# ചിന്ത
സിപിഐ (എം) പ്രസിദ്ധീകരണം
പുസ്തകം 59 ലക്കം 28
2022 ഫെബ്രുവരി 25


ഉള്ളടക്കം







Printed and Published by K.A. Venugopalan for Kodiyeri Balakrishnan and others for
Communist Party of India (Marxist)
Kerala State Committee at P.Krishna Pillai Memorial Printing & Publishing Co. Pvt. Ltd, Thiruvananthapuram - 01.

**Chief Editor : C. P. Narayanan**

Postal Address : Chintha Weekly, P. B No. 19, Thiruvananthapuram 695 001
Phone: 0471-2468735. E-mail: chinthaweekly@gmail.com



# അമിതാധികാര പ്രയോഗത്തെ ചെറുത്തുതോൽപ്പിക്കണം

ആർഎസ്എസിനാൽ നയിക്കപ്പെടുന്ന ബിജെപി അധികാരമെല്ലാം കേന്ദ്ര സർക്കാരിൽ കേന്ദ്രീകരിക്കാൻ തിടുക്കം കൂട്ടുകയാണ്. ഇന്ത്യയിലെ ഏറ്റവും വലിയ സംസ്ഥാനമായ യുപിയിലും ചെറുസംസ്ഥാനങ്ങളായ പഞ്ചാബ്, ഉത്തരാഖണ്ഡ്, ഗോവ, മണിപ്പൂർ എന്നിവിടങ്ങളിലും നിയമസഭാ തിരഞ്ഞെടുപ്പ് നടന്നുവരികയാണ്. എന്തിന് ഇത്രയധികം സംസ്ഥാനങ്ങൾ! അധികാരമെല്ലാം ഡൽഹിയിൽ കേന്ദ്രീകരിച്ചാൽ മതി എന്ന ഉറച്ച അഭിപ്രായമാണ് ലോക്സഭയിൽ തനതായി 56 ശതമാനം സീറ്റും മുന്നണിക്ക് 65 ശതമാനം സീറ്റുമുള്ള ബിജെപി പ്രകടിപ്പിക്കുന്നത്. നഗ്നമായ അധികാരഭ്രാന്ത്, മതഭ്രാന്ത്, പറയുന്നത് ജനാധിപത്യമാണെങ്കിലും ഏകകക്ഷി ഭരണം മതി എന്ന ഏകാധിപത്യഭ്രാന്ത്, അതോടൊപ്പം അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ അക്രീതദാസനായി പ്രവർത്തിക്കാനുള്ള അടങ്ങാത്ത ആഗ്രഹം –ഇവയെല്ലാം ചേർത്താൽ നരേന്ദ്രമോദി ഭരണത്തിന്റെ നഖചിത്രമായി.

ഭരണഘടന അനുസരിച്ച് കേന്ദ്രത്തിന്റെ അധികാരപരിധിയിൽ മാത്രം വരുന്ന വിഷയങ്ങളുണ്ട്, കേന്ദ്രത്തിന്റെയും സംസ്ഥാനങ്ങളുടെയും സംയുക്താധികാരത്തിൽ വരുന്നവയുണ്ട്, സംസ്ഥാനങ്ങളുടെ മാത്രം അധികാരപരിധിയിൽ വരുന്നവയുമുണ്ട്. നരേന്ദ്രമോദി സർക്കാരിന് അങ്ങനെ ഒരു വിവേചനവുമില്ല. സംസ്ഥാനങ്ങളുടെ അധികാരപരിധിയിൽ മാത്രം വരുന്ന വിദ്യാഭ്യാസം ആദിയായ വിഷയങ്ങൾ മോദി സർക്കാർ കയ്യേറിക്കൊണ്ടിരിക്കുകയാണ്. സംസ്ഥാന സർക്കാരുകളുടെ പ്രതിഷേധം അത് കണ്ടില്ലെന്നു നടിക്കുന്നു.

സംസ്ഥാനങ്ങളുടെയും കേന്ദ്രത്തിന്റെയും അധികാരപരിധിയിൽ വരുന്നതാണ് ഐഎഎസ്–ഐപിഎസ് ആദിയായ കേന്ദ്ര സർവീസുകാരുടെ കാര്യം. അതുമായി ബന്ധപ്പെട്ട അധികാരം മുഴുവൻ കൈക്കലാക്കുന്നതിനു മോദി സർക്കാർ ഒരു നീക്കം നടത്തി നോക്കി. പ്രതിപക്ഷ പാർടികൾ നയിക്കുന്ന സംസ്ഥാന സർക്കാരുകൾ ആ നീക്കത്തെ എതിർത്തു. ഏകപക്ഷീയമായി കേന്ദ്ര സർക്കാരിനു കയ്യിടാവുന്ന അധികാരമേഖല അല്ല അത്. 30 വർഷം മുമ്പ് നവഉദാരവൽക്കരണ പരിഷ്കാരങ്ങൾ വന്നതോടെ, കേന്ദ്ര സർക്കാർ ഇനി ഐഎഎസ് ആദിയായ കേഡറുകളിൽ പഴയപോലെ ഉദ്യോഗസ്ഥർ ആവശ്യമില്ല എന്നു പറഞ്ഞ് ഓരോ വർഷവും ഈ കേഡറുകളിലേക്ക് എടുക്കുന്നവരുടെ എണ്ണം പകുതിയോളമായി കുറച്ചു. 20 വർഷം കഴിഞ്ഞപ്പോഴേക്ക് സർക്കാരിനു ബോധ്യം വന്നു, ഐഎഎസുകാരുടെയും മറ്റും എണ്ണം കുറയ്ക്കുകയല്ല, കൂട്ടുകയാണ് വേണ്ടത് എന്ന്. കഴിഞ്ഞ ഒരു പതിറ്റാണ്ടോളമായി പഴയതോതിലേക്ക് ഐഎഎസുകാരുടെയും മറ്റും എണ്ണം വർധിപ്പിച്ചു. എന്നിട്ടും ഇപ്പോൾ കേന്ദ്രം അനുഭവിക്കുന്ന സീനിയർ റാങ്കിലുള്ള ഉദ്യോഗസ്ഥരുടെ ക്ഷാമം അതിന്റെ തന്നെ മുൻകാല ചെയ്തികളുടെ ഫലമാണ്. അതിനു പരിഹാരം സംസ്ഥാനങ്ങളിൽനിന്ന് അവയുടെ ആവശ്യം പരിഗണിക്കാതെ ഐഎഎസുകാരെയും മറ്റും കേന്ദ്ര സർവീസിലേക്ക് മാറ്റലല്ല. കൂടുതൽ പേരെ ഐഎഎസ് തസ്തികകളിലേക്ക് നിയമിക്കുകയാണ്; ഇപ്പോഴുള്ള പ്രശ്നം പരിഹരിക്കാൻ താൽക്കാലിക മാർഗം കണ്ടുപിടിക്കുകയും.

ഭരണഘടനയുടെ ആദ്യ അനുച്ഛേദം ആരംഭിക്കുന്നത് ഇന്ത്യ സംസ്ഥാനങ്ങളു

ടെ യൂണിയനാണ് എന്നു പറഞ്ഞുകൊണ്ടാണ്. കേന്ദ്രവും സംസ്ഥാനങ്ങളും സഹകരണ–വിട്ടുവീഴ്ചാ മനോഭാവങ്ങളോടെ പ്രവർത്തിച്ചാൽ മാത്രമേ ഭരണം സുഗമമാക്കാൻ കഴിയൂ എന്നു ഭരണഘടനാ വ്യവസ്ഥകൾ വ്യക്തമാക്കുന്നു. എന്നാൽ, ആർഎസ്എസിനും ബിജെപിക്കും ജനങ്ങളുടെ ക്ഷേമമോ രാജ്യത്തിന്റെ പുരോഗതിയോ അല്ല ലക്ഷ്യം; ഹിന്ദുത്വ മതവാഴ്ചയുടെ ഏകാധിപത്യമാണ്; അന്യമതക്കാരോട് വിവേചനം മാത്രമല്ല, ശത്രുതയും കാണിക്കലാണ്. അന്യമതക്കാർക്ക് മാത്രമല്ല, ഹിന്ദുക്കളിലെ തന്നെ ഭൂരിപക്ഷം വരുന്ന പട്ടികവിഭാഗങ്ങൾ, സ്ത്രീകൾ മുതലായവർക്ക് പൂർണ പൗരാവകാശങ്ങൾ നിഷേധിക്കുകയാണ് അവരുടെ ലക്ഷ്യം. അത് വർധിച്ച തോതിൽ പ്രയോഗത്തിൽ വരുത്തിക്കൊണ്ടിരിക്കുന്നു.

ഇതു കാണിക്കുന്നത് ആർഎസ്എസിന്റെ പ്രത്യയശാസ്ത്രം ഇന്ത്യൻ പാരമ്പര്യത്തിനു വിരുദ്ധമാണ് എന്നത്രെ. നമ്മുടെ ചരിത്രപരവും പൗരാണികവുമായ പാരമ്പര്യം എല്ലാ ജനവിഭാഗങ്ങളോടുമുള്ള സമഭാവനയാണ്. അതുകൊണ്ടാണ് ലോകത്തിന്റെ മറ്റിടങ്ങളിൽ ജൂതർ വേട്ടയാടപ്പെട്ടുകൊണ്ടിരുന്ന കാലത്ത് ഇന്ത്യ അവർക്ക് അഭയം അരുളിയത്. സഹിഷ്ണുതയാണ് മറ്റൊരു പരമ്പരാഗത സമീപനം. അതാണ് വേദങ്ങളുടെയും ഉപനിഷത്തുകളുടെയും വിവേകാനന്ദൻ വരെയുള്ള മതാചാര്യന്മാരുടെയും ഉദ്ബോധനം. അക്രമവും വിരോധവും വിവേചനവും, കാഴ്ചപ്പാടും പ്രവർത്തനശൈലിയുമായി സ്വീകരിച്ചവർക്ക് ഒരു കാലത്തും ഇവിടെ അധികകാലം വാഴാനായിട്ടില്ല. കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ ഇന്ത്യയിലെ വിവിധ ഭാഗങ്ങളിൽ ഉയർന്നുവന്ന നവോത്ഥാനപ്രസ്ഥാനങ്ങളുടെ സംഭാവന പരിഗണിച്ചാലും കാണാവുന്നത്, നമ്മുടെ ഭരണഘടന ഉയർത്തിപ്പിടിക്കുന്ന സമത്വവും സാഹോദര്യവും നീതിയും ഒക്കെയാണ്. ഇവയെ കരുപ്പിടിക്കുന്നതിലോ വളർത്തുന്നതിലോ പ്രചരിപ്പിക്കുന്നതിലോ ഒരു പങ്കും വഹിക്കാത്ത ഒരു കൂട്ടർ ചേർന്നുണ്ടാക്കിയതാണ് ആർഎസ്എസിന്റെ സമീപനവും കാഴ്ചപ്പാടും ശൈലിയും ഒക്കെ. അതുകൊണ്ടാണ് ബിജെപി സർക്കാർ വിദ്വേഷവും വിവേചനവും അന്യായവും അസമത്വവുമൊക്കെ പ്രചരിപ്പിക്കുന്നത്. ഇവയെയൊക്കെ ചെറുത്തു തോൽപ്പിച്ചേ പറ്റൂ.

ഇന്ത്യയിലായാലും, ലോകത്തെവിടെയായാലും, അസമത്വത്തിനും അക്രമത്തിനും അസഹിഷ്ണുതയ്ക്കും അനീതിക്കും എതിരായ പ്രസ്ഥാനങ്ങൾ ഉയർന്നുവരികയാണ്; ശക്തിപ്പെടുകയാണ്. അവയെ അടിച്ചമർത്തുന്നതിനു നേതൃത്വം നൽകുന്നത് കഴിഞ്ഞ അഞ്ചു നൂറ്റാണ്ടിലേറെയായി വളർന്നുവന്ന മുതലാളിത്തമാണ്, അതിന്റെ ഏറ്റവും വികസിച്ച രൂപമായ സാമ്രാജ്യത്വവും കുത്തക മുതലാളിത്തവുമാണ്. അവ സമ്പത്ത് കുന്നുകൂട്ടുന്നതിൽ വിജയിച്ചിട്ടുണ്ട്. എന്നാൽ ഭൂമിയെ മനുഷ്യർക്കും മറ്റു ജീവികൾക്കും സസ്യജാലങ്ങൾക്കു പോലും നിലനിൽക്കാൻ കഴിയാത്ത വിധം കലുഷവും വിഷമയവും വികലവുമാക്കുന്നതിൽ അവർ വിജയിച്ചിരിക്കുകയാണ്. ഈ ദുഃസ്ഥിതിയെ കൂടുതൽ വിനാശകരമാക്കുകയാണ്, എല്ലാവരെയും സമഭാവനയോടെയും സാഹോദര്യത്തോടെയും ത്യാഗമനോഭാവത്തോടെയും സഹിഷ്ണുതയോടെയും സമീപിക്കണം എന്ന എല്ലാ മതങ്ങളുടെയും കാഴ്ചപ്പാടിനെ അപ്പാടെ നിഷേധിക്കുന്ന സങ്കുചിത മതവീക്ഷണം. അതാണ് ആർഎസ്എസ്–ബിജെപി ഇവിടെ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുന്നത്.

അതിന് അവർ കൂട്ടുപിടിച്ചിരിക്കുന്നത് ഈ രാജ്യത്ത് വൻകുത്തകകളെയും എല്ലാ ജനാധിപത്യ വിരുദ്ധ ശക്തികളെയുമാണ്. കഴിഞ്ഞ ഏഴര പതിറ്റാണ്ടുകാലത്ത് ഇന്ത്യ കൈവരിച്ച ജനകീയമായ പുരോഗതിയെയും നേട്ടങ്ങളെയുമാകെ തകർത്തെറിയാനാണ് അവർ ശ്രമിക്കുന്നത്. പൊതുമേഖലയെ തകർത്ത് സ്വകാര്യകുത്തകകൾക്ക് സമ്മാനിക്കുന്നത് ഉൾപ്പെടെ എല്ലാ പിന്തിരിപ്പൻ നടപടികളെയും അങ്ങനെ മാത്രമേ ജനാധിപത്യ വാദികൾക്ക് കാണാൻ കഴിയൂ.

ഇതിന്റെ പ്രതീകമായിത്തീർന്നുകൊണ്ടിരിക്കുകയാണ് യുപി മുഖ്യമന്ത്രി യോഗി ആദിത്യനാഥ്. പ്രധാനമന്ത്രി നരേന്ദ്രമോദിയേക്കാൾ വർഗീയത പുലമ്പുകയും പ്രാവർത്തികമാക്കുകയും ചെയ്യുന്നയാൾ എന്ന് കഴിഞ്ഞ അഞ്ചുവർഷങ്ങൾക്കുള്ളിൽ അദ്ദേഹം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. 2019ലെ ലോക്സഭാ തിരഞ്ഞെടുപ്പിൽ വിജയിച്ച് അധികാരമേറ്റ നരേന്ദ്രമോദി സർക്കാർ ജമ്മു–കാശ്മീരും പൗരത്വനിയമം സംബന്ധിച്ച് കൊണ്ടുവന്ന ഭേദഗതികൾ ആർഎസ്എസ്–ബിജെപിയുടെ ദംഷ്ട്രകൾ പുറത്തുകാട്ടി. അതിനേക്കാൾ രൂക്ഷമായിരിക്കും ഇപ്പോഴത്തെ സംസ്ഥാന തിരഞ്ഞെടുപ്പുകളിൽ ജയിച്ചാൽ ബിജെപിയുടെ നടപടികൾ എന്നു വ്യക്തമാക്കുന്നതാണ് യോഗിയുടെ പ്രഖ്യാപനങ്ങൾ.

നാം ഇന്ത്യയിലെ ജനങ്ങൾ, കഴിഞ്ഞ കാലത്ത് വളർത്തിക്കൊണ്ടുവന്ന മതനിരപേക്ഷ ജനാധിപത്യ ഇന്ത്യയുടെ ഭാവി ഭാഗധേയത്തെ അപ്പാടെ തകർക്കാനാണ് ആർഎസ്എസ്–ബിജെപിയും അതിന്റെ സർക്കാരുകളും മുതിരുന്നത്. ആ നീക്കത്തെ അമ്പേ പരാജയപ്പെടുത്താൻ ജനങ്ങളാകെ ഏകോപിക്കണം. ഇതാണ് ഇന്ത്യയുടെ നാനാഭാഗങ്ങളിൽ പ്രകടിപ്പിക്കുന്ന ജനങ്ങളുടെ അസന്ദിഗ്ധമായ ആഗ്രഹാഭിലാഷങ്ങളും അഭിപ്രായപ്രകടനങ്ങളും. ●




# 23-ാം പാർട്ടി കോൺഗ്രസ്സിനായുള്ള കരട് രാഷ്ട്രീയ പ്രമേയം

**(2022 ജനുവരി 7-9 ന് ഹൈദരാബാദിൽ ചേർന്ന കേന്ദ്രകമ്മിറ്റി യോഗം അംഗീകരിച്ചത്)**

0.1 22-ാം കോൺഗ്രസ്സിനെ തുടർന്നുള്ള കാലഘട്ടം ബി.ജെ.പി കൂടുതൽ ശക്തിപ്പെടുന്നതിനാണ് സാക്ഷ്യം വഹിച്ചത്. ഭരണാധികാരം കൈയാളുന്ന ബി.ജെ.പി ഫാസിസ്റ്റ് സ്വഭാവമുള്ള ആർ.എസ്.എസിന്റെ ഹിന്ദുത്വ അജൻഡ ആക്രമണോത്സുകതയോടെ പിന്തുടരുകയാണ്. ഭ്രാന്തമായവിധം നവലിബറൽ പരിഷ്കാരങ്ങൾ പിന്തുടർന്നുകൊണ്ട്, വർഗീയ – കോർപ്പറേറ്റ് കൂട്ടുകെട്ട് ശക്തിപ്പെടുത്തിക്കൊണ്ട്, ദേശീയ ആസ്തികൾ കൊള്ളയടിച്ചും, ശിങ്കിടി മുതലാളിത്തത്തെ പ്രോത്സാഹിപ്പിച്ചും, രാഷ്ട്രീയ അഴിമതിയെ നിയമപരമാക്കിയും, സമ്പൂർണ്ണമായ അമിതാധികാര വാഴ്ച അടിച്ചേൽപ്പിച്ചും ബി.ജെ.പി ബഹുമുഖമായ ആക്രമണമാണ് അഴിച്ചുവിടുന്നത്.

0.2 2019 ലെ തിരഞ്ഞെടുപ്പിനുശേഷം വർഗീയവും, തീവ്ര ദേശീയവാദപരവുമായ ഒരാഖ്യാനത്തിനു രൂപം നൽകിക്കൊണ്ട് ബി.ജെ.പി കൂടുതൽ സീറ്റും ഉയർന്ന വോട്ടിംഗ് ശതമാനവും നേടി ഗവൺമെന്റ് രൂപീകരിക്കാൻ മടങ്ങിയെത്തുന്നതാണ് നാം കണ്ടത്. അതിനുശേഷം ഭ്രാന്തമായ വർഗീയ ധ്രുവീകരണത്തിനു മൂർച്ചകൂട്ടിക്കൊണ്ടും നമ്മുടെ മതനിരപേക്ഷ ജനാധിപത്യ ഭരണഘടനയുടെ അടിത്തറ തകർത്തുകൊണ്ടും ബി.ജെ.പി ജമ്മു–കാശ്മീർ സംസ്ഥാനത്തെ പിരിച്ചുവിടുകയും, ഭരണഘടനയുടെ ആർട്ടിക്കിൾ 370 ഉം 35 (എ)യും റദ്ദാക്കുകയും ചെയ്തു. ഭരണഘടനാവിരുദ്ധമായ പൗരത്വ ഭേദഗതി നിയമം (സി.എ.എ) പാസ്സാക്കി; അയോധ്യയിൽ ക്ഷേത്ര നിർമ്മാണം ആരംഭിച്ചു; നിർദയമായ കരുതൽ തടങ്കൽ നിയമങ്ങൾ പാടേ ദുരുപയോഗം ചെയ്ത് ജനങ്ങളുടെ ജനാധിപത്യാവകാശങ്ങളും, പൗരാവകാശങ്ങളും കണ്ണിൽച്ചോരയില്ലാത്ത ആക്രമണത്തിന് വിധേയമാക്കി. ഇന്ത്യൻ കോൺസ്റ്റിറ്റ്യൂഷണൽ റിപ്പബ്ലിക്കിന്റെ സ്വഭാവത്തെ തന്നെ മാറ്റുന്നതിനുള്ള നിരന്തരമായ നീക്കങ്ങൾ നടക്കുകയാണ്.

0.3 മോദി ഗവൺമെന്റിന്റെ നയങ്ങളോട് അധ്വാനിക്കുന്ന ജനതയുടെ വിവിധ വിഭാഗങ്ങളിൽ നിന്നുള്ള ചെറുത്തുനിൽപ്പുകൾ വർദ്ധിച്ചു വരുന്നതിനും ഈ കാലഘട്ടം സാക്ഷ്യം വഹിച്ചു. പൊതു പണിമുടക്കുകളിലൂടെയും, മേഖലാതല പണിമുടക്കുകളിലൂടെയും പുതിയ തൊഴിൽ കോഡുകൾക്കും സ്വകാര്യവൽക്കരണ നീക്കത്തിനുമെതിരെ തൊഴിലാളി വർഗ്ഗം പ്രതിഷേധിച്ചു. ഭരണഘടനയെയും പൗരത്വത്തെയും തുരങ്കംവയ്ക്കുന്നതിനെതിരായ ബഹുജന പ്രതിഷേധമായി സി.എ.എ വിരുദ്ധ പ്രക്ഷോഭം വികസിച്ചു. മൂന്ന് കാർഷിക നിയമങ്ങൾ റദ്ദുചെയ്തതിലൂടെ കർഷകരുടെ ഏറ്റവും വലുതും നീണ്ടുനിന്നതുമായ സമരം, ചരിത്ര വിജയം നേടി അവസാനിച്ചു.

0.4 കഴിഞ്ഞ 4 വർഷത്തിനിടയിൽ ബി.ജെ.പി ഗവൺമെന്റ് അമേരിക്കയുടെ തന്ത്രപരവും രാഷ്ട്രീയവും സുരക്ഷാപരവുമായ പദ്ധതികൾക്ക് സമ്പൂർണ്ണമായി കീഴടങ്ങി; അങ്ങനെ അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ ഉറച്ച കീഴാള സഖ്യകക്ഷിയായി ഉയർന്നു. നമ്മുടെ അയൽ രാജ്യങ്ങളുമായുള്ള ബന്ധങ്ങളുടെ കാര്യത്തിലും ഇന്ത്യയുടെ അന്താരാഷ്ട്രനിലയുടെ കാര്യത്തിലും ഇത്

ഗുരുതരമായ അനന്തരഫലങ്ങൾക്കിടയാക്കുന്നു. ഇന്നത്തെ ഇന്ത്യൻ സാഹചര്യത്തിനുമേൽ നേരിട്ട് ആഘാതമേൽപ്പിക്കുന്ന പരമപ്രധാനമായ ആഗോള സംഭവ വികാസങ്ങളുടെ പശ്ചാത്തലത്തിലാണിത്.

## സാർവദേശീയ സാഹചര്യം

1.1 22–ാം പാർടി കോൺഗ്രസ്സിനുശേഷമുള്ള സാർവദേശീയ സാഹചര്യത്തിന്റെ മുഖ്യ സവിശേഷതകൾ ചുവടെ ചേർക്കുന്നവയാണ്.

1. വിനാശകരമായ കോവിഡ് 19 മഹാമാരി പൊട്ടിപ്പുറപ്പെട്ടതും പുതിയ വകഭേദങ്ങളുടെ ഉയർന്നുവരവോടെ അതിന്റെ ആഘാതം തുടരുന്നതും.
2. മഹാമാരിയും അതുമായി ബന്ധപ്പെട്ട വിഷയങ്ങളും കൈകാര്യം ചെയ്യുന്നതിന് മുതലാളിത്ത രാജ്യങ്ങളും, സോഷ്യലിസ്റ്റ് രാജ്യങ്ങളും സ്വീകരിച്ച രീതികൾ തമ്മിലുള്ള വ്യത്യാസം.
3. ആഴമേറിവരുന്ന ആഗോള സാമ്പത്തികമാന്ദ്യം.
4. സാമ്പത്തികമാന്ദ്യത്തിന് എന്തെങ്കിലും പരിഹാരം കാണുന്നതിന് നവലിബറലിസത്തിന്റെ പാപ്പരത്തം, അതേ സമയം, സമ്പദ്ഘടനയെ പുനരുജ്ജീവിപ്പിക്കുക എന്ന ലക്ഷ്യത്തോടെയുള്ള ഉത്തേജക പാക്കേജുകൾ, ലാഭം പരമാവധിയാക്കുക എന്ന നവലിബറൽ പരിപ്രേക്ഷ്യത്തെ കൂടുതൽ ശക്തിപ്പെടുത്തുകയാണ്.
5. ആഗോള സമ്പദ്ഘടനയ്ക്കുമേൽ നവലിബറൽ മൂലധനത്തിന്റെ പിടി കൂടുതൽ മുറുകുകയാണ്.
6. ആഗോള പട്ടിണി, ദാരിദ്ര്യ നില, തൊഴിലില്ലായ്മ, വിദ്യാഭ്യാസപരമായ കുറവ് എന്നിവ വർദ്ധിച്ചുവരുന്നതിലൂടെ ജനജീവിതത്തിനും, ഉപജീവന മാർഗ്ഗങ്ങൾക്കുംമേലുള്ള വിനാശകരമായ ആഘാതം.
7. ആഗോള ശക്തി എന്ന നിലയിൽ ചൈനയുടെ വർദ്ധിച്ചുവരുന്ന സ്വാധീനം.
8. ചൈനയെ വലയം ചെയ്യാനും ഒറ്റപ്പെടുത്താനുമുള്ള അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ നീക്കങ്ങൾ.
9. ആഗോള രാഷ്ട്രീയത്തിലെ വലതുപക്ഷത്തേക്കുള്ള ചായ്‌വ് തുടരുന്നതും ഇതിനെതിരായി വർദ്ധിച്ചു വരുന്ന ചെറുത്തുനിൽപ്പും.
10. അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ ആക്രമണാത്മകതയ്ക്കെതിരെ ലാറ്റിനമേരിക്കയിലെ വർദ്ധിച്ചുവരുന്ന ചെറുത്തുനിൽപ്പ്, സാർവത്രികമായ ജനകീയ സമരങ്ങൾ, ചിലിയിലേയും വെനസ്വേലയിലേയും ബൊളീവിയയിലേയും പെറുവിലേയും ഹോണ്ടുറാസിലേയും ഇടതുപക്ഷ പുരോഗമനശക്തികളുടെ തിരഞ്ഞെടുപ്പ് വിജയങ്ങൾക്കിടയാക്കിയത്.
11. അമേരിക്കയുടേയും നാറ്റോയുടേയും സേനാ പിൻമാറ്റത്തെ തുടർന്ന് അഫ്ഗാനിസ്ഥാൻ ഭരണം താലിബാൻ ഏറ്റെടുത്തതോടെ ഉയർന്നുവന്ന സാഹചര്യമാണ് ഈ കാലഘട്ടത്തിലെ ഒരു മുഖ്യ സംഭവവികാസം.
12. നമ്മുടെ അയൽ രാജ്യങ്ങൾക്കിടയിൽ ഇന്ത്യയുടെ ഒറ്റപ്പെടൽ വർദ്ധിച്ചു വരുന്നു. മിക്കവാറും അയൽ രാജ്യങ്ങളുമായുള്ള ബന്ധങ്ങൾ തകർച്ചയിലാണ്.
13. ആഗോളതാപനം ഉയർത്തുന്ന ഗുരുതരമായ വിപത്തുകളും കാലാവസ്ഥാ വ്യതിയാനത്തിനുമേൽ നിർണ്ണായകമായ നടപടി സ്വീകരിക്കേണ്ടതിന്റെ അടിയന്തരാവശ്യകതയും.

### വിനാശകരമായ കോവിഡ് മഹാമാരി

1.2 2019 ഡിസംബറിൽ കോവിഡ് 19 മഹാമാരി പൊട്ടിപ്പുറപ്പെട്ടത് ആഗോളതലത്തിൽ മുഖ്യ പ്രശ്നമായി തുടരുന്നു; അത് നാശം വിതയ്ക്കുന്നത് തുടരുകയാണ്. കൊറോണ വൈറസിന് അതിവേഗമാണ് രൂപമാറ്റം സംഭവിക്കുന്നത്; അതിന്റെ പുതിയ വകഭേദങ്ങൾ ഉയർന്നു കൊണ്ടിരിക്കുകയാണ്. അതിൽ ഏറ്റവും ഒടുവിലത്തേതാണ് ഒമിക്രോൺ; അതിന്റെ രോഗവ്യാപന നിരക്ക് ആഗോളാടിസ്ഥാനത്തിൽ വളരെ ഉയർന്നതാണ്. കോവിഡ് മഹാമാരി ആരംഭിച്ചതിനുശേഷം 30 കോടിയോളം ജനങ്ങളെ അത് ബാധിച്ചിട്ടുണ്ട്, 55 ലക്ഷത്തോളം ആളുകൾക്ക് ഇതിനകം ജീവൻ നഷ്ടപ്പെട്ടിട്ടുമുണ്ട്.

### ആഗോള വാക്സിൻ അസമത്വം

1.3 സാർവത്രികമായ ആഗോള പരിപാടിയിലൂടെ വാക്സിനേഷൻ നടപടി ത്വരിതഗതിയിലാക്കുന്നില്ലായെങ്കിൽ മഹാമാരി നാശം വിതയ്ക്കുന്നത് തുടരും. എല്ലാവരും സുരക്ഷിതരാകുന്നതുവരെ ഒരാളും സുരക്ഷിതരല്ല. ഉയർന്ന നിലയിലുള്ള ആഗോള വാക്സിൻ അസമത്വം ഇത് സംഭവിക്കുന്നത് തടയുകയാണ്. ഈ വാക്സിൻ അസമത്വം, പരിവർത്തനങ്ങളിലൂടെ പുതിയ വൈറസ് വകഭേദങ്ങളുടെ ഉയർന്നുവരവിന് അവസരമൊരുക്കുന്നു. സമ്പന്ന വികസിത രാജ്യങ്ങൾ അവരുടെ മൊത്തം ജനസംഖ്യയ്ക്കും ആവശ്യമായതിലുമധികം വാക്സിനുകൾ പൂഴ്ത്തിവെയ്ക്കുന്നതും, ഉയർന്ന വാക്സിൻ ഉപഭോഗവുമാണ് ഒരു ഘടകം. ഉയർന്ന വരുമാനമുള്ള രാജ്യങ്ങളിലെ ജനസംഖ്യയിൽ 70 ശതമാനത്തോളം ആളുകൾ പൂർണ്ണമായും വാക്സിനേറ്റ് ചെയ്യപ്പെട്ടു കഴിഞ്ഞു. അതേസമയം വരുമാനം കുറഞ്ഞ രാജ്യങ്ങളിലെ 2.5 ശതമാനം ആളുകൾ മാത്രമാണ് ഇതേപോലെ വാക്സിനേറ്റ് ചെയ്യപ്പെട്ടിട്ടുള്ളത്. ജനസംഖ്യയുടെ 150 ശതമാനത്തോളം വാക്സിൻ ഡോസുകൾ ഉയർന്ന വരുമാനമുള്ള രാജ്യങ്ങളിൽ ഉപയോഗിച്ചപ്പോൾ വ

രുമാനം കുറഞ്ഞ രാജ്യങ്ങൾക്ക് 7 ശതമാനം മാത്രമാണ് ലഭിച്ചത്. ആഫ്രിക്കൻ ഭൂഖണ്ഡത്തിലെ മൊത്തം പ്രായപൂർത്തിയായവരിൽ 10 ശതമാനത്തിൽ താഴെ ആളുകൾ മാത്രമേ പൂർണ്ണമായും വാക്സിനേറ്റ് ചെയ്യപ്പെട്ടിട്ടുള്ളൂ. ഈ വാക്സിൻ അസമത്വമുണ്ടാകാനുള്ള മറ്റൊരു ഘടകം ഉയർന്ന വരുമാനമുള്ള ചില രാജ്യങ്ങൾ ബൗദ്ധിക സ്വത്തവകാശ സംവിധാനവും വാക്സിനുകൾക്ക് മേലുള്ള പേറ്റന്റ് അവകാശങ്ങളും റദ്ദു ചെയ്യാൻ വിസമ്മതിക്കുന്നതാണ്. ഈ വിസമ്മതിക്കൽ പ്രാഥമികമായും വൻകിട ഔഷധ നിർമ്മാണ കമ്പനികളെ സംരക്ഷിക്കാനാണ്. ഇത് വിലകൾ ഉയരുന്നതിനിടയാക്കുന്നു. ഇത് ദരിദ്ര രാജ്യങ്ങൾ വാക്സിനുകൾ വാങ്ങുന്നത് തടയുകയും അതോടൊപ്പം ആഭ്യന്തരമായി ഉൽപാദിപ്പിക്കുന്നതിനെ വിലക്കുകയും ചെയ്യുന്നു.

## പൊതുജനാരോഗ്യ സംരക്ഷണത്തിലെ അപര്യാപ്തത

1.4 മുതലാളിത്തത്തിൻ കീഴിലെ പൊതുജനാരോഗ്യ സംരക്ഷണ സംവിധാനത്തിന്റെ സങ്കടകരമായവിധമുള്ള അപര്യാപ്തത മഹാമാരി ശരിക്കും തുറന്നുകാണിച്ചു. വികസ്വര രാജ്യങ്ങളിലാണ് ഇത് പ്രത്യേകിച്ചും രൂക്ഷമായിട്ടുള്ളത്. ലാഭം പരമാവധിയാക്കുന്ന നവലിബറൽ നയങ്ങൾ ആരോഗ്യ പരിചരണ സംവിധാനങ്ങളുടെ വൻതോതിലുള്ള സ്വകാര്യവൽക്കരണത്തിനിടയാക്കി. പരിമിതമായ ആരോഗ്യ പരിചരണ സൗകര്യങ്ങൾ നിലവിലുള്ള ഇടങ്ങളിൽ തന്നെ അവ ഇൻഷുറൻസ് കമ്പനികളെ അനുകൂലിക്കുന്ന ആരോഗ്യ ഇൻഷുറൻസ് സംവിധാനത്തിലൂടെയുമാണ്. അവയ്ക്ക് സർക്കാർ ഫണ്ട് നൽകുന്നതുമില്ല. സ്വകാര്യ ആരോഗ്യ പരിരക്ഷയുടെ ചെലവ് താങ്ങാൻ കഴിയാത്തതാണ് ലക്ഷക്കണക്കിനാളുകളുടെ അതിജീവന സാധ്യത ഇല്ലാതാക്കിയതും. അതോടൊപ്പം മഹാമാരിയെ നിയന്ത്രിക്കുന്നതിനും കഴിയാത്തത്. വാക്സിൻ അസമത്വത്തോടൊപ്പം ഇതും ജനജീവിതത്തിനുമേൽ പ്രത്യേകിച്ചും ദരിദ്ര രാജ്യങ്ങളിലെയും, വികസ്വര രാജ്യങ്ങളിലേയും ജനജീവിതത്തിനുമേൽ വിനാശകരമായ അനന്തര ഫലം സൃഷ്ടിച്ചു കൊണ്ടിരിക്കുന്നു.

## സോഷ്യലിസ്റ്റ് രാജ്യങ്ങൾ

1.5 ഇതിൽ നിന്നും തികച്ചും വ്യത്യസ്തമായ രീതിയിലാണ് സോഷ്യലിസ്റ്റ് രാജ്യങ്ങൾ മഹാമാരിയെ കൈകാര്യം ചെയ്യുന്നത്. അവയുടെ ജനപക്ഷ നയങ്ങളും, പൊതുജനാരോഗ്യ സംരക്ഷണ സംവിധാനവുമാണ് അതിനടിസ്ഥാനം. മുതലാളിത്തത്തെക്കാൾ കൂടുതൽ ഫലപ്രദമായി മഹാമാരിയുടെ വെല്ലുവിളി നേരിടാൻ അവയ്ക്ക് കഴിഞ്ഞു. ഒരിക്കൽക്കൂടി സോഷ്യലിസത്തിന്റെ മേന്മ പ്രകടമാക്കപ്പെടുകയാണ്. മഹാമാരി ചൈനയെ കടുത്ത പരീക്ഷണത്തിലാക്കിയിരുന്നു. എന്നാൽ ചൈനയ്ക്ക് അതിനെ നിയന്ത്രിക്കാൻ കഴിയുകയും അത് ചൈനയുടെ സമ്പദ്ഘടനയെ പുനരുജ്ജീവിപ്പിക്കുന്നതിനും അതിന്റെ സാമ്പത്തിക പ്രവർത്തനങ്ങൾക്ക് വീണ്ടും ഊർജ്ജം പകരുന്നതിനും ഇടയാക്കുകയും ചെയ്തു. നൂറിലധികം രാജ്യങ്ങൾക്ക് ചൈന വാക്സിൻ നൽകുകയും ചെയ്തു. ക്രൂരമായ അമേരിക്കൻ ഉപരോധം മൂലം കടുത്ത സാമ്പത്തിക പ്രയാസങ്ങൾ നേരിടുമ്പോഴും വിദേശത്തു നിന്ന് ഔഷധങ്ങളും ഉപകരണങ്ങളും ഇറക്കുമതി ചെയ്യാൻ കഴിയാതിരിക്കുമ്പോഴും ക്യൂബ സ്വന്തം നിലയിൽ വാക്സിനുകൾ വികസിപ്പിക്കുകയും ലോകത്തിലെ 50ൽ അധികം രാജ്യങ്ങളിലേക്ക് വാക്സിൻ വിതരണം ചെയ്യുകയും മെഡിക്കൽ മിഷനുകളെ അയക്കുകയും ചെയ്തു. അതേപോലെ വിയത്നാമിനും മഹാമാരിയുടെ ഒന്നാം തരംഗത്തിന്റെ വ്യാപനത്തെ ഫലപ്രദമായി നിയന്ത്രിക്കാൻ കഴിഞ്ഞു. തുടർന്നുവന്ന ഡെൽറ്റ തരംഗത്തെയും കൈകാര്യം ചെയ്യാൻ ക്യൂബയ്ക്ക് കഴിഞ്ഞു.

## ആഗോള മുതലാളിത്ത പ്രതിസന്ധി

1.6 2008 – ലെ ആഗോള ധനകാര്യതകർച്ച സൃഷ്ടിച്ച വ്യവസ്ഥാപരമായ സാമ്പത്തിക പ്രതിസന്ധിയെ തുടർന്ന് ആഗോള മുതലാളിത്തത്തിന് അതിന്റെ മുൻ നിലവാരത്തിലേക്ക് കരകയറാൻ ഇതേവരെ കഴിഞ്ഞിട്ടില്ല. ഐ.എം.എഫ് റിപ്പോർട്ട് പ്രകാരം ആഗോള ജി.ഡി.പി വളർച്ച നിരന്തരം ഇടിഞ്ഞുകൊണ്ടിരിക്കുകയാണ്. 2009 ൽ 5.4 ശതമാനമായിരുന്നത് 2019 – ൽ മഹാമാരി ബാധിക്കുന്നതിന് തൊട്ടുമുമ്പ് 2.8 ശതമാനമായി ഇടിഞ്ഞു. മഹാമാരിയുമായി ബന്ധപ്പെട്ട ലോക്ക്ഡൗണുകളും, ഉൽപാദന അടച്ചിടലുകളും ആഗോള സമ്പദ്ഘടന 2020 ൽ മൈനസ് 4.4 കണ്ട് ചുരുങ്ങുന്നതിനിടയാക്കി. വരും വർഷങ്ങളിൽ ആരോഗ്യകരമായ വളർച്ചാ പരിപ്രേക്ഷ്യമുണ്ടാക്കുമെന്നാണ് ഐ.എം.എഫും ലോക ബാങ്കും മുന്നോട്ടുവെക്കുന്നതെങ്കിലും അവതന്നെ കാര്യമായ എന്തെങ്കിലും സാമ്പത്തിക വീണ്ടെടുപ്പ് ഉണ്ടാകുന്നത് തടയുന്ന ആഗോള വാക്സിൻ അസമത്വം നിലനിൽക്കുന്നതുപോലെയുള്ള ശക്തമായ എതിർകാറ്റുകളെ കുറിച്ചും ജാഗ്രതപ്പെടുത്തുന്നുണ്ട്. ലോക ബാങ്ക് പറയുന്നതുപ്രകാരം 2020 – ലെ ഉൽപാദനം മഹാമാരിക്ക് മുമ്പുള്ള ആഗോള ഉൽപാദന പ്രൊജക്ഷനെക്കാൾ 2 ശതമാനം താഴെയാണ്.

## അമേരിക്ക, യൂറോപ്യൻ യൂണിയൻ ഉത്തേജക പാക്കേജുകൾ

1.7 അന്താരാഷ്ട്ര ഏജൻസികൾ നടത്തിയ ശുഭാപ്

തി വിശ്വാസത്തോടെയുള്ള ആഗോള ഉൽപാദന പ്രൊജക്ഷനുകൾ വലിയ പരിധിവരെ അമേരിക്കയും, യൂറോപ്യൻ യൂണിയനുകളും പ്രഖ്യാപിച്ച പുതിയ ഉത്തേജക പാക്കേജുകൾ സൃഷ്ടിക്കുന്ന സാമ്പത്തിക കരകയറ്റത്തിൽ പ്രതീക്ഷയർപ്പിച്ചിട്ടുള്ളതാണ്. അമേരിക്ക 1.9 ലക്ഷം കോടി ഡോളറിന്റെ പാക്കേജ് പ്രഖ്യാപിച്ചപ്പോൾ യൂറോപ്യൻ യൂണിയൻ പാർലമെന്റ് 1.8 ലക്ഷം കോടി യൂറോയുടെ (2.2 ലക്ഷം കോടി ഡോളർ) പാക്കേജിനാണ് അതിന്റെ ബജറ്റിൽ നിന്ന് നേരിട്ട് പണം മുടക്കാൻ അംഗീകാരം നൽകിയത്. ഈ പാക്കേജുകൾ അധ്വാനിക്കുന്ന ജനങ്ങൾക്കും ഇടത്തരക്കാർക്കും നേരിട്ടുള്ള നേട്ടം വളരെ പരിമിതമായിട്ടേ നൽകുന്നുള്ളൂ. എന്നാൽ അതേ സമയം വൻകിട ബിസിനസുകാർക്കും, ധനമൂലധനത്തിനും വമ്പിച്ച നേട്ടമാണ് ലഭിച്ചത്. നവലിബറലിസത്തിന്റെ ലാഭം പരമാവധിയാക്കൽ അജൻഡയ്ക്ക് ഇത് കൂടുതൽ നേട്ടമാവുകയാണ്. മഹാമാരിയുടെ തുടക്കം മുതൽ എല്ലാ സ്രോതസ്സുകളിൽ നിന്നുമുള്ള ആഗോള ധന ഉത്തേജനം 16.9 ലക്ഷം കോടി ഡോളറാണെന്നാണ് ഐ.എം.എഫ് കണക്കാക്കുന്നത്. ഈ ആഗോള ചെലവഴിക്കലിന്റെ ഏകദേശം 86 ശതമാനവും വികസിത രാജ്യങ്ങളിലേതാണ്. ഈ ഉത്തേജനത്തിന്റെ സിംഹഭാഗവും ധനകാര്യ സംവിധാനത്തിൽ നിന്നുള്ള അഡ്വാൻസുകളും വായ്പകളുമായാണ് നീക്കിവെച്ചിട്ടുള്ളത്. ഇതിൽ വളരെ ചെറിയൊരു ഭാഗം മാത്രമേ ജനങ്ങൾക്ക് നേരിട്ട് ലഭിക്കുന്നുള്ളൂ. ഈ പാക്കേജുകൾക്കായുള്ള വിഭവങ്ങൾ സമാഹരിക്കുന്നതിനുള്ള പ്രധാന മാർഗ്ഗം മുഖ്യമായും ഓഹരി വിപണികളിൽ വിൽക്കുന്ന ഗവൺമെന്റ് ബോണ്ടുകളും മറ്റ് ആധാരങ്ങളുമാണ്. ഇത് ഓഹരി വിപണികളെ ഊതിവീർപ്പിച്ച് അഭൂതപൂർവമായ കുതിച്ചുചാട്ടത്തിനിടയാക്കുന്നു.

1.8 വർദ്ധിച്ചുവരുന്ന അസമത്വങ്ങൾ: ഓഹരി വിപണിയിലെ കുതിച്ചു ചാട്ടങ്ങൾക്കിടയാക്കിയ ഉത്തേജക പാക്കേജുകൾക്ക് പണം കണ്ടെത്തുന്നതിന്റെ സ്വഭാവം തന്നെ വൃത്തികെട്ട വിധത്തിൽ അസമത്വം വർധിക്കുന്നതിനിടയാക്കിയിരിക്കുന്നു.ലോകത്തെ ശതകോടീശ്വരന്മാരുടെ മൊത്തം സ്വത്ത് 2020 ജൂലൈയിൽ 10.2 ലക്ഷം കോടി ഡോളർ എന്ന ഉന്നതിയിൽ എത്തിയിരിക്കുകയാണ്. അതിസമ്പന്നരായ 10 പേരുടെ സ്വത്ത് കഴിഞ്ഞ വർഷം 41,300 കോടി രൂപ കണ്ട് വർദ്ധിച്ചു. ഇത് 2021 ലേക്കുള്ള ഐക്യരാഷ്ട്ര സഭയുടെ മാനുഷിക സഹായ പദ്ധതികൾക്ക് മൊത്തം വേണ്ടിവരുന്നതിനേക്കാൾ 11 ഇരട്ടിയിൽ അധികമാണ്. കോവിഡ് വാക്സിൻ ഉൽപാദിപ്പിക്കുന്ന വൻകിട ഔഷധ നിർമ്മാണ കുത്തകകൾ പുതുതായി 9 ആഗോള കോടീശ്വരന്മാരെ കൂടി സൃഷ്ടിച്ചിരിക്കുകയാണ്. ഇത്തരത്തിൽ വഷളായ നിലയിൽ സ്വത്ത് കേന്ദ്രീകരിക്കുന്നത് മുതലാളിത്ത ചൂഷണത്തിന്റെയും സഞ്ചയിക്കലിന്റെയും സ്വഭാവം തന്നെയാണ്. കമ്പനികളിൽ നിന്ന് മിനിമം നികുതിയായി 15 ശതമാനം ഈടാക്കാനുള്ള ആഗോള തീരുമാനം 136 രാജ്യങ്ങൾ അംഗീകരിച്ചിരിക്കുന്നു. എന്നാൽ ഇത് ഫലപ്രദമാകുമോയെന്ന കാര്യത്തിൽ ഗൗരവപൂർണ്ണമായ സംശയങ്ങൾ ഉയർന്നിട്ടുണ്ട്. വൻകിട കോർപ്പറേറ്റുകളും അതിസമ്പന്നരും നിശ്ചിത നികുതി നൽകാതിരിക്കുന്നത് അവസാനിക്കുന്ന കാര്യവും സംശയത്തിലാണ്.

## ആഗോള ഫിനാൻസ്

1.9 അന്താരാഷ്ട്ര ധനമൂലധനം നയിക്കുന്ന നവലിബറലിസം വരുമാന അസമത്വവും, സ്വത്ത് അസമത്വവും വർദ്ധിപ്പിക്കുന്ന പ്രക്രിയ സുദൃഢമാക്കിയിരിക്കുകയാണ്. ലാഭം പരമാവധിയാക്കുകയെന്ന നവലിബറലിസത്തിന്റെ ലക്ഷ്യം സുദൃഢമാക്കുന്നതിന്റെ ഒരു സൂചനയാണിത്. ഇരുപത്തി രണ്ടാം കോൺഗ്രസ്സ് വ്യക്തമാക്കിയതുപോലെ സാമ്പത്തിക പ്രതിസന്ധിക്ക് എന്തെങ്കിലും പരിഹാരം അവതരിപ്പിക്കുന്നതിൽ നവലിബറലിസം പാഴായിരിക്കുന്നുവെന്നത് തെളിയിക്കപ്പെട്ടിരിക്കുകയാണ്. നവ ലിബറലിസത്തിന്റെ നയങ്ങളും നിർദ്ദേശങ്ങളുമാണ് ഈ പ്രതിസന്ധിക്ക് മുഖ്യ കാരണമായത്. അതേ സമയം ലാഭം പരമാവധിയാക്കുന്നതിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്ന നവലിബറലിസം ഈ പ്രതിസന്ധിയെ കൂടുതൽ വഷളാക്കുകയാണ്.എന്നാൽ ആഗോള മഹാമാരി സൃഷ്ടിച്ച സാഹചര്യം ഉപയോഗിച്ച് അത് കൂടുതൽ ശാക്തീകരിക്കാനാണ് ശ്രമിക്കുന്നത്. നവലിബറലിസം ആവിഷ്കരിച്ച ഉത്തേജക പാക്കേജുകൾ സമ്പന്നരെ പരിപോഷിപ്പിക്കുന്നത് തുടരുന്നു. എന്നു മാത്രമല്ല നവലിബറൽ നയങ്ങളെ ആക്രമണോത്സുകമാംവിധം അനുകൂലിക്കുന്ന നിരവധി രാജ്യങ്ങളിലെ സമ്പദ്ഘടനയ്ക്കുമേൽ മാത്രമല്ല രാഷ്ട്രീയ നയങ്ങൾക്കു രൂപം നൽകുന്നതിലും ആഗോളധനമൂലധനത്തിന്റെ പിടിമുറുകുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കപ്പെടുകയുമാണ്.

## ജനങ്ങളുടെ ദുരിതങ്ങൾ വർദ്ധിക്കുന്നു

1.10 മഹാമാരിയുടേയും, ആഗോള സാമ്പത്തിക മാന്ദ്യത്തിന്റെയും കൂട്ടായ ആഘാതം തീവ്രമായ മുതലാളിത്ത സാമ്പത്തിക ചൂഷണം നേരിടുന്ന മഹാഭൂരിപക്ഷം വരുന്ന ജനങ്ങൾക്കുമേൽ വിനാശകരമായ അനന്തര ഫലമാണുണ്ടാക്കുന്നത്. ആഗോള പട്ടിണി നില വർദ്ധിക്കുന്നു. ദാരിദ്ര്യനില വർദ്ധിച്ചുവരുന്നു. തൊഴിലില്ലായ്മ പെരുകുന്നു. ലോകത്തെ മഹാഭൂരിപക്ഷം വരുന്ന കുട്ടികൾക്ക് രൂക്ഷമായ വിദ്യാഭ്യാസ ലഭ്യതയിൽ കുറവ് അനുഭ

വപ്പെടുന്നു.

## വർദ്ധിച്ചുവരുന്ന പട്ടിണി

1.11 ഓക്സ്ഫാം കണക്ക് കൂട്ടുന്നത് ഓരോ മിനിറ്റിലും ഇപ്പോൾ 11 പേർ പട്ടിണികൊണ്ട് മരിക്കുന്നുവെന്നാണ്. യുണിസെഫ് കണക്കാക്കുന്നത് ആഗോള ജനസംഖ്യയിൽ ഏകദേശം പത്തിലൊന്ന് അതായത് 81.1 കോടിയോളം പേർ പോഷകാഹാരക്കുറവ് നേരിടുകയാണ്. 15 കോടി കുട്ടികൾ വളർച്ച മുരടിക്കപ്പെട്ടവരാണ്. 2020 ൽ 4.5 കോടി ബലഹീനമാക്കപ്പെട്ടു. 18 കോടിയോളം ആളുകൾ കഴിഞ്ഞ വർഷം കൂടുതലായി കടുത്ത ദാരിദ്ര്യം അനുഭവിച്ചപ്പോൾ ആഗോള ജനസംഖ്യയുടെ 30 ശതമാനം പേർ അതായത് 237 കോടി ആളുകൾക്ക് 2020 ൽ വേണ്ടത്ര ഭക്ഷ്യ ലഭ്യത ഉണ്ടായില്ല. ഒരു വർഷത്തിനിടയിൽ 32 കോടിയുടെ വർദ്ധനവ്.

## ദാരിദ്ര്യം

1.12 കടുത്ത ദാരിദ്ര്യത്തിൽ ജീവിക്കുന്ന ആളുകളുടെ എണ്ണം 2021 അവസാനത്തോടെ 74.5 കോടിയിലെത്തുമെന്നാണ് കണക്കാക്കപ്പെടുന്നത്. 10 കോടിയുടെ വർദ്ധന. ലോകത്തുടനീളം സ്ത്രീകൾക്കിടയിലെ തൊഴിലവസര നഷ്ടം മൂലം 2020 ൽ 80000 കോടി ഡോളറിന്റെയെങ്കിലും വരുമാന നഷ്ടമുണ്ടായി. ലോകവ്യാപകമായി 4.7 കോടിയിലേറെ സ്ത്രീകൾകൂടി 2021 ൽ കടുത്ത ദാരിദ്ര്യത്തിലേക്ക് പതിക്കുമെന്ന് പ്രതീക്ഷിക്കപ്പെടുന്നു.

## തൊഴിലില്ലായ്മ

1.13 ആഗോള തൊഴിലില്ലായ്മ 2022 ൽ 20.5 കോടിയിൽ എത്തുമെന്ന് പ്രതീക്ഷിക്കപ്പെടുന്നു.2019 ൽ 18.7 കോടി ആയിരുന്നതിൽ നിന്നുള്ള കുതിച്ചുയരലാണിത്. ഐ.എൽ.ഒ പ്രൊജക്ട് ചെയ്യുന്നത് 2020ൽ ആഗോള പ്രതിസന്ധി മൂലമുണ്ടായ തൊഴിലവസരത്തിലെ വിടവ് 7.5 കോടിയിൽ എത്തുമെന്നാണ്. ആഗോള തൊഴിൽ സമയം 2020 ൽ 8.8 ശതമാനം കണ്ട് ഇടിഞ്ഞു. ഇത് 25.5 കോടി പൂർണ്ണ സമയ തൊഴിൽ നഷ്ടത്തിനു തുല്യമാണ്. സ്ത്രീകളുടെ തൊഴിലവസരങ്ങളിൽ 2019 ൽ 3.9 ശതമാനത്തിന്റെ ഇടിവാണുണ്ടായത്. 2020ൽ 5 ശതമാനത്തിന്റെ ഇടിവുണ്ടായി. ആഗോളാടിസ്ഥാനത്തിൽ ചെറുപ്പക്കാർക്കിടയിലെ തൊഴിലവസരം 2020ൽ 8.7 ശതമാനം കുറഞ്ഞു. മുതിർന്നവരെ സംബന്ധിച്ചിടത്തോളം ഇത് 3.7 ശതമാനമായിരുന്നു. തൊഴിലവസരത്തിലേയും തൊഴിൽ സമയത്തിലെയും കുത്തനെയുള്ള ഈ ഇടിവ് കോവിഡിന് മുമ്പുള്ള തൊഴിലില്ലായ്മയുടേയും ഭാഗികമായ തൊഴിലവസരത്തിന്റെ മോശപ്പെട്ട തൊഴിൽ സാഹചര്യങ്ങളുടേയും ഏറ്റവും ഉയർന്ന നിലയിലാണ്.

## രൂക്ഷമായ ചൂഷണം

1.14 ലാഭം പരമാവധിയാക്കുന്നതിനുള്ള ഈ നവലിബറലിസത്തിന്റെ കുറിപ്പടികൾ നീണ്ടുനിൽക്കുന്ന മുതലാളിത്ത പ്രതിസന്ധിക്കുള്ള സാഹചര്യങ്ങൾ സൃഷ്ടിച്ചു. കാരണം അവ അധ്വാനിക്കുന്ന ജനങ്ങൾക്കുനേരെയുള്ള സാമ്പത്തിക ചൂഷണം രൂക്ഷമാക്കുന്നതിൽ ശ്രദ്ധ ഊന്നുന്നതാണ്. അതേസമയം ആഭ്യന്തര ചോദനത്തിന് ഇടിവ് പറ്റുന്നത് വളർച്ചയെ പ്രതികൂലമായി ബാധിക്കുന്നു. 2008 മുതൽ തുടർന്നു വരുന്ന പ്രതിസന്ധിയും മാന്ദ്യവും ബ്രിട്ടൻ, ഇറ്റലി, ജപ്പാൻ തുടങ്ങിയ വികസിത രാജ്യങ്ങളിൽ യഥാർത്ഥ വേതനത്തിൽ ഇടിവുണ്ടാക്കുന്നതിന് ഇടയാക്കി. 2008 നുശേഷം നടപ്പാക്കിയ ചെലവുചുരുക്കൽ പരിപാടികൾ മൂലം ആ നൂറ്റാണ്ടിന്റെ ആദ്യ രണ്ട് ദശകങ്ങളിൽ യഥാർത്ഥ വേതനത്തേക്കാൾ (14.3 ശതമാനം) ദ്രുതഗതിയിൽ തൊഴിലാളിയുടെ ഉൽപാദന ക്ഷമത (21.8 ശതമാനം) വർദ്ധിച്ചു. 70 ശതമാനത്തോളം പേർ അഥവാ 400 കോടി ആളുകൾ സാമൂഹ്യ സുരക്ഷയുടെ അടിസ്ഥാനത്തിൽ സംരക്ഷണം ലഭിക്കാത്തവരോ ഏറിയാൽ ഭാഗികമായി മാത്രം സംരക്ഷിക്കപ്പെടുന്നവരോ ആണ്. 2019 നും 2020 നും ഇടയ്ക്ക് വർദ്ധിച്ചുവരുന്ന തൊഴിൽ നഷ്ടങ്ങൾ മൂലം 2019 നും 2020 നും ഇടയ്ക്ക് ആഗോളാടിസ്ഥാനത്തിൽ തൊഴിലിൽനിന്നുള്ള വരുമാനത്തിൽ 10.7 ശതമാനത്തിന്റെ ഇടിവുണ്ടായി. ഇത് 3.5 ലക്ഷം കോടി ഡോളറിനു തുല്യമാണ്. 2021 ൽ ഇത് കൂടുതൽ വഷളായി. ഇത്തരത്തിൽ രൂക്ഷമായ ചൂഷണമാണ് മുതലാളിത്തത്തിന്റെ സ്വഭാവം. മുതലാളിത്തത്തിന്റെ ഇരപിടിയൻ സ്വഭാവമാണിത്.

## വിദ്യാഭ്യാസപരമായ ദാരിദ്ര്യം

1.15 യുനെസ്കോയുടെ അഭിപ്രായത്തിൽ മഹാമാരിയുടെ കാലത്ത് ലോകത്തെ കുട്ടികളിൽ 90 ശതമാനത്തിനും വിദ്യാഭ്യാസം തടസ്സപ്പെട്ടതായാണ് കണക്കാക്കപ്പെട്ടത്. 2021 മെയ് മാസത്തോടെ 26 രാജ്യങ്ങളിലെ സ്കൂളുകൾ പൂർണ്ണമായും അടച്ചു. മറ്റൊരു 55 രാജ്യങ്ങളിൽ ഭാഗികമായാണ് തുറന്നത്. കുട്ടികൾ തൊഴിലെടുക്കാൻ തുടങ്ങുകയും വിദ്യാഭ്യാസത്തോട് താൽപര്യമില്ലാത്തവരായി വളരുകയും അവരുടെ രാജ്യത്തെ നിയമ പ്രകാരമുള്ള സൗജന്യമോ സബ്സിഡിയോടുകൂടിയതോ ആയ വിദ്യാഭ്യാസത്തിൽ നിന്നും പുറത്താവുകയും ചെയ്തു. ഇങ്ങനെ ദശലക്ഷക്കണക്കിനു വിദ്യാർത്ഥികൾക്ക് ഇത് ഒരു താൽക്കാലികമായ ഇടക്കോലിടലോ വിദ്യാഭ്യാസം തടസപ്പെടുത്തലോ അല്ല, മറിച്ച് അവിചാരിതമായി അത് അവസാനിക്കുകയാണുണ്ടായത്. മഹാമാരിയുടെ കാലത്ത്

ഓൺലൈൻ വിദ്യാഭ്യാസം, വിദ്യാഭ്യാസത്തിലെ ഡിജിറ്റൽ വിഭജനം കൂടുതൽ തുറന്നു കാണിച്ചു.

## വലതുപക്ഷത്തേയ്ക്കുള്ള രാഷ്ട്രീയ ചായ്‌വ്

1.16 ഇരുപത്തിയൊന്നാം പാർടി കോൺഗ്രസ്സിനുശേഷം ആഗോളതലത്തിൽ പിന്തിരിപ്പൻ ശക്തികളുടേയും പ്രസ്ഥാനങ്ങളുടേയും വളർച്ചയെക്കുറിച്ച് നാം വ്യക്തമാക്കിയിട്ടുണ്ട്. ഇരുപത്തി രണ്ടാം പാർടി കോൺഗ്രസ്സിൽ ആഗോളതലത്തിലെ വലതുപക്ഷത്തേക്കുള്ള രാഷ്ട്രീയ ചായ്‌വ് കൂടുതലാകുന്നതായി നമ്മൾ ചൂണ്ടിക്കാണിച്ചു. മഹാമാരിയുടേയും, അതുമായി ബന്ധപ്പെട്ട ആരോഗ്യ അടിയന്തിര ആവശ്യങ്ങളുടേയും സ്വാധീനത്തിൽ പിന്നെയും അധികം ആഴമേറിവരുന്ന സാമ്പത്തിക പ്രസിസന്ധിയുടെ ഇന്നത്തെ സാഹചര്യത്തിൽ വലതുപക്ഷ ചായ്‌വിന്റേതായ ഈ പ്രവണത തുടരുകയാണ്.

1.17 ഇരുപത്തി രണ്ടാം പാർടി കോൺഗ്രസ്സിന്റെ രാഷ്ട്രീയ പ്രമേയത്തിൽ ഇങ്ങനെ വ്യക്തമാക്കി : ' 'രൂക്ഷമായ ആഗോള സാമ്പത്തിക പ്രതിസന്ധിയുടെ കാലത്ത് വർദ്ധിച്ചു വരുന്ന ജനകീയ അസംതൃപ്തി പുറത്തു കൊണ്ടുവരുന്നതിന് ആര് നേതൃത്വം നൽകും എന്നതിനെക്കുറിച്ച് ഒരു രാഷ്ട്രീയ പോരാട്ടം നടന്നിരുന്നു. ജനകീയ അസംതൃപ്തിയെ സംഘടിപ്പിച്ചുകൊണ്ട് ഒരു വലതുപക്ഷ രാഷ്ട്രീയം മുന്നേറുന്നു. പ്രമുഖ രാഷ്ട്രീയ ശക്തി എന്ന നിലയിൽ ഇടതുപക്ഷ പുരോഗമന ശക്തികൾ ഉയർന്നുവരുന്നില്ലെന്ന് ഉറപ്പുവരുത്തലാണ് അവരുടെ ലക്ഷ്യം. (ഖണ്ഡിക 1.14)

1.18 അധ്വാനിക്കുന്ന ജനതയുടെ സംഘടിത സംയുക്ത പ്രക്ഷോഭങ്ങൾ ശക്തിപ്പെടുന്നത് തടയാനായാണ് വലതുപക്ഷ ശക്തികൾ ശ്രമിക്കുന്നത്. രൂക്ഷമായിക്കൊണ്ടിരിക്കുന്ന ചൂഷണത്തിനെതിരായ ജനങ്ങളുടെ ഐക്യത്തെ ഭിന്നിപ്പിക്കുന്നതിനും ശിഥിലീകരിക്കുന്നതിനുമായി വലതുപക്ഷ ശക്തികൾ വൈകാരികമായ ക്ഷോഭങ്ങൾ ഇളക്കിവിടുകയും വിഭാഗീയമായ ആഹ്വാനങ്ങളെ പരിപോഷിപ്പിക്കുകയും വംശീയതയും പരദേശീ വിദ്വേഷവും മതപരമായ വിഭാഗീയതയും മൗലികവാദവും പ്രാദേശിക സങ്കുചിതവാദവും മറ്റും പ്രോത്സാഹിപ്പിക്കുകയുമാണ്.

## തുല്യമായ എതിർ പ്രവണതകൾ

1.19 രാഷ്ട്രീയമായ ഈ വലതുപക്ഷചായ്‌വിനെ ചെറുക്കുന്നതിന് തുല്യ നിലയിലുള്ള എതിർ പ്രവണതകളും വളർന്നു വരികയാണ്. ബൊളീവിയ, വെനസ്വേല, നിക്കരാഗ്വെ, പെറു, ചിലി എന്നിവ പോലെയുള്ള ലാറ്റിനമേരിക്കൻ രാജ്യങ്ങളിൽ ഇത് വ്യക്തമായി കാണാവുന്നതാണ്. അമേരിക്കയിൽ ട്രംപിന്റെ പരാജയത്തിൽ ബ്ലാക്ക് ലൈവ്സ് മാറ്റർ പ്രക്ഷോഭവും സംഭാവന ചെയ്തിട്ടുണ്ട്. 1959നുശേഷം അഞ്ച് സ്കാൻഡിനേവിയൻ രാജ്യങ്ങളിലെയും എല്ലാ ഗവൺമെന്റുകളും ഇന്ന് സോഷ്യൽ ഡമോക്രാറ്റുകളോ മധ്യ ഇടതുപക്ഷമോ നയിക്കുന്നവയാണ്.

## വളർന്നുവരുന്ന പ്രതിഷേധങ്ങൾ

1.20 ഇരുപത്തി രണ്ടാം കോൺഗ്രസ്സിനു ശേഷമുള്ള കാലഘട്ടത്തിൽ കണ്ടത്, മഹാമാരിക്കുമുമ്പുള്ള സാമ്പത്തിക പ്രതിസന്ധിക്കെതിരെയും അതേ തുടർന്നുള്ള ചെലവുചുരുക്കൽ നടപടികൾക്കും ചൂഷണം രൂക്ഷമാക്കുന്നതിനും എതിരെയും മഹാമാരിയുടേയും ലോക്ക്ഡൗണുകളുടേയും കാലത്ത് അടിച്ചേൽപ്പിക്കപ്പെട്ട ദുരിതങ്ങൾക്കെതിരേയും ജനക്ഷേമത്തിനായുള്ള ഏർപ്പാടുകൾ അപര്യാപ്തമായതിനെതിരെയുമുള്ള ചെറുത്തുനിൽപ്പുകൾ വളർന്നുവരുന്നതായാണ്. മഹാമാരിയുടെ കാലത്തും ലോകത്തിന്റെ പല ഭാഗങ്ങളിലും പണിമുടക്കുകളും പ്രതിഷേധ പ്രകടനങ്ങളും നടന്നിരുന്നു. ഇത്തരം പ്രതിഷേധങ്ങൾ കൂടുതൽ പ്രകടമായിരുന്നത് ലാറ്റിനമേരിക്കയിലാണ്. അവിടെ അർജന്റീന, ബ്രസീൽ, കൊളമ്പിയ, ചിലി, ഇക്വഡോർ, മെക്സിക്കൊ, ഉറുഗ്വേ എന്നിങ്ങനെയുള്ള പല രാജ്യങ്ങളിലും അധ്വാനിക്കുന്ന ജനങ്ങൾ പണിമുടക്ക് പ്രക്ഷോഭങ്ങളും വമ്പിച്ച പ്രകടനങ്ങളും സംഘടിപ്പിച്ചു.

1.21 യൂറോപ്പിൽ വ്യാവസായിക തൊഴിലാളികളുടെ ഒരു പരിച്ഛേദവും, ഡോക്ടർമാരെയും, നഴ്സുമാരെയും, ആരോഗ്യ പ്രവർത്തകരേയും, അധ്യാപകരേയും മറ്റും പോലെയുള്ള സർവീസ് മേഖലയിൽ പണിയെടുക്കുന്നവരും പണിമുടക്കുകളിൽ ഏർപ്പെട്ടു. ആഗോള ഭീമൻ കമ്പനിയായ ആമസോണിലെ ജീവനക്കാർ കോർപ്പറേഷൻ യൂണിയനുകൾ നിരോധിച്ചിട്ടുപോലും പല രാജ്യങ്ങളിലും പണിമുടക്കി. ഈ പ്രതിഷേധങ്ങൾ വിവിധ തോതിൽ ആവശ്യപ്പെട്ടത്, ചെലവുചുരുക്കൽ പരിപാടികൾ മൂലം പ്രതികൂലമായി ബാധിച്ച മെച്ചപ്പെട്ട തൊഴിൽ സാഹചര്യങ്ങളും വേതനവും മറ്റു സാമൂഹിക ക്ഷേമ നടപടികളുമാണ്. മാഹാമാരിക്കെതിരായ വേണ്ടത്ര സംരക്ഷണവും അവർ ആവശ്യപ്പെട്ടു. തൊഴിൽ നിയമ പരിഷ്കാരങ്ങൾക്കെതിരായ വേണ്ടത്ര സംരക്ഷണവും അവർ ആവശ്യപ്പെട്ടു. തൊഴിൽ നിയമ പരിഷ്കാരങ്ങൾക്കെതിരായ പ്രതിഷേധങ്ങളാണ് ഫ്രാൻസിൽ കണ്ടത്. വർദ്ധിപ്പിച്ച നികുതി ഭാരത്തിനെതിരെ ഫ്രാൻസിൽ മഞ്ഞമേൽക്കുപ്പായക്കാർ ഉശിരൻ പ്രക്ഷോഭങ്ങൾ നടത്തി. മറ്റുപല രാജ്യങ്ങളിലേയും തൊഴിലാളികൾ തൊഴിൽ നിയമങ്ങളിലെ മാറ്റങ്ങൾക്കും കൂലിയും പെൻഷനും വെട്ടിക്കുറയ്ക്കു

ന്നതിനും തൊഴിൽ സമയം വർദ്ധിപ്പിക്കുന്നതിനും എതിരായി പ്രതിഷേധിക്കുകയാണ്. പോർച്ചുഗലിനെ പോലുള്ള രാജ്യങ്ങളിലെ തൊഴിലാളി സമരങ്ങൾ, വർക്ക് ഫ്രം ഹോം വ്യവസ്ഥകൾ നിശ്ചയിക്കുന്ന നിയമ നിർമ്മാണത്തിന് നിർബന്ധിതമാക്കി. ഗ്രീസ് വമ്പിച്ച പണിമുടക്ക് സമരങ്ങൾക്ക് സാക്ഷ്യം വഹിച്ചു. അധ്വാനിക്കുന്ന ജനങ്ങൾ നടത്തിയ ഈ സമരങ്ങൾക്ക് കർഷകരും സ്ത്രീകളും പരിസ്ഥിതി പ്രവർത്തകരും വിദ്യാർത്ഥികളും സജീവമായ പിന്തുണ നൽകുകയും അവയിൽ അണിചേരുകയും ചെയ്തുവെന്നതാണ് ശ്രദ്ധേയമായ സവിശേഷത. പല രാജ്യങ്ങളിലും ഇത്തരം പ്രതിഷേധ പ്രക്ഷോഭങ്ങളുടെ ശക്തി തിരഞ്ഞെടുപ്പുകളെ സ്വാധീനിച്ചത് പുരോഗമനവാദികൾക്കും വലതുപക്ഷേതര ശക്തികൾക്കും അനുകൂലമായി.

## ചൈനയുടെ ആഗോള ഉയർന്നുവരവ്

1.22 മഹാമാരിയെ ചെറുക്കുന്നതിലും സമ്പദ്ഘടനയെ പുനരുജ്ജീവിപ്പിക്കുന്നതിലും ചൈനയുടെ നടപടികൾ ഫലപ്രദമായി. ലോകത്തിലെ രണ്ടാമത്തെ ഏറ്റവും വലിയ സാമ്പത്തിക ശക്തിയെന്ന ആഗോള നില ചൈന ശക്തിപ്പെടുത്തി. 2021 ജൂലൈയിൽ ചൈനീസ് കമ്യൂണിസ്റ്റ് പാർടി സ്ഥാപിക്കപ്പെട്ടതിന്റെ നൂറാം വാർഷികാഘോഷവേളയിൽ തങ്ങളുടെ രണ്ട് ശതാബ്ദി ലക്ഷ്യങ്ങളിൽ ഒന്ന് പൂർത്തീകരിച്ചതായി ചൈന പ്രഖ്യാപിച്ചു. ആരോഗ്യകരമായ ജി.ഡി.പി വളർച്ചാനിരക്ക്, ജനങ്ങളുടെ വരുമാനം, വിദ്യാഭ്യാസം, ആരോഗ്യം, ജീവിത നിലവാരം എന്നിവയിൽ അഭിവൃദ്ധിയോടുകൂടി മിതമായ നിലയിൽ സമ്പന്നമായ സമൂഹമായി 2020 തോടുകൂടി എത്തിച്ചേരുമെന്നതാണ് ആ ലക്ഷ്യം.

1.23 2021 ഫെബ്രുവരിയിൽ രാജ്യത്ത് കേവല ദാരിദ്ര്യം നിർമ്മാർജനം ചെയ്യപ്പെട്ടതായി ചൈന ഔദ്യോഗികമായി പ്രഖ്യാപിച്ചു. ലോക ബാങ്കിന്റെ അന്താരാഷ്ട്ര ദാരിദ്ര്യ റാങ്കിങ്ങിൽ ആഗോള ദാരിദ്ര്യത്തിന്റെ 70 ശതമാനത്തിലധികവും കുറച്ചതിന്റെ നേട്ടം ചൈനയ്ക്കാണ്. 2021 ന്റെ ആദ്യത്തെ മൂന്ന് പാദങ്ങളിൽ ചൈന 9.89 ശതമാനം ജി.ഡി.പി വളർച്ച കൈവരിച്ചു.എന്നാൽ ചൈനയുടെ വാർഷിക വളർച്ച ടാർജറ്റ് 6 ശതമാനം മാത്രമാണ്. 2006 മുതൽ ഓരോ വർഷത്തേയും ലോകത്തെ സാമ്പത്തിക വളർച്ചയുടെ ശരാശരി 30 ശതമാനത്തിലധികം ചൈനയുടേതാണ്.

## അമേരിക്ക – ചൈന സംഘർഷം

1.24 ചൈനയുടെ ആഗോള സ്വാധീനം വർദ്ധിച്ചു വരുന്നതിൽ അമേരിക്ക ആശങ്കയിലാണ്. തങ്ങളുടെ ആഗോള അധീശാധിപത്യത്തിന് ഭീഷണിയായാണ് അമേരിക്ക ഇതിനെ കാണുന്നത്. ഒരു സാമ്പത്തിക ശക്തി എന്ന നിലയിലുള്ള ചൈനയുടെ ക്രമാനുഗതമായ വളർച്ചയും മഹാമാരിയെ ചൈന ഫലപ്രദമായി ചെറുത്തതും ചൈനയുടെ സമ്പദ്ഘടന വീണ്ടും തുറന്നതും അമേരിക്കയുടെ ആഗോള മേധാവിത്വത്തിന് വെല്ലുവിളിയായാണ് അമേരിക്കൻ സാമ്രാജ്യത്വം കാണുന്നത്. ചൈനയെ തടയാൻ മാത്രമല്ല ഒറ്റപ്പെടുത്താനുമായി അമേരിക്ക ഒട്ടേറെ നടപടികൾക്ക് തുടക്കമിട്ടു.ചൈനയെ തന്ത്രപരമായ ശത്രുവായാണ് അമേരിക്ക കണക്കാക്കിയിട്ടുള്ളത്. ചൈനയുടെ സമ്പദ്ഘടനയെ ദുർബലപ്പെടുത്താൻ അമേരിക്ക സാമ്പത്തികവും വാണിജ്യപരവുമായ നടപടികൾ സ്വീകരിക്കുകയാണ്. ഹോങ്കോങ് പ്രതിഷേധവുമായി ബന്ധപ്പെട്ട് ജനാധിപത്യത്തിന്റെ വിഷയങ്ങൾ ഉന്നയിക്കൽ; സിൻജിയാങ് പ്രവിശ്യയിൽ മനുഷ്യാവകാശ ലംഘനത്തിന്റെ വിഷയങ്ങൾ ഉയർത്തൽ; ഒരൊറ്റ ചൈന നയത്തെ തകിടംമറിക്കാനായി തായ്‌വാനെ അമേരിക്ക സൈനികമായി ആയുധമണിയിക്കുകയാണ്; ദക്ഷിണ ചൈന സമുദ്രത്തിൽ അനിയന്ത്രിതമായി കടന്നുവരാനും അമേരിക്ക ശ്രമിക്കുകയാണ്. ചൈന സൈബർ യുദ്ധം നടത്തുന്നതായും അമേരിക്ക ആരോപിക്കുന്നു.

1.25 സൈനികവും, തന്ത്രപരവുമായ സഖ്യമെന്ന നിലയിൽ ക്വാഡിന്റെ (അമേരിക്ക, ജപ്പാൻ, ഓസ്ട്രേലിയ, ഇന്ത്യ) രൂപീകരണത്തെ തുടർന്ന് അമേരിക്ക ഇപ്പോൾ ചൈനയുടെ സ്വാധീനം കുറയ്ക്കാനും ഇന്തോ – പസഫിക് സമുദ്രത്തിൽ പ്രത്യേകിച്ചും ഇന്ത്യൻ മഹാ സമുദ്രത്തിൽ ചൈനയുടെ സ്വാധീനം കുറയ്ക്കുവാനും ലക്ഷ്യമിട്ട് ഔക്കസ് (ഓസ്ട്രേലിയ, ബ്രിട്ടൻ, അമേരിക്ക) എന്ന പേരിൽ പുതിയൊരു സുരക്ഷാ കൂട്ടുകെട്ടിനും തുടക്കമിട്ടു. ഈ രാജ്യങ്ങളുടെ സംയുക്ത സൈനിക സാന്നിധ്യത്തോടെ സംയുക്ത സൈനികാഭ്യാസങ്ങളും വിപുലമായ യുദ്ധ സജ്ജീകരണങ്ങളും നടത്തി അമേരിക്കൻ സാമ്രാജ്യത്വം ചൈനയെ ഒറ്റപ്പെടുത്താനാണ് ശ്രമിക്കുന്നത്.

1.26 ബൈഡൻ ഭരണത്തിനുകീഴിലും അമേരിക്ക ട്രംപ് കാലത്ത് ചൈനയ്ക്കുമേൽ അടിച്ചേൽപ്പിച്ച ഉപരോധങ്ങൾ തുടരുകയാണ്. തൽഫലമായി ചൈനയിൽ നിന്നുള്ള അമേരിക്കൻ ചരക്കുകളുടെ ഇറക്കുമതിയും ഉഭയകക്ഷി സേവന വ്യാപാരവും 2018 നും 2020 നുമിടയ്ക്കുള്ള കാലത്ത് ഇടിയുകയാണ്. എന്നാൽ 2020 ൽ ചൈന ആയിരുന്നു അമേരിക്കയുടെ ഏറ്റവും വലിയ വ്യാപാര പങ്കാളി. 65,950 കോടി ഡോളറിന്റെ വ്യാപാരമാണ് നടന്നിരുന്നത്. നിക്ഷേപങ്ങളും കടവുമെല്ലാം കെട്ടുപിണഞ്ഞു കിടക്കുന്നതിനാൽ അമേരിക്കയ്ക്ക് ചൈ

നയുമായുള്ള കച്ചവടം ഉപേക്ഷിക്കാനാവില്ല. ശാസ്ത്രീയവും സാങ്കേതിക വിദ്യാപരവുമായ കണ്ടെത്തലുകളിൽ സ്വന്തം മേധാവിത്വം നിലനിർത്തുന്നതിന് അമേരിക്ക 5 ജി നെറ്റ്‌വർക്കുകളിൽ ചൈന ഉൾപ്പെടുന്നത് ഒഴിവാക്കുന്നതുപോലെയുള്ള നീക്കങ്ങൾ നടത്തി ചൈനയുടെ സാങ്കേതിക വിദ്യാരംഗത്തെ വ്യാപനത്തെ നിയന്ത്രിക്കാൻ അമേരിക്ക കഠിനമായി പരിശ്രമിക്കുകയാണ്.

1.27 ചൈനയെ ഒറ്റപ്പെടുത്താനുള്ള ആഗോള പരിശ്രമത്തിന്റെ ഭാഗമായി അമേരിക്ക, ജി – 7, യൂറോപ്യൻ യൂണിയൻ, നാറ്റോ എന്നീ സഖ്യ കക്ഷികളെ അണിനിരത്തുകയാണ്. 150 ൽ അധികം രാജ്യങ്ങൾ അണിനിരന്ന പ്രമുഖ ആഗോള പശ്ചാത്തല വികസന വ്യാപാര പാതയായ ചൈനയുടെ ബെൽറ്റ് ആന്റ് റോഡ് ഇനീഷ്യേറ്റീവിനെ ചെറുക്കുന്നതിനായി അമേരിക്ക മുൻകൈയെടുത്ത് ഒരു ബദൽ പദ്ധതി പ്രഖ്യാപിക്കുന്നതിന് ജി – 7 തയ്യാറാവുകയാണ് – ബിൽഡ് ബാക്ക് ബെറ്റർ വേൾഡ്. നാറ്റോ ഉച്ചകോടിയിൽ അമേരിക്കയുടെ സ്വാധീനത്തിന്റെ ഫലമായി ചൈനയെ ഒരു സുരക്ഷാ ഭീഷണിയായി പരാമർശിക്കുന്ന ഒരു പ്രസ്താവന പുറപ്പെടുവിച്ചിരിക്കുകയാണ്. യൂറോപ്യൻ യൂണിയൻ ചൈനയിലെ മനുഷ്യാവകാശ പ്രശ്നങ്ങളിന്മേൽ അമേരിക്കയുമായും കാനഡയുമായും ബ്രിട്ടനുമായും യോജിച്ച് നിൽക്കുകയും ചൈനീസ് അധികൃതർക്കുമേൽ ഉപരോധം ഏർപ്പെടുത്തുകയും ചെയ്യുമ്പോൾ തന്നെ സാമ്പത്തികവും വാണിജ്യപരവുമായ വിഷയങ്ങളിൽ അമേരിക്കയുമായി പൂർണ്ണമായും യോജിച്ചുനിൽക്കാൻ തയ്യാറല്ല. ജർമ്മനിയും ഫ്രാൻസും ഇറ്റലിയും ചൈനയുമായി വേർതിരിഞ്ഞു നിൽക്കാൻ താൽപര്യപ്പെടുന്നില്ല. മനുഷ്യാവകാശ പ്രശ്നത്തിനുമേൽ ചൈനക്കെതിരെ യൂറോപ്യൻ യൂണിയൻ ഉപരോധമേർപ്പെടുത്തിയതിനുള്ള പ്രതികരണമായി ചില വ്യക്തികൾക്കും സ്ഥാപനങ്ങൾക്കുമെതിരെ ചൈന ഉപരോധം ഏർപ്പെടുത്തിയത് യൂറോപ്യൻ യൂണിയൻ ബിസിനസ്സ് കൗൺസിലിനെ അങ്കലാപ്പിലാക്കി. അമേരിക്ക – റഷ്യ ഉച്ചകോടി യോഗത്തിൽ ചൈനയും റഷ്യയും തമ്മിലുള്ള തന്ത്രപരമായ പങ്കാളിത്തത്തിൽ ആപ്പടിക്കാൻ അമേരിക്ക കിടഞ്ഞു ശ്രമിച്ചെങ്കിലും വിജയിച്ചില്ല.

1.28 അമേരിക്ക – ചൈന സംഘർഷം സാമ്രാജ്യത്വവും സോഷ്യലിസവും തമ്മിലുള്ള കേന്ദ്ര വൈരുധ്യത്തിൽ സ്വാധീനം ചെലുത്തുന്നുണ്ട്.

**ചൈന – റഷ്യ പങ്കാളിത്തം**

1.29 ചൈനയും റഷ്യയും തമ്മിലുള്ള തന്ത്രപരമായ പങ്കാളിത്തം സമീപ വർഷങ്ങളിൽ കൂടുതൽ ആഴമേറിയതാവുകയും ശക്തിപ്പെടുകയും ചെയ്തിട്ടുണ്ട്. 2021 ഡിസംബറിൽ ഷി ജിൻ പിങ് – പുടിൻ ഓൺലൈൻ കൂടിക്കാഴ്ച ഉക്രൈനുമേൽ അമേരിക്കയും നാറ്റോയും ഒരു വശത്തും റഷ്യ മറുവശത്തുമായുള്ള സംഘർഷങ്ങൾ വർദ്ധിക്കുകയും ചൈനയെ ഒറ്റപ്പെടുത്താൻ ഏഷ്യ – പസഫിക് മേഖലയിൽ അമേരിക്ക കേന്ദ്രീകരിക്കുകയും ചെയ്യുന്ന വേളയിലാണ് നടന്നത്. 2021 – 25 കാലത്തേക്കായി ഉറച്ച സൈനിക സഹകരണത്തിനായുള്ള പ്രവർത്തന രൂപരേഖയിൽ റഷ്യയുടേയും ചൈനയുടേയും പ്രതിരോധ മന്ത്രിമാർ 2021 നവംബറിൽ ഒപ്പുവെച്ചു. ചൈനയും റഷ്യയും തമ്മിലുള്ള തന്ത്രപരമായ ബന്ധങ്ങൾ ശക്തിപ്പെടുത്തുന്നത് അമേരിക്കൻ നേതൃത്വത്തിലുള്ള അധീശാധിപത്യത്തിന് തന്ത്രപരമായ എതിർശക്തിയെന്ന നിലയിൽ പ്രവർത്തിക്കും.

## ഉക്രൈനിലെ സംഘർഷം

1.30 റഷ്യയും പാശ്ചാത്യ ശക്തിയായ നാറ്റോയും തമ്മിലുള്ള സംഘർഷ മേഖലയായി ഉക്രൈൻ മാറിയിരിക്കുകയാണ്. സോവിയേറ്റ് യൂണിയന്റെ പതനത്തിനുശേഷം നാറ്റോയെ കിഴക്കോട്ട് വ്യാപിപ്പിക്കാനാണ് പാശ്ചാത്യശക്തികൾ ശ്രമിക്കുന്നത്. കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളെല്ലാം ഇപ്പോൾ നാറ്റോയുടെയും യൂറോപ്യൻ യൂണിയന്റെയും ഭാഗമാണ്. സോവിയേറ്റ് യൂണിയനിലെ മുൻ റിപ്പബ്ലിക്കായ ഉക്രൈൻ നാറ്റോയുടെ വരുതിയിൽ വരുന്നതിനെ റഷ്യ ശക്തമായി എതിർക്കുകയാണ്. ക്രിമിയയെ റഷ്യയുമായി കൂട്ടിച്ചേർത്തതും പടിഞ്ഞാറൻ ഉക്രൈനിലെ ഡോൺ ബാസ് മേഖലയിലെ സംഘർഷവും ഈ തർക്കത്തിന്റെ അനന്തരഫലമാണ്. ഉക്രൈനുമായുള്ള അതിർത്തിയിലേക്ക് റഷ്യൻ സൈന്യം നീങ്ങുന്നത് ഉക്രൈനുമായുള്ള നാറ്റോ ബന്ധം ശക്തിപ്പെടുത്താനുള്ള പുതിയ നീക്കങ്ങളുടെ ഫലമാണ്. ഉക്രൈനെതിരെ റഷ്യ സൈനികമായി നീങ്ങാൻ ശ്രമിക്കുകയാണെങ്കിൽ റഷ്യക്കെതിരെ കടുത്ത ഉപരോധം ഏർപ്പെടുത്തുമെന്ന് ജി – 7 ഉം, യൂറോപ്യൻ യൂണിയനും ഭീഷണിപ്പെടുത്തുകയാണ്. അതേ സമയം പാശ്ചാത്യ സഖ്യത്തിലേക്ക് ഉക്രൈനെ കൂട്ടിച്ചേർക്കാനുള്ള നീക്കത്തിനെതിരെ റഷ്യ ചുവന്ന വര വരച്ചിരിക്കുകയുമാണ്.

## പ്രമുഖ ലോക സാമൂഹ്യ വൈരുധ്യങ്ങൾ

1.31 വർദ്ധിച്ചുവരുന്ന ചൈന – അമേരിക്ക സംഘർഷവും ക്യൂബയ്ക്കും, കൊറിയൻ ജനകീയ ജനാധിപത്യ റിപ്പബ്ലിക്കിനും നേരെ അമേരിക്കൻ സാമ്രാജ്യത്വം നിരന്തരം ആക്രമണപരമായ നിലപാട് സ്വീകരിക്കുന്നതും സാമ്രാജ്യത്വവും സോഷ്യലിസവും തമ്മിലുള്ള കേന്ദ്ര വൈരുധ്യം മൂർച്ചിപ്പിക്കുന്നതിൽ ഒരു സ്ഥാനമുണ്ട്.

1.32 സാമ്രാജ്യത്വശക്തികൾ തമ്മിലുള്ള വൈരുധ്യങ്ങളുടെ മണ്ഡലത്തിൽ സാമ്രാജ്യത്വ സഖ്യത്തിലെ യോജിപ്പ് ട്രംപ് ഭരണത്തിലെ നയങ്ങൾ മൂലം പ്രധാനമായും പ്രതികൂലമായി ബാധിച്ചുവെന്ന് ഇരുപത്തി രണ്ടാം കോൺഗ്രസ്സിൽ നമ്മൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. റഷ്യയ്ക്കും, ചൈനയ്ക്കുമെതിരെ എല്ലാ യൂറോപ്യൻ – നാറ്റോ സഖ്യകക്ഷികളേയും അണിനിരത്താൻ ബൈഡൻ ഭരണം ബോധപൂർവമായ ശ്രമങ്ങൾ നടത്തുന്നുവെങ്കിലും ഭിന്നതകൾ തുടരുകയാണ്.

1.33 സാമ്രാജ്യത്വവും വികസ്വര രാജ്യങ്ങൾ തമ്മിലുള്ള വൈരുധ്യം ലാറ്റിനമേരിക്കയിലും, പശ്ചിമേഷ്യയിലും, ആഫ്രിക്കയിലും അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ അക്രാമകമായ അതിക്രമിച്ചു കടക്കൽ നടക്കുന്നതോടെ വർദ്ധിച്ചിരിക്കുകയാണ്. വികസ്വര രാജ്യങ്ങളുടെ കടബാധ്യത അസന്തുലിതമായി മാറിയിരിക്കുകയാണ്. സമ്പന്ന രാജ്യങ്ങൾ ആഗോളതാപനത്തിന്റെ ചരിത്രപരമായ ഉത്തരവാദിത്വം ഏറ്റെടുക്കാനും കാലാവസ്ഥയ്ക്ക് അനുരൂപമായ നടപടികൾക്ക് പണം നൽകാനും വിസമ്മതിക്കുകയാണ്.

1.34 അധ്വാനവും മൂലധനവും തമ്മിലുള്ള മുതലാളിത്തത്തിലെ അടിസ്ഥാന വൈരുധ്യം തൊഴിലാളി വർഗ്ഗത്തിന്റെ അവകാശങ്ങൾക്കുനേരെ കൂടുതൽ വലിയ കടന്നാക്രമണങ്ങളിലൂടെയും ചെലവുചുരുക്കൽ നടപടികളിലൂടെയും തൊഴിൽ നഷ്ടങ്ങളിലൂടെയും തൊഴിലാളികളുടെ സ്ഥാനത്ത് പുതിയ സാങ്കേതികവിദ്യയെ പ്രതിഷ്ഠിക്കുന്നതിലൂടെയും മൂർച്ചിച്ചുകൊണ്ടിരിക്കുകയാണ്. ഈ കടന്നാക്രമണങ്ങളോടുള്ള തൊഴിലാളി വർഗ്ഗത്തിന്റെ ചെറുത്തുനിൽപ്പും വർദ്ധിച്ചിരിക്കുകയാണ്.

## അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ ആക്രമണാത്മകത

1.35 ലോകത്തിന്റെ നാനാഭാഗങ്ങളിൽ അമേരിക്കൻ സാമ്രാജ്യത്വം തങ്ങളുടെ ആഗോള അധീശാധിപത്യം നിലനിർത്തുന്നതിന് ആക്രമണപരമായ ഇടപെടലുകൾ തുടരുകയാണ്. 2020 ൽ അമേരിക്കയുടെ സൈനിക ചെലവ് 77,800 കോടി ഡോളറിൽ എത്തിയതായാണ് കണക്കാക്കപ്പെടുന്നത്. ഇത് 2019 ലേതിനേക്കൾ 4.4 ശതമാനം അധികമാണ്. അമേരിക്കൻ സൈനിക ചെലവിലെ വർദ്ധനവ് ഇപ്പോൾ തുടർച്ചയായി മൂന്നാം വർഷമാണ്. എന്നാൽ പല ഭാഗങ്ങളിലും സാമ്രാജ്യത്വ പിന്തുണയുള്ള ഗവൺമെന്റുകൾക്കെതിരായ ചെറുത്തുനിൽപ്പ് വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ അധീശാധിപത്യം വെല്ലുവിളിക്കപ്പെടുകയാണ്.

1.36 **ലാറ്റിനമേരിക്ക:** ഇരുപത്തിരണ്ടാം കോൺഗ്രസ്സിനുശേഷമുള്ള കാലഘട്ടത്തിൽ ലാറ്റിനമേരിക്ക വലതുപക്ഷ പ്രത്യാക്രമണത്തിന് സാക്ഷ്യം വഹിച്ചു. ബ്രസീലിൽ തീവ്ര വലതുപക്ഷ സ്ഥാനാർത്ഥിയായ ബൊൾസനാരോ 2018– ലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ വിജയിച്ചു. അത് വലതുപക്ഷ സ്വേച്ഛാധിപത്യ വാഴ്ച സ്ഥാപിക്കുന്നതിനിടയാക്കി. ബൊളീവിയയിൽ മാസിന്റെ ഇവോ മൊറാലിസ് വിജയിച്ച 2019 ലെ തിരഞ്ഞെടുപ്പിനുശേഷം അമേരിക്കൻ പിന്തുണയോടെ അട്ടിമറി നടന്നു. മൊറാലിസിന് രാജ്യം വിട്ട് പോകേണ്ടതായി വന്നു. ഹോണ്ടുറാസിൽ വ്യാപകമായി തിരഞ്ഞെടുപ്പ് ക്രമക്കേടുകൾ നടന്നതായി ആരോപണമുയർന്നിട്ടും നിലവിലെ പ്രസിഡന്റിനെതന്നെ അധികാരത്തിൽ നിലനിർത്താൻ അമേരിക്ക ഇടപെട്ടതിനും സാക്ഷ്യംവഹിച്ചു. വെനസ്വേലയിൽ നിക്കൊളാസ് മദുറൊയുടെ ഗവൺമെന്റിനെ അട്ടിമറിക്കാനുള്ള തീവ്രമായ ശ്രമങ്ങളാണ് അമേരിക്കൻ പിന്തുണയുള്ള വലതുപക്ഷശക്തികൾ നടത്തിക്കൊണ്ടിരിക്കുന്നത്.

1.37 ഇതിനെതിരെ അമിതാധികാര വാഴ്ചയ്ക്കും വലതുപക്ഷ സാമ്പത്തികനയങ്ങൾക്കുമെതിരെ ജനകീയ ഇടതുപക്ഷ ശക്തികൾ നിരന്തര സമരത്തിലേർപ്പെട്ടിരിക്കുകയാണ്. ഇത് ഇടതുപക്ഷത്തിന് അടിത്തറ വീണ്ടെടുക്കുന്നതിനും, ഇടതുപക്ഷ മുന്നേറ്റത്തിനും അവസരമൊരുക്കിയിരിക്കുന്നു. അർജന്റീനയിൽ അധികാരത്തിലിരുന്ന വലതുപക്ഷക്കാരനായ പ്രസിഡന്റിനെ 2019 – ൽ പെറോണിസ്റ്റ് സ്ഥാനാർത്ഥി പരാജയപ്പെടുത്തി. ബൊളീവിയയിലായിരുന്നു വലതുപക്ഷത്തിന് ഏറ്റവും ശ്രദ്ധേയമായ തിരിച്ചടി നൽകപ്പെട്ടത്. 2020 ഒക്ടോബറിൽ മാസ് സ്ഥാനാർത്ഥി പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ തകർപ്പൻ വിജയംവരിച്ചു. പുതിയ ഗവൺമെന്റ്, അട്ടിമറിക്കാരുടെ ഭരണത്തിന്റെ പിന്തിരിപ്പൻ നയങ്ങളെയെല്ലാം മാറ്റിമറിച്ചു. അതിനെ തുടർന്ന് പെറുവിലും ഹോണ്ടുറാസിലും ഇടതുപക്ഷ – മധ്യ ഇടതുപക്ഷ സ്ഥാനാർത്ഥികൾ വിജയം വരിച്ചു (ഈ രണ്ട് രാജ്യങ്ങളും സ്വേച്ഛാധിപത്യ വാഴ്ചകളുടേയും അട്ടിമറികളുടേയും ചരിത്രമുള്ളവയാണ്).

1.38 2021 ഡിസംബറിൽ ചിലിയിലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ഇടതുപക്ഷ സഖ്യ സ്ഥാനാർത്ഥി ഗബ്രിയേൽ ബോറിക്കിന്റെ വിജയം ശ്രദ്ധേയമായ ഒരു നാഴികക്കല്ലാണ്. ഭരണഘടന മാറ്റുന്നതിനുള്ള വിജയകരമായ പ്രക്ഷോഭത്തിന്റെയും ഇടതുപക്ഷ – പുരോഗമന ശക്തികൾ ആധിപത്യം പുലർത്തുന്ന കോൺസ്റ്റിറ്റ്യുവന്റ് അസംബ്ലി തിരഞ്ഞെടുക്കപ്പെട്ടതിന്റെയും പശ്ചാത്തലത്തിലാണ് ചിലിയിൽ ഈ തിരഞ്ഞെടുപ്പ് നടന്നത്. പുരോഗമനപരമായ ഈ ഫലങ്ങളിൽ നിന്നും വ്യത്യസ്ത

മായ ഫലം ഇക്വഡോറിലേത് മാത്രമാണ്. അവിടുത്തെ പ്രസിഡന്റ് സ്ഥാനത്ത് വലതുപക്ഷം വിജയിച്ചു.

1.39 **ബ്രസീൽ :** ബൊൾസനാരോയുടെ വിനാശകരമായ ഭരണം വർദ്ധിച്ചുവരുന്ന ജനകീയ പ്രതിഷേധത്തെ നേരിടുകയാണ്. മുൻ പ്രസിഡന്റ് ലുല കെട്ടിച്ചമയ്ക്കപ്പെട്ട അഴിമതി ആരോപണത്തിൽ നിന്നും മുക്തനായി. 2022 ലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ലുലയിൽ നിന്ന് ബൊൾസനാരൊ കടുത്ത വെല്ലുവിളി നേരിടുകയാണ്. അമേരിക്കൻ പിന്തുണയുള്ള വലതുപക്ഷ ശക്തികൾക്കെതിരായി നടന്നുകൊണ്ടിരിക്കുന്ന സമരങ്ങളെ ലുലയുടെ വിജയം വളരെയേറെ സ്വാധീനിക്കും. അമേരിക്കൻ പിന്തുണയുള്ള വലതുപക്ഷ ശക്തികളുടെ ദീർഘകാലമായുള്ള നെടുങ്കോട്ടയായ കൊളമ്പിയ ഇടതുപക്ഷ നേതൃത്വത്തിലുള്ള വമ്പിച്ച തൊഴിലാളിവർഗ്ഗ പ്രക്ഷോഭങ്ങൾക്ക് സാക്ഷ്യം വഹിക്കുകയാണ്. ഇത് 2022 ലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ വലിയ വെല്ലുവിളിയാണുയർത്തുന്നത്.

1.40 **വെനസ്വേല:** അമേരിക്കയും വലതുപക്ഷ ശക്തികളും അഴിച്ചുവിട്ട ഹൈബ്രിഡ് യുദ്ധത്തെ വെനസ്വേല ഊർജ്ജസ്വലമായി ചെറുത്തു. ഉപരോധങ്ങളിലൂടെയും വിദേശത്തെ ആസ്തികൾ പിടിച്ചെടുത്തും സായുധ സംഘങ്ങളെ പ്രോത്സാഹിപ്പിച്ചും സാമൂഹിക – സാമ്പത്തിക അസ്വസ്ഥതകൾ സൃഷ്ടിക്കാൻ ശ്രമിച്ചും മദുറൊ ഗവൺമെന്റിനെ അസ്ഥിരീകരിക്കാനാണ് ഹൈബ്രിഡ് യുദ്ധം അഴിച്ചുവിടപ്പെട്ടത്. ഭക്ഷ്യസാധനങ്ങളുടേയും ഇന്ധനത്തിന്റെയും മറ്റ് അവശ്യ വസ്തുക്കളുടേയും രൂക്ഷമായ ക്ഷാമമുണ്ടായിട്ടും ജനകീയ ശക്തികൾ ഒറ്റക്കെട്ടായി ഇടതുപക്ഷത്തിനൊപ്പം നിൽക്കുകയും അസ്വസ്ഥത പ്രോത്സാഹിപ്പിക്കാനുള്ള നീക്കങ്ങളെയെല്ലാം തള്ളിക്കളയുകയും ചെയ്തു. 2021 നവംബറിൽ നടന്ന പ്രവിശ്യാ തിരഞ്ഞെടുപ്പിൽ 23 ഗവർണർ സ്ഥാനങ്ങളിൽ 19 എണ്ണത്തിലും ഭരണ കക്ഷിയായ യുണൈറ്റഡ് സോഷ്യലിസ്റ്റ് പാർടി വിജയിച്ചു.

1.41 **പശ്ചിമേഷ്യ:** പശ്ചിമേഷ്യയിലെ മുഖ്യ സവിശേഷത പലസ്തീൻ ജനതയ്ക്കും ഇറാനുമെതിരെ ഇസ്രയേൽ ഉയർത്തുന്ന അക്രാമകമായ നിലപാട് തുടരുന്നുവെന്നതാണ്. ട്രംപ് ഭരണം ഇസ്രയേലിന്റെ തലസ്ഥാനമായ ജെറുസലേമിനെ അംഗീകരിക്കുകയും വെസ്റ്റ് ബാങ്കിലെ നിയമവിരുദ്ധ കുടിയേറ്റങ്ങൾക്ക് ട്രംപ് ഭരണം അംഗീകാരം നൽകുകയും ചെയ്തതിലൂടെ ശാക്തീകരിക്കപ്പെട്ട് നെതന്യാഹു ഭരണത്തിലെ ഇസ്രയേൽ, കിഴക്കൻ ജെറുസലേമിലും അൽ അക്സ മോസ്ക്കിലും പുതിയ പ്രകോപനങ്ങൾ സൃഷ്ടിച്ചു. ഗാസ ചീന്തിനെതിരെയും ആക്രമണത്തിന്റെ മറ്റൊരു പരമ്പരയുമുണ്ടായി. ഇസ്രയേലുമായി നയതന്ത്ര ബന്ധം സ്ഥാപിക്കാൻ യു.എ.ഇ, മൊറോക്കൊ, ബഹറിൻ, സുഡാൻ എന്നീ നാല് അറബ് രാജ്യങ്ങളെ സജ്ജരാക്കിക്കൊണ്ട് അമേരിക്ക മറ്റൊരു നയതന്ത്ര വിജയത്തിന് കൂടി ഇസ്രയേലിന് സൗകര്യമൊരുക്കിക്കൊടുത്തു.

1.42 ആണവ കരാറിൽ നിന്നും ട്രംപ് ഏകപക്ഷീയമായി പിൻവാങ്ങിയ ശേഷം അമേരിക്ക ഇറാനുമേൽ പുതിയ ഉപരോധങ്ങൾ അടിച്ചേൽപ്പിച്ചതിനും നാം സാക്ഷ്യം വഹിച്ചു. ബൈഡൻ പ്രസിഡന്റ് സ്ഥാനം ഏറ്റെടുത്ത ശേഷം ആണവ ഉടമ്പടി പുനരുജ്ജീവിപ്പിക്കുന്നതിനെക്കുറിച്ച് സംസാരിക്കുന്നുണ്ട്. പക്ഷേ ഇതേവരെ ഇക്കാര്യത്തിൽ ഒരു പുരോഗതിയും ഉണ്ടായിട്ടില്ല. ആദ്യം ഉപരോധം പിൻവലിക്കാൻ അമേരിക്ക വിസമ്മതിക്കുന്നതാണ് ഇതിനു കാരണം. പുതിയ പ്രസിഡന്റ് ഇബ്രാഹിം റെയ്സിക്കു കീഴിൽ ഇറാൻ കടുത്ത സാമ്പത്തിക ബുദ്ധിമുട്ടുകൾ നേരിടുകയാണ്. തന്ത്രപരവും സാമ്പത്തികവുമായ ബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിനായി ചൈനയുമായി ഇറാൻ 25 വർഷത്തെ തന്ത്രപര ഉടമ്പടിയിൽ ഒപ്പുവച്ചു.

1.43 കഴിഞ്ഞ രണ്ട് ദശകക്കാലത്ത് സാമ്രാജ്യത്വ ആക്രമണത്തിന്റെയും അധിനിവേശത്തിന്റെയും ഏറ്റവും മോശപ്പെട്ട രൂപങ്ങൾക്ക് സാക്ഷ്യംവഹിച്ച പ്രദേശമാണ് പശ്ചിമേഷ്യ. ആദ്യം ഇറാഖ്; അതിനെ തുടർന്ന് ലിബിയയും, സിറിയയും അമേരിക്കൻ സേനാ പിന്മാറ്റത്തിനുശേഷം ഇറാഖ് ഇപ്പോഴും വിഭാഗീയമായ കലഹങ്ങൾക്കിടയിൽ സുസ്ഥിരപ്പെടുന്നതിന് പാടുപെടുകയാണ്. അൽഖയ്ദയ്ക്കും, ഐ.എസ്.ഐ.എസിനുമെതിരായ നീണ്ട പോരുകളും തുടരുന്നു. നിരവധി വർഷത്തെ ആഭ്യന്തര യുദ്ധത്തിനുശേഷം ലിബിയ സമാധാനം സ്ഥാപിക്കുന്നതിനും പരസ്പരം എതിരിടുന്ന സായുധ സംഘങ്ങൾ ആധിപത്യം പുലർത്തുമ്പോഴും ഏകീകൃതമായ ഒരു രാഷ്ട്രം സൃഷ്ടിക്കാനും അനിശ്ചിതമായ ശ്രമത്തിലേർപ്പെട്ടിരിക്കുകയാണ്. സിറിയയിൽ ഭരണമാറ്റമുണ്ടാകാനുള്ള ശ്രമം പരാജയപ്പെട്ടതിനും ഏഴ് വർഷത്തെ വിനാശകരമായ ആഭ്യന്തര യുദ്ധത്തിനും ശേഷം അസ്സദ് ഗവൺമെന്റ് തുർക്കി അതിർത്തിയിലുള്ള ഇപ്പോഴും തീവ്രവാദികളായ കലാപകാരികൾക്കൊപ്പമുള്ള ഒരേയൊരു പ്രവിശ്യയിൽ പിടിമുറുക്കുകയാണ്.

1.44 ഈ മൂന്ന് രാജ്യങ്ങളും ഈ പ്രദേശത്തെ മറ്റുള്ളവയും ഗുരുതരമായ സാമ്പത്തിക പ്രതിസന്ധി നേരിടുകയാണ്. ലബനൻ ഇപ്പോൾ സാമ്പത്തിക തകർച്ചയിലാണ്.

1.45 **ആഫ്രിക്ക:** ആഫ്രിക്കയുടെ ഭാഗങ്ങളിൽ പ്രവർത്തിക്കുന്ന സായുധ ഇസ്ലാമിക് തീവ്രവാദി സംഘങ്ങളെ ചെറുക്കുന്നതിന്റെ പേരിലും ആഫ്രിക്കൻ ഭൂഖണ്ഡത്തിലെ ചൈനയുടെ വ്യാപകമായ സ്വാധീനത്തെ എതിരിടുന്നതിനും അമേരിക്ക ആഫ്രിക്കോമിലൂടെ തങ്ങളുടെ സൈനിക സാന്നിദ്ധ്യം വർദ്ധിപ്പിക്കുകയാണ്. പടിഞ്ഞാറൻ ആഫ്രിക്കയിലെ സുലാഹലിയൻ പ്രദേശത്തും കിഴക്ക് ആഫ്രിക്കൻ കൊമ്പിലും കേന്ദ്രീകരിച്ചിട്ടുള്ള 15 രാജ്യങ്ങളിലെ 29 പ്രദേശങ്ങളിൽ സൈനിക താവളങ്ങൾക്കു പുറമെ പ്രത്യേക സേനയും തമ്പടിച്ചിട്ടുണ്ട്. പടിഞ്ഞാറൻ ആഫ്രിക്കയിലെ വിവിധ രാജ്യങ്ങളിൽ വിന്യസിക്കപ്പെട്ടിട്ടുള്ള ഫ്രഞ്ച് സൈന്യത്തിനു പുറമേയാണിത്.

## സോഷ്യലിസ്റ്റ് രാജ്യങ്ങൾ – അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ ശത്രുതാപരമായ നീക്കങ്ങൾ

1.46 മഹാമാരിയുടെ പ്രതിസന്ധിയെ അവസരമായി ഉപയോഗിച്ച് അമേരിക്കൻ സാമ്രാജ്യത്വം സോഷ്യലിസ്റ്റ് ക്യൂബയെ അസ്ഥിരീകരിക്കാൻ ശ്രമിക്കുകയാണ്. ആറ് പതിറ്റാണ്ട് നീണ്ട സാമ്പത്തിക ഉപരോധം അത് ശക്തിപ്പെടുത്തിയിരിക്കുകയാണ്. ക്യൂബയുമായി സാമ്പത്തിക ബന്ധം നിലനിർത്തുന്ന ലോകത്തിലെ ഏതു രാജ്യത്തിനുമേലും ഉപരോധമേർപ്പെടുത്തുമെന്ന് ഭീഷണിപ്പെടുത്തുകയാണ്. കമ്യൂണിസ്റ്റ് പാർടിക്കും സോഷ്യലിസത്തിനുമെതിരെ കലാപം അഴിച്ചുവിടാൻ അമേരിക്ക ക്യൂബയിലെ ചില ജനവിഭാഗങ്ങളെ പ്രേരിപ്പിക്കുകയാണ്. അമേരിക്ക അടിച്ചേൽപ്പിച്ച ഉപരോധം മൂലം ക്യൂബ നേരിടുന്ന സാമ്പത്തിക പ്രയാസങ്ങളെ പ്രതിവിപ്ലവ ശക്തികളെ ഉപയോഗിച്ച് അമേരിക്ക ചൂഷണം ചെയ്യാൻ ശ്രമിക്കുകയാണ്. എന്നാൽ ഈ ശ്രമങ്ങൾ പരാജയപ്പെട്ടു. ക്യൂബയെയും ജനകീയ കൊറിയ റിപ്പബ്ലിക്കിനേയും അമേരിക്ക വീണ്ടും ഭീകരതയെ താലോലിക്കുന്ന രാഷ്ട്രങ്ങളായി വർഗീകരിച്ചിരിക്കുകയാണ്. ആണവായുധവൽകൃതമായ കൊറിയൻ ഉപദ്വീപിൽ അമേരിക്ക പ്രകോപനപരമായ സൈനികാഭ്യാസങ്ങൾ നടത്തിക്കൊണ്ടിരിക്കുകയാണ്. അമേരിക്കയും ഉത്തരകൊറിയയും തമ്മിലുള്ള കൂടിയാലോചനകൾ, ഉത്തരകൊറിയയ്ക്കുമേലുള്ള സാമ്പത്തിക ഉപരോധം നീക്കം ചെയ്യാൻ അമേരിക്ക വിസമ്മതിച്ചതു മൂലം പരാജയപ്പെട്ടു.

## ദക്ഷിണേഷ്യൻ രാജ്യങ്ങൾ

1.47 ഇരുപത് വർഷം നീണ്ടുനിന്ന യുദ്ധത്തിന് അവസാനം കുറിച്ചുകൊണ്ട് അഫ്ഗാനിസ്ഥാനിൽ നിന്നുള്ള അമേരിക്കൻ സൈന്യത്തിന്റെ ലജ്ജാകരമായ പിന്മാറ്റമാണ് ആഗോള പ്രത്യാഘാതങ്ങളുളവാക്കിയ ഈ മേഖലയിലെ ഏറ്റവും പ്രധാനപ്പെട്ട സംഭവ വികാസം. അമേരിക്കൻ സാമ്രാജ്യത്വത്തെ സംബന്ധിച്ചിടത്തോളം ഇതൊരു തിരിച്ചടിയാണ്. അമേരിക്ക – നാറ്റോ സേനയുടെ പിന്മാറ്റം അഷറഫ്ഗനി ഗവൺമെന്റിന്റെ തകർച്ചയ്ക്കും, 2021 ആഗസ്തിൽ താലിബാൻ ഭരണമേറ്റെടുക്കുന്നതിനും ഇടയാക്കി. താലിബാന്റെ മുൻ ഭരണകാലത്തെ അനുഭവം കണക്കിലെടുത്താൽ താലിബാൻ ഗവൺമെന്റിന്റെ രൂപീകരണം ഉൽകണ്ഠയുയർത്തുന്നതുതന്നെയാണ്. അഫ്ഗാനിസ്ഥാനുമായി അതിർത്തി പങ്കിടുന്ന റഷ്യയും ചൈനയും ഇറാനും മധ്യേഷ്യൻ രാജ്യങ്ങളും താലിബാനുമായി വിവിധ തലങ്ങളിൽ ആശയവിനിമയം നടത്തി. സ്ഥിരമായി താലിബാനെ പിന്തുണച്ചുകൊണ്ടിരിക്കുന്ന പാക്കിസ്ഥാനാണ് ഇപ്പോൾ താലിബാൻ ഭരണത്തിന്റെ അന്താരാഷ്ട്ര ബന്ധങ്ങൾക്ക് സൗകര്യ മൊരുക്കുന്നതിൽ മുഖ്യ പങ്കുവഹിക്കുന്നത്. അഫ്ഗാനിസ്ഥാനിലെ ഈ സംഭവവികാസങ്ങളിൽ ഒറ്റപ്പെട്ടു നിന്ന ഇന്ത്യ ഇപ്പോൾ മാനുഷികമായ സഹായങ്ങൾ നൽകിക്കൊണ്ട് ആ രാജ്യവുമായുള്ള ബന്ധം പുനഃസ്ഥാപിക്കാനുള്ള മാർഗ്ഗങ്ങൾ തേടുകയാണ്.

1.48 ദക്ഷിണേഷ്യയിലെ സംഭവവികാസങ്ങളിലുള്ള ഇന്ത്യയുടെ ഒറ്റപ്പെടൽ വെളിപ്പെട്ട മറ്റൊരു സന്ദർഭം 8 സാർക്ക് (SAARC) അംഗത്വ രാജ്യങ്ങളിൽ 5 എണ്ണവും (അഫ്ഗാനിസ്ഥാൻ, ബംഗ്ലാദേശ്, പാക്കിസ്ഥാൻ, ശ്രീലങ്ക, ചൈന) മുൻകൈയെടുത്ത് രൂപീകരിച്ച ദക്ഷിണേഷ്യ ഫോറത്തിൽ ചേർന്നതാണ്. 2014 നുശേഷം സാർക്കിന്റെ ഉന്നത യോഗങ്ങളൊന്നും ചേർന്നിട്ടില്ല. 2016 – ലെ സാർക്ക് ഉച്ചകോടിയിൽ പങ്കെടുക്കാൻ ഇന്ത്യ വിസമ്മതിച്ചു. സാർക്ക് പുനരുജ്ജീവിപ്പിക്കാൻ ഇന്ത്യ താൽപര്യം കാണിക്കുന്നില്ല എന്നൊരു ധാരണയുണ്ട്. മറിച്ച് ഇന്ത്യ കൂടുതൽ താൽപര്യപ്പെടുന്നത് ബേ ഓഫ് ബംഗാൾ ഇനിഷ്യേറ്റീവ് ഫോർ മൾട്ടി സെക്ടറൽ ടെക്നിക്കൽ ആന്റ് ഇക്കണോമിക്ക് കോഓപ്പറേഷൻ (ബിംസ്റ്റെക് – BIMSTEC) എന്ന് ബംഗാൾ തീരത്തെ ഏഴ് രാജ്യങ്ങൾ ഉൾപ്പെടുന്ന കൂട്ടുകെട്ടിലാണ്.

## ഇന്ത്യയുടെ അയൽ രാജ്യങ്ങൾ

1.49 ഇരുപത്തി രണ്ടാം കോൺഗ്രസ്സിനുശേഷമുള്ള കാലഘട്ടത്തിലെ ശ്രദ്ധേയമായ സവിശേഷത ദക്ഷിണേഷ്യൻ രാജ്യങ്ങളിലെ സ്വേച്ഛാധിപത്യത്തിന്റെ ഉയർച്ചയും വർഗീയതയും മത മൗലികവാദവും കൂടുതൽ വളർന്നതാണ്. നമ്മുടെ അയൽപക്കത്തെ മിക്ക രാജ്യങ്ങളിലും മതപരവും വംശീയവുമായ ന്യൂനപക്ഷങ്ങൾ ഭൂരിപക്ഷ ശക്തികളിൽ നിന്നുള്ള ആക്രമണം നേരിടുകയാണ്.

1.50 **ബംഗ്ലാദേശ്:** സമീപ വർഷങ്ങളിൽ ബംഗ്ലാദേശിന്റെ സാമ്പത്തിക പ്രകടനവും ജി.ഡി.പി വളർച്ചാനിരക്കും മറ്റും ദക്ഷിണേഷ്യൻ രാജ്യങ്ങളിലേതിനേക്കാൾ ഉയർന്നതാണ്. അതിന്റെ മാനവിക വികസന സൂചികകൾ ഗണ്യമായി അഭിവൃദ്ധിപ്പെട്ടിട്ടുണ്ട്. ഇത് ഇന്ത്യയെക്കാൾ ഏറെ മുന്നിലാണ്. ദുർഗാപൂജ ആഘോഷവേളയിൽ ഹിന്ദു ന്യൂനപക്ഷങ്ങൾക്കു നേരെ അടുത്തകാലത്ത് നടന്ന ആക്രമണങ്ങൾ മതമൗലികവാദ ശക്തികൾ എങ്ങനെയാണ് കുഴപ്പങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നത് എന്നതിന്റെ സൂചനയാണ്.

1.51 **പാക്കിസ്ഥാൻ:** മോശപ്പെട്ട സാമ്പത്തിക സാഹചര്യംമൂലം ഇമ്രാൻ ഖാൻ ഗവൺമെന്റ് ജനകീയ അസംതൃപ്തി നേരിടുകയാണ്. മഹാമാരി ഈ പ്രതിസന്ധിയെ മൂർച്ഛിപ്പിക്കുക മാത്രമാണ് ചെയ്തത്. ഉയർന്ന ഭക്ഷ്യ സാധന വിലക്കയറ്റവും (2021 – ലെ ആദ്യ 9 മാസങ്ങളിൽ ശരാശരി 18 ശതമാനത്തിന്റെ വർദ്ധനവുണ്ട്) തൊഴിലില്ലായ്മയുമാണ് ജനങ്ങളുടെ നൈരാശ്യത്തിന്റെ ഉറവിടം. പ്രധാനമന്ത്രിയും സൈനിക മേധാവിയും തമ്മിലുള്ള അടുത്ത ബന്ധത്തിലും ഉലച്ചിൽ നേരിട്ടിട്ടുണ്ട്. അതിർത്തിയിലെ ഗോത്ര മേഖലകളിൽ പാക്കിസ്ഥാനി താലിബാൻ അഴിച്ചുവിട്ട ഭീകരാക്രമണങ്ങളിൽ ആ രാജ്യം വലയുകയാണ്. ഇസ്ലാമിസ്റ്റ് തീവ്രവാദി സംഘടനയായ തെഹരിക്–ഇ–ലബായ്ക്കിന് വിനാശകരമായ പ്രതിഷേധങ്ങൾ ഉയർത്തിക്കൊണ്ടുവരാൻ കഴിയുന്നത്, തങ്ങളുടെ ആവശ്യങ്ങൾ അംഗീകരിക്കാൻ ഗവൺമെന്റിനെ നിർബന്ധിതമാക്കുന്നുണ്ട്. തീവ്രവാദി ഗ്രൂപ്പുകളുടെ പ്രവർത്തനങ്ങൾ ഇന്ത്യക്കെതിരെ തിരിച്ചു വിട്ടിരിക്കുകയാണ്. പാക്കിസ്ഥാൻ തന്നെ മത മൗലികവാദത്തിന്റെയും ഭീകരതയുടേയും നിർദയമായ ചക്രത്തിൽ കിടന്ന് വലയുമ്പോഴും അധികാരികൾ ഇന്ത്യക്കെതിരെ ആക്രമണം നടത്തുന്ന തീവ്രവാദി സംഘടനകൾക്ക് അഭയം നൽകുന്നത് തുടരുന്നു. സൈന്യത്തിന്റെ ആധിപത്യ സ്വഭാവത്തോടുകൂടിയ പങ്ക് ആ രാജ്യത്തെ ജനാധിപത്യ സംവിധാനത്തെ പരിമിതപ്പെടുത്തുകയും സ്വേച്ഛാധിപത്യത്തെ പരിപോഷിപ്പിക്കുകയും ചെയ്യുന്നത് തുടരുന്നു.

1.52 **ശ്രീലങ്ക :** മഹീന്ദ രാജപക്സയുടെ നേതൃത്വത്തിലുള്ള ശ്രീലങ്ക പീപ്പിൾസ് ഫ്രീഡം അലയൻസ് 2020 നവംബറിലെ പാർലമെന്റ് തിരഞ്ഞെടുപ്പിൽ തകർപ്പൻ വിജയം നേടിയതിലൂടെ ആ രാജ്യത്തിനുമേൽ രാജപക്സ കുടുംബത്തിന്റെ പിടിമുറുക്കിയിരിക്കുകയാണ്. നാല് സഹോദരങ്ങളും ഗവൺമെന്റ് പദവികൾ വഹിക്കുന്നു. പ്രസിഡന്റ് രാജപക്സയ്ക്കു കീഴിൽ സൈനികോദ്യോഗസ്ഥർ ഗവൺമെന്റിനുമേൽ സ്വേച്ഛാധിപത്യ വാഴ്ചയാണ് സ്ഥാപിച്ചിരിക്കുന്നത്. തമിഴ്, മുസ്ലീം, ന്യൂനപക്ഷ വിഭാഗങ്ങളോട് ശത്രുത പുലർത്തുന്ന സിംഹള ബുദ്ധിസ്റ്റ് ദേശീയതയെയാണ് ഈ ഭരണം ആധാരമാക്കിയിരിക്കുന്നത്. രാജപക്സെ ഭരണത്തിന്റെ സാമ്പത്തിക നയങ്ങൾ രാജ്യത്ത് സാമ്പത്തിക പ്രതിസന്ധിക്ക് ഇടയാക്കിയിരിക്കുന്നു. കാർഷികോൽപ്പാദനംകുത്തനെ ഇടിയുകയും ഗുരുതരമായ വിദേശ നാണയ പ്രതിസന്ധിയിൽ അകപ്പെട്ടിരിക്കുകയുമാണ്. ഭക്ഷ്യക്ഷാമവും വിലക്കയറ്റവും ജനങ്ങളുടെ ജീവിത സാഹചര്യങ്ങളെ മോശമായി ബാധിച്ചിരിക്കുന്നു.

1.53 ആഭ്യന്തര യുദ്ധകാലത്തെ യുദ്ധ കുറ്റകൃത്യങ്ങളെ സംബന്ധിച്ച ഒരു സ്വതന്ത്ര അന്വേഷണവുമായി മുന്നോട്ടുപോകാൻ ഗവൺമെന്റ് വിസമ്മതിക്കുകയാണ്. വടക്കു – കിഴക്കൻ പ്രവിശ്യകൾക്ക് അധികാരം വികേന്ദ്രീകരിച്ച് നൽകുന്നതിനുള്ള നടപടികൾ കൈക്കൊള്ളുന്നതിന്റെ ഒരു സൂചനയും ഗവൺമെന്റ് പ്രകടിപ്പിക്കുന്നില്ല. ശ്രീലങ്കൻ ഭരണഘടനയിലെ 13 എ വകുപ്പ് അക്ഷരാർത്ഥത്തിൽ നടപ്പാക്കപ്പെടുന്നുവെന്ന് ഉറപ്പാക്കാനുള്ള ശ്രമങ്ങൾ ഇന്ത്യാ ഗവൺമെന്റ് തുടരേണ്ടതാണ്.

1.54 **നേപ്പാൾ:** രണ്ട് കമ്യൂണിസ്റ്റ് പാർടികൾ – കമ്യൂണിസ്റ്റ് പാർടി ഓഫ് നേപ്പാൾ (യൂണിഫൈഡ് മാർക്സിസ്റ്റ് ലെനിനിസ്റ്റ്) ഉം കമ്യൂണിസ്റ്റ് പാർടി ഓഫ് നേപ്പാൾ (മാവോയിസ്റ്റ് സെന്റർ) ഉം – ലയിച്ച് നേപ്പാൾ കമ്യൂണിസ്റ്റ് പാർടി (എൻ.സി.പി) എന്ന ഒറ്റ പാർടിയായി. 2019 ൽ നടന്ന പാർലമെന്റ് തിരഞ്ഞെടുപ്പിൽ നേപ്പാൾ കമ്യൂണിസ്റ്റ് പാർടി തകർപ്പൻ വിജയം നേടുകയും ഗവൺമെന്റ് രൂപീകരിക്കുകയും ചെയ്തു. എന്നാൽ പാർടിക്കുള്ളിലെ വിഭാഗീയ സമരങ്ങൾ അതിവേഗം ഗവൺമെന്റിനെ ബാധിച്ചു. പ്രധാനമന്ത്രി കെ.പി ഒലി നയിച്ച വിഭാഗം ന്യൂനപക്ഷമായി മാറി; നേപ്പാൾ കമ്യൂണിസ്റ്റ് പാർടിയിലെ ഒരു വിഭാഗം എം.പിമാർ പിന്തുണ പിൻവലിക്കുകയും പാർലമെന്റ് പിരിച്ചുവിട്ട നടപടി ഭരണഘടനാ വിരുദ്ധമാണെന്ന് സുപ്രീം കോടതി വിധിക്കുകയും ചെയ്തതിനെ തുടർന്ന് അദ്ദേഹം രാജിവെക്കാൻ നിർബന്ധിതനായി. നേപ്പാളി കോൺഗ്രസ്സ് പാർടി നേതാവ് ഷേർ ബഹദൂർ ദ്യൂബയുടെ നേതൃത്വത്തിൽ സി.പി.എൻ – യു.എം.എൽ വിഭാഗത്തിൽ ഉൾപ്പെടുന്ന ഒരു വിഭാഗം അംഗങ്ങളുടെ പിന്തുണയോടെ മറ്റൊരു ഗവൺമെന്റ് രൂപീകരിക്കപ്പെട്ടു.

1.55 നേപ്പാളി കമ്യൂണിസ്റ്റ് പാർടിയിലെ ഭിന്നിപ്പും, ഒലി ഗവൺമെന്റിന്റെ പതനവും നേപ്പാളിലെ ഇടതുപക്ഷ പ്രസ്ഥാനത്തെ സംബന്ധിച്ചിടത്തോളം തിരിച്ചടിയാണ്. വലതുപക്ഷ ശക്തികൾക്ക് ഇടപെടാനുള്ള വഴി ഇത് തുറന്നുകൊടുത്തു. മതവും

രാഷ്ട്രീയവും തമ്മിൽ കൂട്ടിക്കലർത്താനുള്ള പ്രവണത വളർന്നു വരുന്നുണ്ട്. ജനാധിപത്യപരമായി അംഗീകരിക്കപ്പെട്ട നേപ്പാൾ ഭരണഘടനയിൽ സംരക്ഷിക്കപ്പെടുന്ന മതനിരപേക്ഷ തത്വങ്ങൾക്ക് ഇത് ഹാനികരമാണ്.

1.56 **മ്യാൻമർ:** ജനകീയമായി തിരഞ്ഞെടുക്കപ്പെട്ട ഗവൺമെന്റിനെ അട്ടിമറിച്ച, 2021 ഫെബ്രുവരിയിലെ നിഷ്ഠുരമായ സൈനിക അട്ടിമറി രാജ്യത്തുടനീളം ലക്ഷക്കണക്കിനാളുകൾ പങ്കെടുത്ത വമ്പിച്ച പ്രതിഷേധങ്ങൾക്കിടയാക്കി. സൈനിക വാഴ്ച, സമാധാനപരമായി പ്രതിഷേധിച്ച നൂറുകണക്കിന് ആളുകളെ കൊന്നുകൊണ്ട് നിഷ്ഠൂരമായ മർദന നടപടികൾ അഴിച്ചുവിട്ടു. നൂറുകണക്കിനാളുകൾ ജയിലിലടയ്ക്കപ്പെട്ടു. ആങ് സാൻ സൂചിക്ക് രണ്ട് വർഷത്തെ ജയിൽ ശിക്ഷ വിധിച്ചു. ഭാവിയിൽ തിരഞ്ഞെടുപ്പുകളിൽ മത്സരിക്കുന്നതിൽ നിന്നും അവരെ അയോഗ്യയാക്കുന്നതിനുള്ള ഗൂഢ നീക്കത്തോടെ നടപ്പാക്കിയ ഒരു വ്യാജ വിചാരണയിലാണ് ഈ വിധിയുണ്ടായത്.

1.57 സൈന്യത്തിൽ മേൽത്തട്ടിലുള്ളവർ രക്ഷാധികാരിത്വത്തിന്റെയും ബിസിനസ് താൽപര്യങ്ങളുടേയും ശക്തമായൊരു ശൃംഖല കെട്ടിപ്പടുത്തിട്ടുണ്ട്. ഈ നിക്ഷിപ്ത താൽപര്യങ്ങൾ സംരക്ഷിക്കുന്നതിന് ഭരണകൂടത്തിനുമേൽ സമ്പൂർണ്ണ നിയന്ത്രണം ഏർപ്പെടുത്താൻ അവർ ആഗ്രഹിക്കുന്നു. മത – വംശീയ ഗ്രൂപ്പുകൾ ഭൂരിപക്ഷ ജനവിഭാഗമായ ബുദ്ധമതക്കാരുടെ താൽപര്യങ്ങൾ സംരക്ഷിക്കുന്നവയാണ്. റോഹിങ്ഗ്യൻ ജനതയെ കൂട്ടക്കൊല നടത്തുന്നത് ഇന്ത്യ ഉൾപ്പെടെയുള്ള അയൽ രാജ്യങ്ങളിലേക്ക് വമ്പിച്ച കഷ്ടപ്പാടുകൾ മൂലമുള്ള കൂട്ട പലായനത്തിന് ഇടയാക്കുന്നു.

1.58 രൂക്ഷമായ അടിച്ചമർത്തൽ നേരിടുന്ന യുവ പ്രതിഷേധക്കാരിൽ ചിലർ രാജ്യത്തിന്റെ വടക്കൻ ഭാഗങ്ങളിലെ കലാപകാരികളായ വംശീയ ഗ്രൂപ്പുകൾക്കൊപ്പം ചേർന്നു. അവർ ആയുധ പരിശീലനം നേടുകയാണ്. ആസിയാനും ഐക്യരാഷ്ട്ര സഭയും നടത്തിയ പരിശ്രമങ്ങൾക്കൊന്നും സൈനിക ജുണ്ടയിൽ നിന്നും ഇതേവരെ അനുകൂലമായ പ്രതികരണമൊന്നും ഉണ്ടായില്ല. സൈനിക വാഴ്ചയ്ക്ക് അറുതിവരുത്താനും ജനാധിപത്യം പുനഃസ്ഥാപിക്കാനുമായി സമരം ചെയ്യുന്ന മ്യാൻമർ ജനതയോട് ഐക്യദാർഢ്യം പ്രകടിപ്പിക്കേണ്ടത് പ്രധാനമാണ്.

## കാലാവസ്ഥാ വ്യതിയാനത്തിന്റെ വിപത്തുകൾ

1.59 ഇരുപത്തി രണ്ടാം കോൺഗ്രസ്സിനുശേഷമുള്ള കാലഘട്ടത്തിന്റെ സവിശേഷത ആഗോളതാപനവും, കാലാവസ്ഥാ വ്യതിയാനവും അതിവേഗം വർദ്ധിച്ചു വരുന്നുവെന്നതാണ്. കാലാവസ്ഥാ വ്യതിയാനം ഒരു വർഗ പ്രശ്നമാണ്. മുതലാളിത്തം പ്രകൃതി വിഭവങ്ങളെ കൊള്ളയടിക്കുന്നതാണ് അതിനുകാരണം. ഇപ്പോഴത്തെ വിനാശകരമായ സാഹചര്യത്തിനിടയാക്കിയത് അതാണ്. 2021 ആഗസ്തിൽ പ്രസിദ്ധീകരിച്ച ഒടുവിലത്തെ (ആറാമത്തെ) കാലാവസ്ഥാ വ്യതിയാനം സംബന്ധിച്ച ഇന്റർ ഗവൺമെന്റൽ പാനലിന്റെ (ഐ.പി.സി.സി) വിലയിരുത്തൽ റിപ്പോർട്ടാണ് ഇതാദ്യമായി അന്തരീക്ഷത്തിൽ വർദ്ധിച്ചുവരുന്ന ഹരിത ഗൃഹ വാതക സാന്ദ്രീകരണങ്ങൾ കാലാവസ്ഥ പ്രതിസന്ധിക്കിടയാക്കുന്നത് മനുഷ്യന്റെ പ്രവർത്തനങ്ങൾ മൂലമാണെന്നത് നിസംശയമാണ് എന്ന് പ്രസ്താവിച്ചത്. ആഗോള ശരാശരി താപം ഇതിനകം തന്നെ വ്യാവസായിക കാലഘട്ടത്തിനേക്കാൾ ഏകദേശം 1.1 ഡിഗ്രി സെൽഷ്യസ് അധികമായിക്കഴിഞ്ഞുവെന്ന് റിപ്പോർട്ട് പറയുന്നു. ആയതിനാൽ ഗ്ലാസ്ഗൊയിലെ സി.ഒ.പി 26 – ൽ ഫിക്സ് ചെയ്ത 1.50 സി എന്ന ആഗോള ടാർജറ്റിൽ എത്തിച്ചേരാൻ ഇനി വളരെയൊന്നും അവശേഷിക്കുന്നില്ല. അങ്ങനെ ലോകം ഭയാനകമായവിധം ഉയർന്ന താപ വർദ്ധനയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണെന്ന് തോന്നുന്നു.

1.60 ആഗോളതാപനത്തിന്റെ ഇപ്പോഴത്തെ നിലയിൽ പോലും ലോകത്തുടനീളം കടുത്ത കാലാവസ്ഥ ആഘാതം അതിന്റെ രൗദ്രതയും തോതും മൂലം ശ്രദ്ധിക്കപ്പെടുന്നതിന് സാക്ഷ്യം വഹിക്കുകയാണ്. ഈ വർഷം പ്രത്യേകിച്ചും ഉത്തരാർദ്ധ ഗോളത്തിൽ 1.5 സെൽഷ്യസോ 2 സെൽഷ്യസോ ആയി താപമുയർന്നാൽ വരാൻപോകുന്ന ഭീകരാവസ്ഥ അവതരിപ്പിച്ചിരുന്നു. 2021 ലെ വേനൽക്കാലത്തുണ്ടായ തീവ്രമായ കാലാവസ്ഥാനുഭവം ഉഷ്ണമേഖലാ പ്രദേശത്തെ വികസ്വര രാജ്യങ്ങളെ ഏറെയും ബാധിക്കുന്നതെന്ന നിലയിൽ കാലാവസ്ഥാ ആഘാതങ്ങൾ പൊതുവെ വീക്ഷിച്ചിരുന്ന യൂറോപ്പിലും, വടക്കെ അമേരിക്കയിലും രൂക്ഷമായ ആഘാതമായാണ് വന്നത്. ഇന്ത്യ രൂക്ഷമായ വാർഷിക മഴയ്ക്കാണ് സാക്ഷ്യം വഹിച്ചത്. ഉരുൾപ്പൊട്ടലുകൾക്കും, മണ്ണിടിച്ചലുകൾക്കും, വെള്ളപ്പൊക്കങ്ങൾക്കും നഗരങ്ങൾ വെള്ളപ്പൊക്കത്തിൽ മുങ്ങുന്നതിനും ഇത് ഇടയാക്കി.

1.61 എന്നാൽ കാലാവസ്ഥ പ്രതിസന്ധിയുടെ രൂക്ഷതയെ സംബന്ധിച്ച കൃത്യമായ ഓർമ്മപ്പെടുത്തലുകൾ ഒന്നുംതന്നെ ഗ്ലാസ്ഗൊയിലെ സി.ഒ.പി 26ൽ എന്തെങ്കിലും കാര്യമായ മാറ്റമുണ്ടാക്കിയില്ല. 2030 തോടുകൂടി 50 ശതമാനം കണ്ട് കുറക്കേണ്ടതായുള്ള ആഗോള കാർബൺ ഉത്സർജനം യഥാർത്ഥത്തിൽ 16 ശതമാനം വർദ്ധിച്ചിരിക്കുകയാണെന്നാണ് കണക്കാക്കിയിരിക്കുന്നത്. ഇതിനെ അഭിമുഖീകരിക്കുന്നതിനു പകരം അമേരിക്ക

ഗോൾപോസ്റ്റ് മാറ്റുകയാണ്. വികസിത രാജ്യങ്ങളും, വികസ്വര രാജ്യങ്ങളും ഒന്നുപോലെ 2050 ഓടുകൂടി നെറ്റ്സീറോ ഉത്സർജനത്തിലേക്ക് എത്തണമെന്നത് എല്ലാ രാജ്യങ്ങളുടെയും ബാധ്യതയായിരിക്കുമെന്ന് അമേരിക്ക അക്രാമകമായ വിധം അവതരിപ്പിച്ചു – അതായത് വനവും മഹാസമുദ്രങ്ങളും പോലെയുള്ള നിർഗമന പാത്രങ്ങൾ വലിച്ചെടുക്കുന്നതിന് തുല്യമായിരിക്കണം ഉത്സർജനവും. അനിശ്ചിതമായ ഈ ദീർഘകാല ടാർജറ്റിലാണ് അമേരിക്ക ശ്രദ്ധ കേന്ദ്രീകരിക്കുന്നത്. പല രാജ്യങ്ങളും ഇത് അംഗീകരിക്കുകയും ചെയ്തു. നിർണ്ണായകമായ 2030 ലെ ലക്ഷ്യത്തിൽ നിന്ന് അങ്ങനെ വ്യതിചലിച്ചിരിക്കുകയാണ്. പൊതുവായത് എന്നാൽ വേറിട്ട ഉത്തരവാദിത്വം (Common But Differentiated Responsibility - CBDR) എന്ന തുല്യതയുടെ തത്വത്തെ ഒരിക്കൽക്കൂടി അട്ടിമറിച്ചിരിക്കുന്നു.

1.62 സി.ഒ.പി 26 ന്റെ നിരാശാജനകമായ അനന്തര ഫലം അമേരിക്കയും, സഖ്യകക്ഷികളും കൂടി മറ്റു വഴികളിലൂടെ ഉറപ്പാക്കുകയായിരുന്നു. ദുർബല രാഷ്ട്രങ്ങൾക്ക് വികസിത രാജ്യങ്ങൾ നൽകുമെന്ന് പന്ത്രണ്ട് വർഷം മുൻപ് കോപ്പൻ ഹേഗനിൽ വച്ച് പ്രഖ്യാപിച്ച 10000 കോടി ഡോളർ വർഷംതോറും നൽകുമെന്ന വാഗ്ദാനം ഏറെ കൊട്ടിഘോഷിക്കപ്പെട്ടതാണ്. ഇപ്പോൾ അത് യാദൃച്ഛികമായി മൂന്ന് വർഷത്തേക്ക് കൂടി മാറ്റിവെച്ചു. അമേരിക്കയും മറ്റു വികസിത രാജ്യങ്ങളും കാലാവസ്ഥാവശ്യത്തിന് പണം മുടക്കാൻ സ്വകാര്യ മേഖലയെ ചുമതലപ്പെടുത്തുകയാണ്. ഘട്ടം ഘട്ടമായി കൽക്കരിയെ ഒഴിവാക്കുന്നതിനെക്കുറിച്ച് ഒട്ടേറെ ശബ്ദ കോലാഹലം ഉണ്ടാക്കിയെങ്കിലും പ്രസ്താവനയിൽ പെട്രോളിയത്തെക്കുറിച്ച് മൗനം പാലിച്ചു. ഫലപ്രദമല്ലാത്ത സബ്സിഡികൾ ഒഴിവാക്കുന്നതിനെക്കുറിച്ചുള്ള ലഘുവായ പരാമർശം മാത്രമാണുള്ളത്. അമേരിക്കയുടെ നേതൃത്വത്തിലുള്ള വികസിത മുതലാളിത്ത രാജ്യങ്ങൾ തങ്ങൾക്ക് കാർബൺ രഹിത സമ്പദ്ഘടനയിലേക്കുള്ള പരിവർത്തനത്തിന് കൂടുതൽ സമയം നേടിയെടുക്കാനാകും എന്ന് വിശ്വസിക്കുകയാണ്. അതേസമയം ഉത്സർജനം കുറയ്ക്കുന്നതിന്റെ ബാധ്യത ഏറെയും ഏറ്റെടുക്കാനും വികസ്വര രാജ്യങ്ങൾക്കുമേൽ സമ്മർദ്ദം ശക്തിപ്പെടുത്തുകയാണ്.

1.63 ആഗോളതാപനം പ്രതിനിധാനം ചെയ്യുന്ന ഉൽപാദനശക്തിയുടെ പ്രതിസന്ധി തുല്യതയുടെ അടിസ്ഥാനത്തിൽ പരിഹരിക്കപ്പെടണം. എങ്കിൽ മാത്രമേ ആഗോള ദക്ഷിണ മേഖലയിലെ ശതകോടിക്കണക്കിനാളുകളുടെ ക്ഷേമം അപകടത്തിലാകാതിരിക്കൂ. ആഗോള തുല്യതയ്ക്കായുള്ള പോരാട്ടം രൂക്ഷമാക്കുന്നതിനെയാണ് സി.ഒ.പി 26 അടയാളപ്പെടുത്തുന്നത്; ആ പോരാട്ടം ദീർഘകാലം തുടരും.

## സാർവദേശീയ കമ്യൂണിസ്റ്റ് സഹകരണം

1.64 വലതുപക്ഷത്തേക്കുള്ള ചായ്‌വും പിന്തിരിപ്പൻ പ്രത്യയശാസ്ത്രങ്ങളുടേയും വംശീയ – ദേശീയ വാദങ്ങളുടേയും വളർച്ചയും ലോകത്തുടനീളമുള്ള കമ്യൂണിസ്റ്റുകാരുടേയും ഇടതുപക്ഷ പുരോഗമനശക്തികളുടേയും വർദ്ധിതമായ വിധത്തിലുള്ള സഹകരണം ആവശ്യപ്പെടുന്നു. കമ്യൂണിസ്റ്റ് – തൊഴിലാളി പാർടികളുടെ സ്ഥിരമായ യോഗങ്ങൾ അനുഭവങ്ങൾ കൈമാറുന്നതിനും പ്രധാനപ്പെട്ട സാമൂഹിക – സാമ്പത്തിക വെല്ലുവിളികളെ എങ്ങനെ കൈകാര്യം ചെയ്യണമെന്നത് സംബന്ധിച്ച് പൊതുവായ ധാരണയ്ക്ക് രൂപം നൽകുന്നതിനുമുള്ള അവസരം പ്രദാനം ചെയ്തു. എന്നാൽ കൂട്ടായ്മയുടേതും സഹകരണത്തിന്റേതുമായ ഈ നീക്കങ്ങൾ പ്രത്യേകിച്ചും സാമ്പത്തിക പ്രതിസന്ധിക്ക് ആഴമേറിവരുന്ന സാഹചര്യത്തിലും ലോകത്തുടനീളം അധ്വാനിക്കുന്ന ജനങ്ങൾക്കുമേൽ കൂടുതൽ ആക്രമണങ്ങൾ അഴിച്ചുവിടാൻ കോവിഡ് മഹാമാരിയെ ഉപോഗപ്പെടുത്തുന്ന രീതി നിൽക്കുമ്പോഴും, ശക്തിപ്പെടുത്തേണ്ടത് അനുപേക്ഷണീയമാണ്.

## സാമ്രാജ്യത്വവിരുദ്ധ ഐക്യദാർഢ്യം ശക്തിപ്പെടുത്തൽ

1.65 അമേരിക്കൻ സാമ്രാജ്യത്വത്തോട് അതിന്റെ എല്ലാ പ്രകടഭാവങ്ങളോടെയും ബി.ജെ.പി ഗവൺമെന്റ് നടത്തുന്ന നികൃഷ്ടമായ കീഴടങ്ങലിനെതിരെ സി.പി.ഐ എം ജനങ്ങൾക്കിടയിൽ ഊർജസ്വലമായ പ്രചരണം നടത്തുകയും, ജനങ്ങളെ അണിനിരത്തുകയും ചെയ്യും.

1.66 അമേരിക്കൻ സാമ്രാജ്യത്വത്തിനെതിരെ ആഗോളതലത്തിലും ദക്ഷിണേഷ്യയിൽ അതിന്റെ തന്ത്രപരമായ താൽപര്യങ്ങൾ ആക്രമണാത്മകതയോടെ നടപ്പാക്കുന്നതിനെതിരെയും സി.പി.ഐ എം സമരങ്ങൾ ശക്തിപ്പെടുത്തും.

1.67 ഇസ്രയേലിന്റെ ആക്രമണനടപടികൾക്കും പലസ്തീൻ ഭൂമിയിലെ അവരുടെ നിയമവിരുദ്ധ അധിനിവേശത്തിനുമെതിരായ പലസ്തീൻ ജനതയുടെ സമരത്തിന് സി.പി.ഐ എം സമ്പൂർണ്ണമായ ഐക്യദാർഢ്യവും, പിന്തുണയും ആവർത്തിച്ചുറപ്പിക്കുന്നു. നിരവധി യു.എൻ പ്രമേയങ്ങൾ പ്രഖ്യാപിച്ചിട്ടുള്ളതു പോലെ കിഴക്കൻ ജെറുസലേം തലസ്ഥാനമാക്കി തങ്ങളുടെ മാതൃഭൂമി സ്ഥാപിക്കുന്നതിനുള്ള പലസ്തീൻ ജനതയുടെ അവകാശം നടപ്പാക്കപ്പെടണം.

1.68 വളർന്നുവരുന്ന അമേരിക്ക – ഇസ്രയേൽ – ഇന്ത്യ അച്ചുതണ്ട് ഇപ്പോഴത്തെ ബി.ജെ.പി ഗവൺമെന്റ് കൂടുതൽ ശക്തിപ്പെടുത്തുന്നതിനെ സി.പി.ഐ എം ശക്തമായി എതിർക്കും.

1.69 ചൈന, വിയറ്റ്നാം, കൊറിയൻ ജനകീയ ജനാധിപത്യ റിപ്പബ്ലിക്, ക്യൂബ, ലാവോസ് എന്നീ എല്ലാ സോഷ്യലിസ്റ്റ് രാജ്യങ്ങളുമായുള്ള ഐക്യദാർഢ്യം സി.പി.ഐ എം പ്രകടമാക്കുന്നു. ബന്ധപ്പെട്ട രാജ്യങ്ങളിൽ സോഷ്യലിസം ശക്തിപ്പെടുത്തുന്നതിനുള്ള അവയുടെ ശ്രമങ്ങളെ സി.പി.ഐ എം പൂർണ്ണമായും പിന്തുണയ്ക്കുന്നു. അവയ്ക്കെതിരായ സാമ്രാജ്യത്വ ഗൂഢനീക്കങ്ങളെ പരാജയപ്പെടുത്തുന്നതിന് അവയോടുള്ള ഐക്യദാർഢ്യം സി.പി.ഐ എം ഉയർത്തിപ്പിടിക്കുന്നു.

1.70 ലാറ്റിനമേരിക്കയിലെ സാമ്രാജ്യത്വവിരുദ്ധ സമരങ്ങളോട് പ്രത്യേകിച്ചും അമേരിക്കൻ സാമ്രാജ്യത്വത്തിനെതിരെയുള്ള വെനസ്വേലയുടെ സമരത്തോട് സി.പി.ഐ എം ഐക്യദാർഢ്യം പ്രകടിപ്പിക്കുന്നു.

1.71 എല്ലാ രൂപങ്ങളിലും തരത്തിലുമുള്ള ഭരണകൂട പിന്തുണയുള്ളതും വ്യക്തിഗത ഗ്രൂപ്പുകളുടെ പിന്തുണയുള്ളതുമായ ഭീകരതയെ സി.പി.ഐ എം തുടർന്നും ഉറച്ചുനിന്നെതിർക്കും.

1.72 നവഫാസിസ്റ്റ് ശക്തികളേയും, മത മൗലികവാദികളേയും മതഭ്രാന്തിനേയും വംശീയ വിഘടനവാദത്തെയും വിജ്ഞാന വിരുദ്ധതയെയും പിന്തിരിപ്പൻ ശക്തികളേയും ചെറുക്കുന്ന എല്ലാ ശക്തികളോടും സി.പി.ഐ എം ഐക്യദാർഢ്യം പ്രകടിപ്പിക്കുന്നു.

1.73 ലോകത്തുടനീളമുള്ള ഇടതുപക്ഷ വിപ്ലവ പ്രസ്ഥാനങ്ങളോടുള്ള ബന്ധങ്ങൾ സി.പി.ഐ എം സുദൃഢമാക്കും.

1.74 ആഗോളതലത്തിൽ, സാമ്രാജ്യത്വത്തിനും അതിന്റെ എല്ലാ പ്രകടരൂപങ്ങൾക്കുമെതിരെയും നവലിബറലിസത്തിനെതിരെയും ലോക പരിസ്ഥിതിയുടെ അപകടകരമായ നശീകരണത്തിനെതിരെയും സാർവത്രികമായ കാലാവസ്ഥ നീതിക്കുവേണ്ടിയുമുള്ള എല്ലാ സമരങ്ങ ളോടും സി.പി.ഐ എം ഐക്യദാർഢ്യം പ്രകടിപ്പിക്കുന്നു.

1.75 ലോകത്താകെയുള്ള സമഗ്രമായ സാമ്രാജ്യത്വ വിരുദ്ധ പ്രസ്ഥാനം ഊട്ടിയുറപ്പിക്കുന്നതിന് വിവിധ ധാരകളിലുള്ള ജനകീയ സമരങ്ങളെയാകെ ഒന്നിച്ചു കൊണ്ടുവരുന്നതിനുള്ള ശ്രമങ്ങൾക്ക് സംഭാവന നൽകാൻ സി.പി.ഐ എം യത്നിക്കും.

## ദേശീയ സാഹചര്യം

2.1 ഇരുപത്തി രണ്ടാം പാർടി കോൺഗ്രസ്സിന്റെ രാഷ്ട്രീയ പ്രമേയം അന്ന് നിലനിന്നിരുന്ന ദേശീയ രാഷ്ട്രീയ സാഹചര്യത്തെ വിലയിരുത്തിയത് ഇങ്ങനെയാണ്:

നാലു വർഷത്തോളം കാലത്തെ ഭരണം മോദി ഗവൺമെന്റിന്റെ വാഴ്ചയിൻ കീഴിൽ വലതുപക്ഷ അമിതാധികാര വർഗ്ഗീയ വാഴ്ചയിലേക്ക് നയിക്കുന്നു. നവഉദാരവൽക്കരണ നയങ്ങൾ അതിശക്തമായി ഈ ഭരണത്തിൻ കീഴിൽ അടിച്ചേൽപ്പിക്കപ്പെട്ടു കൊണ്ടിരിക്കുകയാണ്. അത് അധ്വാനിക്കുന്ന ജനവിഭാഗങ്ങൾ ക്കെതിരായ അതിശക്തമായ ആക്രമണങ്ങൾക്ക് ഇടയാക്കി. ആർ.എസ്.എസ് അജൻഡ നടപ്പാക്കാനുള്ള ആസൂത്രിതമായ ശ്രമങ്ങൾ നമ്മുടെ രാഷ്ട്രത്തിന്റെ മതനിരപേക്ഷ ജനാധിപത്യ ചട്ടക്കൂടിന് ഭീഷണിയാണ്. ദളിതർക്കും, ന്യൂനപക്ഷങ്ങൾക്കും നേരെയുള്ള അതിക്രമങ്ങളും ഫാസിസോന്മുഖമായ പ്രവണതകളുടെ രംഗപ്രവേശവും അമേരിക്കയുടെ തന്ത്രപരമായ പങ്കാളിത്തം ശക്തമാക്കി, കീഴാള പങ്കാളിയായി പ്രവർത്തിക്കലും പാർലമെന്ററി ജനാധിപത്യത്തിനു കടിഞ്ഞാണിട്ടുകൊണ്ടും ഭരണഘടനാ സ്ഥാപനങ്ങളെയും ജനാധിപത്യാവകാശങ്ങളെയും അട്ടിമറിച്ചുകൊണ്ടും അമിതാധികാര വാഴ്ച കെട്ടിപ്പടുത്തുകൊണ്ടിരിക്കുന്നു. (ഖണ്ഡിക 2.1)

2.2 അതിനുശേഷം മേൽ സൂചിപ്പിച്ച വലതുപക്ഷ കടന്നാക്രമണത്തിന്റെ തീവ്രമാക്കലാണ് നടന്നത്. എന്നാൽ കൂടുതൽ സീറ്റും, കൂടുതൽ വോട്ടുവിഹിതവും നേടി മോദി ഗവൺമെന്റ് വീണ്ടും അധികാരത്തിൽ വന്നതോടെ ഫാസിസ്റ്റ് സ്വഭാവമുള്ള ആർ.എസ്.എസിന്റെ ഹിന്ദുത്വ അജൻഡ കൂടുതൽ ആക്രമണാത്മകമായി നടപ്പാക്കാൻ തുടങ്ങി. ഇപ്പോൾ ഉയർന്നുവരുന്നത് പ്രത്യേകിച്ചും 2019 നു ശേഷമുള്ള കാലഘട്ടത്തിൽ നമ്മുടെ പാർടി പരിപാടി മുന്നോട്ട് വെച്ച ലൈനിൽ തന്നെയാണ്.

വിഭാഗീയവും, വർഗ്ഗീയവുമായ വേദിയോടുകൂടിയ പിന്തിരിപ്പൻ പാർടിയാണ് ഭാരതീയ ജനതാ പാർടി. അതിന്റെ പിന്തിരിപ്പൻ ഉള്ളടക്കം ആധാരമായിരിക്കുന്നത് മറ്റു മതങ്ങൾക്കെതിരായ വിദ്വേഷത്തെയും, അസഹിഷ്ണതയേയും, തീവ്രദേശീയ സങ്കുചിത വാദത്തെയുമാണ്. ഫാസിസ്റ്റ് സ്വഭാവമുള്ള രാഷ്ട്രീയ സ്വയം സേവക് സംഘം മാർഗദർശനം നൽകുകയും ആധിപത്യം സ്ഥാപിക്കുകയും ചെയ്തിട്ടുള്ള ബി.ജെ.പി ഒരു സാധാരണ ബൂർഷ്വാ പാർടി അല്ല. ബി.ജെ.പി അധികാരത്തിലിരിക്കുമ്പോൾ ആർ.എസ്.എസിന്ഭരണകൂടാധികാരത്തിന്റെയും, ഭരണയന്ത്രത്തിന്റെയും ഉപകരണങ്ങളിലേക്കെല്ലാം വഴിതുറന്നു കിട്ടുന്നു. ഹിന്ദുത്വ പ്രത്യയശാസ്ത്രം മത പുനരുദ്ധാനത്തെ പ്രോത്സാഹിപ്പിക്കുകയും, ഹിന്ദു രാഷ്ട്രം സ്ഥാപിക്കുകയെന്ന ലക്ഷ്യത്തോടെ ഇന്ത്യയിലെ സമ്മിശ്രമായ സം

സ്കാരത്തെ തിരസ്കരിക്കുകയും ചെയ്യുന്നു. (7. 14)

വർഗ്ഗീയവും, ഫാസിസ്റ്റ് സ്വഭാവമുള്ളതുമായ ആർ.എസ്.എസ് നയിക്കുന്ന കൂട്ടുകെട്ട് ഉയർന്നുവരികയും കേന്ദ്രത്തിൽ അത് അധികാരത്തിലെത്തുകയും ചെയ്യുന്നതോടെ മതനിരപേക്ഷ അടിത്തറയ്ക്കുള്ള വെല്ലുവിളി ഭീഷണിയായി മാറുന്നു. ഭരണകൂടത്തിന്റെ സ്ഥാപനങ്ങളേയും ഭരണയന്ത്രത്തേയും വിദ്യാഭ്യാസ സംവിധാനത്തെയും മാധ്യമങ്ങളേയുമെല്ലാം വർഗ്ഗീയവൽക്കരിക്കുന്നതിനുള്ള ചിട്ടയായ ശ്രമം നടക്കുന്നു. ഭൂരിപക്ഷ വർഗ്ഗീയതയുടെ വളർച്ച ന്യൂനപക്ഷ വർഗ്ഗീയശക്തികളെ ശക്തിപ്പെടുത്തുകയും ദേശീയ ഐക്യത്തെ അപകടത്തിലാക്കുകയും ചെയ്യും. വൻകിട ബൂർഷ്വാ വിഭാഗങ്ങൾ ബി.ജെ.പിക്കും അതിന്റെ വർഗ്ഗീയ പരിപാടിക്കും നൽകുന്ന പിന്തുണ രാജ്യത്തെ ജനാധിപത്യത്തിനും മതനിരപേക്ഷതയ്ക്കും ഗുരുതരമായ അനന്തരഫലങ്ങളുണ്ടാക്കുന്നു. (5.7)

രാഷ്ട്രത്തിന്റെ സാമ്പത്തികവും, രാഷ്ട്രീയവും ഭരണപരവുമായ ജീവിതത്തിൽ മതത്തിന്റെ എല്ലാ രൂപങ്ങളിലുമുള്ള അതിക്രമിച്ചു കടക്കലിനെതിരെ പാർടി പൊരുതണം. സംസ്കാരത്തിലും, വിദ്യാഭ്യാസത്തിലും, സമൂഹത്തിലും മതനിരപേക്ഷ ജനാധിപത്യ മൂല്യങ്ങളുയർത്തിപ്പിടിക്കണം. മത വർഗ്ഗീയതയെ അടിസ്ഥാനമാക്കി യുള്ള ഫാസിസ്റ്റ് പ്രവണതകളുടെ അപകടം ബലപ്പെട്ടുവരുന്നത് എല്ലാ തലങ്ങളിലും ശക്തമായി ചെറുത്തു തോൽപ്പിക്കണം. (5.8)

2.3 വർഗ്ഗീയ ദേശീയ സങ്കുചിതവാദത്തിന് ചുറ്റും ഒരാഖ്യാനം രചിച്ച് പടുത്തുയർത്തുന്നതിൽ ബി.ജെ.പി വിജയിച്ചു. പുൽവാമ ഭീകരാക്രമണത്തെയും അതേ തുടർന്നുണ്ടായ ബാലാക്കോട്ട് വ്യോമാക്രമണത്തെയും ഉപയോഗിച്ച് ജനങ്ങളുടെ ഉപജീവന പ്രശ്നങ്ങളിൽ നിന്നും അപ്പോൾ വളർന്നുവന്നുകൊണ്ടിരുന്ന ജനകീയ സമരങ്ങളിൽ നിന്നും തിരഞ്ഞെടുപ്പ് വിഷയം മാറ്റുന്നതിൽ ബി.ജെ.പി വിജയിച്ചു.

2.4 ഗണ്യമായ ഒരു പരിധിവരെ സാമൂഹ്യ – വംശീയ ഭിന്നതകൾ മറികടന്നുകൊണ്ടുള്ള എല്ലാറ്റിനും ഉപരിയായ ഹിന്ദുത്വം സൃഷ്ടിക്കുന്നതിൽ ബി.ജെ.പി വിജയിച്ചു. ഇതിനോടൊപ്പം ദൃഢമായ സൂക്ഷ്മതല ജാതി അധിഷ്ഠിത കൂട്ടായ്മകളും സാധ്യമാക്കി. വമ്പിച്ച തോതിലുള്ള പണക്കൊഴുപ്പും ആർ.എസ്.എസിനും ബി.ജെ.പിക്കും മാധ്യമങ്ങൾക്കും സോഷ്യൽ മീഡിയയ്ക്കും മേലുള്ള നിയന്ത്രണവും തിരഞ്ഞെടുപ്പ് ഫലത്തെ ഗണ്യമായവിധം സ്വാധീനിച്ചു. ബി.ജെ.പിയുടെ പണക്കൊഴുപ്പ് ബഹു മുഖമായ വിധങ്ങളിൽ സഞ്ചയിക്കപ്പെട്ടതാണ്. തിരഞ്ഞെടുപ്പ് ബോണ്ടുകളും അതിലെ ഒരുപകരണമായി ഉൾപ്പെടുന്നു. സ്വതന്ത്രവും നീതിപൂർണവുമായ തിരഞ്ഞെടുപ്പിനെ സംബന്ധിച്ച് പരമപ്രധാനമായ, എല്ലാവർക്കും തുല്യാവസരം എന്നത് ഇവിടെ ഇല്ലാതാകുന്നു.

2.5 2019 – ലെ തിരഞ്ഞെടുപ്പ് ഫലം വലതുപക്ഷത്തേക്കുള്ള രാഷ്ട്രീയ ചായ്വിനെ കൂടുതൽ ബലപ്പെടുത്തുന്നതും ഇന്ത്യയിൽ വർദ്ധിച്ചുവരുന്ന ഫാസിസ്റ്റ് പ്രവണതകളും അടയാളപ്പെടുത്തി.

## 2019 നുശേഷമുള്ള ബി.ജെ.പി ഗവൺമെന്റ്

2.6 രണ്ടാംതവണ അധികാരത്തിൽ വന്ന് ഏറെ കഴിയുന്നതിനുമുമ്പ് ഗവൺമെന്റ് ജമ്മു–കാശ്മീർ സംസ്ഥാനത്തെ പിരിച്ചുവിടുകയും ജമ്മു–കാശ്മീരിന് പ്രത്യേക പദവി നൽകിയ ഭരണഘടനയുടെ 370–ാം വകുപ്പും 35 എ വകുപ്പും റദ്ദ് ചെയ്യുകയും രണ്ട് കേന്ദ്ര ഭരണ പ്രദേശങ്ങൾ സൃഷ്ടിക്കുകയും ചെയ്തു. ജമ്മു–കാശ്മീരിൽ ലോക്സഭാ തിരഞ്ഞെടുപ്പ് വേളയിൽ അന്ന് സംസ്ഥാനം പ്രസിഡന്റ് ഭരണത്തിലായിരുന്നിട്ടും നിയമസഭാ തിരഞ്ഞെടുപ്പ് കൂടി നടത്തിയില്ല. ഇത് പാർലമെന്റിൽ ബി.ജെ.പിയുടെ കപട തന്ത്രത്തിന് സൗകര്യമൊരുക്കി. തിരഞ്ഞെടുക്കപ്പെട്ട സംസ്ഥാന നിയമസഭയുടെ അഭാവത്തിൽ തിരഞ്ഞെടുക്കപ്പെട്ട നിയമസഭയുടെ സമ്മതത്തിന് പകരമായി ഗവർണറുടെ സമ്മതത്തെയാണ് പരിഗണിച്ചത്.

2.7 ഇതിനെ തുടർന്ന് ഗവൺമെന്റ് പൗരത്വ ഭേദഗതി നിയമം (സി.എ.എ) പാസ്സാക്കി. ദേശീയ ജനസംഖ്യാ രജിസ്റ്ററും (എൻ.പി.ആർ) തുടർന്ന് ദേശീയ പൗരത്വ രജിസ്റ്ററും (എൻ.ആർ.സി) അതിന്റെ തുടർച്ചയായി പ്രഖ്യാപിക്കപ്പെട്ടു. പൗരത്വത്തെ മതവുമായി ബന്ധപ്പെടുത്തിയിട്ടില്ലാത്ത ഭരണഘടനയുടെ നഗ്നമായ ലംഘനമാണിത്. സി.എ.എ മുസ്ലീങ്ങളെ ഒഴിവാക്കുന്നു. അതേ സമയം മറ്റെല്ലാവർക്കും അതിവേഗം പൗരത്വം അനുവദിക്കുന്നു. നഗ്നമായ ഈ ഭരണഘടനാവിരുദ്ധ നിയമത്തെ ചോദ്യം ചെയ്യുന്ന ഹർജികളെല്ലാം ഇപ്പോൾ ഏകദേശം 3 വർഷമായി സുപ്രീം കോടതിയുടെ മുമ്പിൽ പരിഗണന കാത്ത് കഴിയുകയാണ്.

2.8 ഇന്ത്യൻ റിപ്പബ്ലിക്കിന്റെ സ്വഭാവത്തിൽ മാറ്റം വരുത്താനുള്ള ചിട്ടയായ നീക്കങ്ങളാണ് നടന്നുകൊണ്ടിരിക്കുന്നത്. ഇന്ത്യൻ ഭരണഘടനയുടെ നാല് അടിസ്ഥാന സ്തംഭങ്ങൾ (മതനിരപേക്ഷ ജനാധിപത്യം, ഫെഡറലിസം, സാമൂഹ്യനീതി, സാമ്പത്തിക പരമാധികാരം) ആക്രമിക്കപ്പെടുകയാണ്.

## സാമ്പത്തിക പരമാധികാരം തകർക്കൽ

2.9 2019 ലെ ഗവൺമെന്റ് രൂപീകരണശേഷം നവലിബറൽ സാമ്പത്തിക പരിഷ്കാരങ്ങൾക്ക് അമിതാവേശത്തോടു കൂടിയ വേഗത കൈവരിച്ചു. സാ

ധാരണ ഗതിയിലുള്ള സ്വകാര്യവൽക്കരണത്തിനും, കോർപ്പറേറ്റുകൾക്കുള്ള നികുതിയിളവുകൾക്കുമപ്പുറം ബഹുമുഖമായ രീതിയിൽ ഇന്ത്യയുടെ സാമ്പത്തിക പരമാധികാരം തകർക്കുന്ന നടപടി സംഭവിക്കുകയാണ്. പൊതുമേഖലയുടെ അടിസ്ഥാനത്തിലുള്ള പ്രത്യേകിച്ചും പ്രതിരോധ ഉൽപ്പാദന രംഗത്ത് ഇന്ത്യയുടെ സ്വയംപര്യാപ്തയുടെ അടിത്തറ തകർക്കപ്പെടുകയാണ്. ഇന്ത്യൻ സമ്പദ്ഘടനയെ ആശ്രിതത്വത്തിലേക്ക് ചുരുക്കിക്കൊണ്ടുവരുന്ന അപകടകരമായ ദിശയിലേക്കാണ് ഇത് നീങ്ങിക്കൊണ്ടിരിക്കുന്നത്.

2.10 നമ്മുടെ ദേശീയ ആസ്തികളുടേയും സമ്പദ്ഘടനയുടേയും നശീകരണവും കൊള്ളയടിക്കലും ജനകോടികളുടെ ഉപജീവന മാർഗ്ഗം നശിപ്പിക്കുകയെന്ന വളരെ വലിയ ആഘാതമാണ് സൃഷ്ടിക്കുന്നത്. അതേ സമയം സമ്പദ്ഘടനയെ ശാശ്വതമായ മാന്ദ്യത്തിലേക്കും പ്രതിസന്ധിയിലേക്കും തള്ളിവീഴ്ത്തുകയുമാണ്.

2.11 **സാമ്പത്തിക മാന്ദ്യം :** ഇന്ത്യൻ സമ്പദ് വ്യവസ്ഥ മഹാമാരിക്ക് മുമ്പു തന്നെ മന്ദഗതിയിലായിരുന്നു. ഇപ്പോൾ അത് മാന്ദ്യത്തിലേക്ക് ആണ്ടിരിക്കുന്നു. സാമ്പത്തിക വർഷം 2020 – 21 ന്റെ ആദ്യ പകുതിയിൽ സമ്പദ്‌വ്യവസ്ഥ 16 ശതമാനം കണ്ട് ചുരുങ്ങി. ഈ സാമ്പത്തിക വർഷത്തിന്റെ (2021–22) ആദ്യ പകുതിയിൽ വളർച്ച 14 ശതമാനമായിരുന്നു. അത് സൂചിപ്പിക്കുന്നത് മഹാമാരിക്ക് മുമ്പുണ്ടായ സ്ഥിതിയിലേക്ക് സമ്പദ്‌വ്യവസ്ഥ തിരിച്ചെത്തിയിട്ടില്ലെന്നാണ്. കേവലമായി പറഞ്ഞാൽ മഹാമാരിക്ക് മുമ്പുള്ള വർഷമായ 2019 – 20ന്റെ ആദ്യ പകുതിയിൽ ജി.ഡി.പി 71,28,238 കോടി രൂപയായി. 2021 – 22ന്റെ ആദ്യ പകുതിയിൽ അത് 48, 11,471 കോടി രൂപയായിരുന്നു. അതായത് രണ്ടു വർഷം മുമ്പുണ്ടായിരുന്നതിലും 4.4 ശതമാനം കുറവ്.

2.12 വളർച്ചയ്ക്കൊപ്പം ഇന്ത്യ സാമ്പത്തികമായി പിന്നോട്ടടിക്കുകയായിരുന്നു. ഒമ്പത് കൊല്ലങ്ങൾക്കിടയിൽ 2017 – 18 ലെ നാലാം പാദത്തിലെ 8.2 ശതമാനത്തിൽ നിന്നും 2019 – 20 ലെ നാലാം പാദത്തിൽ 3.1 ശതമാനത്തിലേക്ക് കുത്തനെ ഇടിഞ്ഞു.

2.13 മഹാമാരിക്ക് മുമ്പുണ്ടായ വളർച്ചയിലെ ഇടർച്ച ഇടക്കാല ഹ്രസ്വകാല കാരണങ്ങളാൽ പ്രേരിതമായിരുന്നു. ഇടക്കാല കാരണങ്ങളിൽ രണ്ടെണ്ണം എഴുന്നുനിന്നു. ഒന്ന് വളർച്ചയെ ത്വരിതപ്പെടുത്തുന്നതിനായി ധനപരമായ പ്രേരണയെ ഉപയോഗിക്കുന്നതിനുള്ള സർക്കാരിന്റെ സന്നദ്ധതയില്ലായ്മയായിരുന്നു. സ്വകാര്യ മുതൽ മുടക്കുകാരെ ആകർഷിക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ള നികുതി പരിഷ്കാരം അടങ്ങുന്ന അതിന്റെ നവഉദാരവൽകരണ ധനനയം നികുതി വരുമാനം സ്തംഭിപ്പിക്കുന്നതിനോ കുറയുന്നതിനുപോലുമോ ഇടയാക്കി. എന്നിട്ടും ധനമൂലധനത്ത ആകർഷിക്കുന്നതിനായി ധനക്കമ്മി നിയന്ത്രിച്ചു നിർത്തപ്പെട്ടു. അതിന്റെ ഫലം ദുർബലമോ ഏതാണ്ട് ഇല്ലാതാക്കപ്പെട്ടതോ ആയ ധന ഉത്തേജനമായിരുന്നു.

2.14 തൽഫലമായി ഉളവായ ചെലവുചുരുക്കൽ ജി.ഡി.പിയുടെ മന്ദഗതി രൂക്ഷമാക്കി. സ്വകാര്യ അന്ത്യ ഉപഭോഗ ചെലവ് 2020–21 ന്റെ ആദ്യ പകുതിയിൽ 19 ശതമാനം കണ്ട് കുറഞ്ഞു, 2021 – 22 ൽ 14 ശതമാനം മാത്രം ഉയർന്നു. 2020 – 21 ൽ 28 ശതമാനം കണ്ട് കുറഞ്ഞ് മൊത്തം മൂലധന രൂപീകരണത്തിനും ആ നഷ്ടം നികത്തുന്നതിന് മാത്രം കഴിഞ്ഞു. ഇതിനെല്ലാം അടിസ്ഥാനമായി കിടക്കുന്ന വസ്തുത 2020 – 21 ന്റെ ആദ്യ പകുതിയിൽ 6 ശതമാനം കണ്ട് കുറഞ്ഞ സർക്കാരിന്റെ ചെലവ് 2021 – 22 ലെ ആദ്യ 6 മാസക്കാലത്ത് 1 ശതമാനം കണ്ടു മാത്രമാണ് വർദ്ധിച്ചത് എന്നതാണ്.

2.15 മഹാമാരി അതിന്റെ പാരമ്യത്തിൽ എത്തുകയും വർദ്ധിച്ച ആരോഗ്യ ചെലവ് ആവശ്യമാക്കി തീർക്കുകയും പകർച്ചവ്യാധിയും അടച്ചിടലും മൂലം തകർക്കപ്പെട്ടവർക്ക് നേരിട്ട് ധനസഹായവും വീണ്ടെടുപ്പ് വേഗത്തിലാക്കാൻ സജീവമായൊരു ധനനയവും ആവശ്യമായിരുന്ന സാഹചര്യത്തിൽ 2021 – 22 ലെ ബഡ്ജറ്റ് സർക്കാർ തുടർന്നു വരുന്ന ധനപരമായ യാഥാസ്ഥിതികതയെ ആണ് പ്രതിഫലിപ്പിച്ചത്. അതുപ്രകാരം പേരിന് ജി.ഡി.പി 14.4 ശതമാനം കണ്ട് വർദ്ധിക്കുമെന്ന് പ്രതീക്ഷിക്കപ്പെട്ടപ്പോൾ മൊത്തം ചെലവ് വാർഷികമായി 9.5 ശതമാനം കണ്ട് വർദ്ധിക്കുമെന്നാണ് മതിപ്പ് കണക്കാക്കിയത്.

2.16 ഇതിന്റെ ഭാരം അസന്തുലിതമായി വീണത് കാർഷിക ഗ്രാമീണ മേഖലയ്ക്കുള്ള വകയിരുത്തലുകളിലും, അടിസ്ഥാന സാമൂഹ്യ സേവനങ്ങൾക്കും, സാമൂഹ്യ സുരക്ഷക്കും, വേണ്ട തുകകളിലുമാണ്. വൻ തോതിലുള്ള സ്വകാര്യവൽക്കരണവും ഓഹരി വിൽപനയുമുണ്ടായിട്ടും, തൊഴിൽ ദിന പദ്ധതികൾ, സംയോജിത ശിശു വികസന സേവനങ്ങൾ, ഭക്ഷ്യ സുരക്ഷാ പദ്ധതികൾ, വിദ്യാഭ്യാസം, ആരോഗ്യരക്ഷ എന്നിവയെല്ലാം വാഗ്ദാനം ചെയ്തതിലും വളരെ കുറഞ്ഞ വകയിരുത്തലുകൾക്കും വിധേയമായി. ഇതെല്ലാം പാവപ്പെട്ടവരുടെ പ്രയാസങ്ങളും, ഇല്ലായ്മകളും വർദ്ധിപ്പിച്ചതേയുള്ളൂ.

2.17 **കാർഷിക ദുരവസ്ഥ** : ഏറ്റവും പ്രതികൂലമായി ബാധിച്ച മേഖല കൃഷിയായിരുന്നു. ഇത് ഉൽപാദന തോത് കുറഞ്ഞതുകൊണ്ടല്ല ചോദനത്തിനു മേലുള്ള ഞെരുക്കങ്ങൾ, ആദായകരമല്ലാത്ത കുറഞ്ഞ താങ്ങുവിലകൾ, പ്രഖ്യാപിത കുറഞ്ഞ വി

ലയ്ക്ക് പോലും വേണ്ടത്ര ശേഖരണം ഇല്ലാത്തത് ഇവയെല്ലാം മൂലം ഉണ്ടായ കുറഞ്ഞ വിലകൾ മൂലമാണ്. യൂസർ ചാർജ് വർദ്ധിപ്പിച്ചതും പരിഷ്കാരത്തിന്റെ ഭാഗമായി നിരവധി ഉപയോഗ്യ വസ്തുക്കൾക്കുള്ള സബ്സിഡി കുറച്ചതും മൂലം ഈ മേഖല ലാഭകരമല്ലാതായി മാറിയിരിക്കുന്നു. ഇത് ഗ്രാമീണ കടഭാരം കുന്നുകൂടുന്നതിനും വർദ്ധിച്ച കർഷക ആത്മഹത്യയ്ക്കും കൃഷിക്കാരുടെ വ്യാപക പ്രതിഷേധത്തിനും ഇടയാക്കിയിരുന്നു.

2.18 **ജനങ്ങൾക്കുമേൽ കൂടുതൽ ഭാരം :** പാവപ്പെട്ടവരെ സഹായിക്കുന്നതിനു ഉദ്ദേശിച്ചുള്ള ചെലവഴിക്കലുകളാണ് ഇരയാക്കപ്പെട്ടത്. 2020 – 21 ൽ തൊഴിലുറപ്പ് പദ്ധതിക്കുള്ള ചെലവ് പുതുക്കിയ മതിപ്പ് പ്രകാരം 1,10,000 കോടി രൂപയിൽ ഏറെയാണ്. 2019 – 20 ലെ യഥാർത്ഥ ചെലവായി 71, 687 കോടി രൂപയിലും ബജറ്റിൽ ഉൾപ്പെടുത്തിയ 61,500 കോടി രൂപയിലും ഏറെയാണിത്. നാട്ടിൻപുറങ്ങളിലേക്ക് മടങ്ങിയെത്തിയ കുടിയേറ്റക്കാർ ഉൾപ്പെടെ ഉപജീവന മാർഗ്ഗം നഷ്ടപ്പെട്ട തൊഴിലാളികൾ തൊഴിലുറപ്പിലേക്ക് തിരിഞ്ഞു. ആവശ്യത്തിനനുസരിച്ച് ചെലവഴിക്കുന്ന ഈ പദ്ധതിയുടെ അടങ്കൽ ഉയരുന്നതിന് ഇത് ഇടയാക്കി. മഹാമാരിയുടെ ദോഷഫലങ്ങൾ തുടർന്നും അനുഭവ വേദ്യമാണെങ്കിലും 2021– 22ലെ തൊഴിലുറപ്പ് പദ്ധതിക്കുള്ള ബജറ്റിലെ അടങ്കൽ 73,000 കോടി രൂപ മാത്രമായിരുന്നു. മതിപ്പ് കണക്കാക്കിയതിലും ഉയർന്നതാണ് ജോലിക്കുള്ള ആവശ്യമെങ്കിൽ കൂടുതൽ തുക വകയിരുത്താം എന്നായിരുന്നു വാഗ്ദാനം. ഡിസംബർ ആയപ്പോഴേക്ക് വകയിരുത്തിയ തുകയെല്ലാം ഉപയോഗിക്കപ്പെട്ടിരുന്നു. വാസ്തവത്തിൽ 27 സംസ്ഥാനങ്ങളും കേന്ദ്ര ഭരണ പ്രദേശങ്ങളും അവയ്ക്കായി വകയിരുത്തിയ തുകയുടെ 100 ശതമാനത്തിലേറെ ഉപയോഗിച്ചു കഴിഞ്ഞിരുന്നു. എന്നിട്ടും ഈ പരിപാടിക്കുവേണ്ടി കൂടുതൽ തുകയ്ക്കായുള്ള 2021 ഡിസംബറിലെ ഉപധനാഭ്യർഥനയിൽ 25,000 കോടി രൂപ മാത്രമാണ് വകയിരുത്തപ്പെട്ടത്. വാസ്തവത്തിൽ ആവശ്യമായത് ഇതിന്റെ ഇരട്ടിയെങ്കിലും തുകയാണ്.

2.19 തൊഴിലില്ലായ്മ ഉത്കണ്ഠജനകമാം വിധം വർദ്ധിച്ചിട്ടും, ദാരിദ്ര്യം വളർന്നിട്ടും, അസമത്വങ്ങൾ രൂക്ഷമായിട്ടും വളർച്ച മന്ദമായതിനോടുള്ള സർക്കാരിന്റെ പ്രതികരണം വരുമാനത്തിലും വളർച്ചയിലുമുള്ള അസമത്വങ്ങൾ വഷളാകാൻ മാത്രമേ ഉതകിയിട്ടുള്ളൂ. വൻകിട ശിങ്കിടി കോർപ്പറേറ്റ് ഗ്രൂപ്പുകൾ എടുത്ത വൻതോതിലുള്ള കിട്ടാക്കടങ്ങൾ എഴുതിത്തള്ളപ്പെട്ടു. നികുതിദായകരുടെ പണമെടുത്ത് ബാങ്കുകളുടെ നഷ്ടം നികത്തപ്പെട്ടു. കടം വരുത്തുന്ന ബിസിനസ്സ് ഗ്രൂപ്പുകൾക്കുള്ള ഇത്തരം ഭാഗ്യലബ്ധി തുടരുകയാണ്. കഴിഞ്ഞ 7 വർഷമായുള്ള മോദി വാഴ്ചയിൻ കീഴിൽ കോർപ്പറേറ്റുകളെടുത്ത 10.72 ലക്ഷം കോടി രൂപയുടെ വായ്പകൾ എഴുതിത്തള്ളപ്പെട്ടു. ഇൻസോൾവെൻസി ബാങ്കറപ്റ്റ്സി (പാപ്പർ, പാപ്പർ ഹർജി കൊടുത്ത അവസ്ഥ) കോഡ് നടപടികൾ വഴി ബോധപൂർവമുള്ള കടം വീട്ടാതിരിക്കലിനെ നിയമവിധേയമാക്കിയിട്ടുണ്ട്.

2.20 13 കമ്പനികൾ ബാങ്കുകളിൽ നിന്നെടുത്ത 4.5 ലക്ഷം കോടി രൂപയുടെ കിട്ടാക്കടം 64 ശതമാനത്തിന്റെ വലിയ തോതിലുള്ള ഹെയർകട്ടുകൾ (ബാങ്കുകൾ ആസ്തി ബോധപൂർവം കുറച്ച് കാണിക്കൽ) വഴി തീർത്തിരിക്കുന്നു. അതായത് 4.5 ലക്ഷം കോടി രൂപയുടെ കടത്തിൽ 1.61 ലക്ഷം കോടി രൂപ കൊടുത്തു തീർത്തു. അതുവഴി ബാങ്കുകളിൽ ജനങ്ങൾ നിക്ഷേപിച്ച 2.85 ലക്ഷം കോടി രൂപയുടെ സമ്പാദ്യം ശിങ്കിടികൾക്ക് വലിയ ഭാഗ്യം കിട്ടാൻ ഉപയോഗിക്കപ്പെടുന്നു.

2.21 കൂടാതെ കോർപ്പറേറ്റുകൾക്ക് നികുതിയിളവിന്റെ ആനുകൂല്യം നൽകപ്പെട്ടിരിക്കുന്നു. മൊത്തം പ്രത്യക്ഷ നികുതി പിരിവ് 2018–19 ൽ 11.36 ലക്ഷം കോടി രൂപയായിരുന്നത് 2019 – 20 ൽ 10.49 ലക്ഷം കോടി രൂപയായി കുറഞ്ഞിരിക്കുന്നു. ഏതാണ്ട് 8 ശതമാനത്തിന്റെ കുറവ്. ചോദനത്തിൽ വന്ന മാന്ദ്യത്തിനിടയിൽ വന്ന ഈ ഇടിവ് 2019 ൽ പ്രഖ്യാപിക്കപ്പെട്ട നികുതി സൗജന്യങ്ങളുടെ ഫലമായിട്ടായിരുന്നു.

2.22 ഈ ഉത്തേജനം കോർപ്പറേറ്റ് നികുതിയിളവ് 30 ശതമാനത്തിൽ നിന്ന് 22 ശതമാനമായുള്ള ഭീമമായ കുറവിന്റെ രൂപം കൈക്കൊണ്ടു – നികുതി പ്രോത്സാഹനമായോ, നികുതി ഒഴിവായോ ഒന്നും ലഭിക്കാത്ത നാടൻ കമ്പനികൾക്കാണത്. പ്രോത്സാഹനമോ, ഒഴിവോ പ്രയോജനപ്പെടുത്താത്തതും, 2019 ഒക്ടോബർ ഒന്നിനോ അതിനുശേഷമോ സ്ഥാപിക്കപ്പെട്ടതു സ്വദേശമായ പുതിയ നാടൻ നിർമ്മാണ കമ്പനികൾ 15 ശതമാനം നിരക്കിലാണ് കോർപ്പറേഷൻ നികുതി ഒടുക്കുക. പ്രോത്സാഹനമോ, ഒഴിവോ പ്രയോജനപ്പെടുത്താത്ത കമ്പനികൾക്കും ബാധകമായ ഏറ്റവും കുറഞ്ഞ ബദൽ നികുതി (എം.എ.ടി) 18.5 ശതമാനത്തിൽ നിന്ന് 15 ശതമാനമായി കുറച്ചിട്ടുണ്ട്. ഇത് വലിയൊരു പ്രോത്സാഹനമായിരുന്നു. മൊത്തം പ്രത്യക്ഷ നികുതി വരുമാനത്തിലെ വളർച്ച തടഞ്ഞത് അതാണ്.

2.23 **വർഗ്ഗീയ കോർപ്പറേറ്റ് അവിശുദ്ധ കൂട്ടുകെട്ട് :** മോദി വർഷങ്ങളുടെ എടുത്തു പറയേണ്ട സവിശേഷത വൻ വ്യവസായികളിൽ, തെരഞ്ഞെടുക്കപ്പെട്ട ചിലരും ഭരണകൂടവുമായുള്ള ഒത്തുകളി

യാണ്.

2.24 ഇതിന്റെ ഫലമായി വരുമാനത്തിന്റെ ആസൂത്രിതമായ കൈമാറ്റം ഇക്കൂട്ടത്തിലെ ഉന്നതങ്ങളിലെ ചിലർക്ക് ലഭിച്ചു. ഇക്കണോമിസ്റ്റ് പറയുന്നത് മുകേഷ് അംബാനിയുടെ മൊത്തം ആസ്തി 2016 നും 2020 നും ഇടയിൽ 350 ശതമാനം കണ്ട് ഉയർന്നു; ഗൗതം അദാനിയുടേത് ഇതേ കാലയളവിൽ 750 ശതമാനം കണ്ടും, 2020 – 21 ൽ മുകേഷ് അംബാനിയുടെ മൊത്തം മൂല്യം 7.18 ലക്ഷം കോടി രൂപയായും ഉയർന്നു. ഗൗതം അദാനിയുടേത് 5.06 ലക്ഷം കോടി രൂപയും, മറ്റ് അതിസമ്പന്ന വ്യക്തികളും, കുടുംബങ്ങളും അവർ കൈവശം വെക്കുന്ന സമ്പത്തിൽ അതിവേഗത്തിലുള്ള വർദ്ധനവും കണ്ടു. ഓക്സ്ഫാം റിപ്പോർട്ടു പ്രകാരം രാജ്യത്തിന്റെ സമ്പത്തിന്റെ 57 ശതമാനം ഇന്ത്യയിലെ ഏറ്റവും കൂടുതൽ സമ്പത്തുള്ള 10 പേരുടെ കൈവശമാണുള്ളത്. അതേ സമയം ജനങ്ങളിൽ താഴെ തട്ടിലുള്ള പകുതി പേരുടെ കയ്യിൽ 13 ശതമാനം മാത്രമേയുള്ളൂ.

2.25 **ദേശീയ ആസ്തികളുടെ കൊള്ള** : കേന്ദ്ര സർക്കാർ ഏറ്റെടുത്ത പരിമിതമായ ചെലവുകൾ പോലും നിർവഹിക്കുന്നത് രാജ്യത്തിന്റെ ആസ്തികൾ വിറ്റ് കിട്ടിയ പണം കൊണ്ടാണ്. പുതിയ നിക്ഷേപത്തിന് പണം കണ്ടെത്തുന്നത് രണ്ടു വഴിക്കാണ്. പൊതുമേഖലാ ഓഹരികൾ വിറ്റും, പൊതു ആസ്തികളുടെ വിൽപനവഴിയും. വരുമാനം സൃഷ്ടിക്കാൻ പൊതു ആസ്തികളുടെ വിൽപനയെ ആശ്രയിക്കുന്നത്, വിലപ്പെട്ട ആസ്തികൾ നാമമാത്രമായ വിലയ്ക്ക് ഇഷ്ടക്കാരായ കോർപ്പറേറ്റുകൾക്ക് കൈമാറുന്നതിനുള്ള ഒരു ഒഴികഴിവായി തീർന്നിരിക്കുന്നു. 2021 – 22 ൽ ഓഹരി വിൽപനയിലൂടെ 1,75,000 കോടി രൂപ സമാഹരിക്കാനുള്ള ബജറ്റ് ലക്ഷ്യത്തോടെ ഏറ്റവും മികച്ച ചില പൊതുമേഖലാ സ്ഥാപനങ്ങളും, ധനകാര്യ സ്ഥാപനങ്ങളും വിൽപനയ്ക്ക് വെച്ചിരിക്കുകയാണ്. ഇവിടെ മൂന്നു സംഗതികളുണ്ട് – ഓഹരി വിൽപന, നിർണ്ണായകമായ വിൽപന, പൊതുമേഖലയുടെ സ്വകാര്യവൽക്കരണം. പൊതുമേഖലാ ബാങ്കുകളും ജി.ഐ.സിയും സ്വകാര്യവൽക്കരിക്കപ്പെട്ടു. അതോടൊപ്പം എൽ.ഐ.സി ഓഹരി വിൽപനയും. അതോടൊപ്പമാണ് ആസ്തികൾ പണമാക്കാനുള്ള മൊത്തം 6 ലക്ഷം കോടി രൂപയ്ക്കുള്ള ഭൂമി റെയിൽവെ പാളം, സ്റ്റേഷനുകൾ, വിമാനത്താവളങ്ങൾ, തുറമുഖങ്ങൾ, ഇന്ധന പൈപ്പ് ലൈനുകൾ, മറ്റ് പൊതുമേഖലാ ആസ്തികൾ. മൂലധന ചെലവിന് പണത്തിനായി ഇതിന്മേലാണ് നികുതി വരുമാനത്തേക്കാൾ കൂടുതൽ ഊന്നുന്നത്.

2.26 സാമ്പത്തിക മാന്ദ്യം മോദി സർക്കാർ നവ ഉദാരവൽക്കരണ നയങ്ങൾ ആക്രമണോത്സുകമായി പിന്തുടരുന്നതിന്റെ ഫലമാണ് കൂടുതലായും എന്ന് വ്യക്തമാണ്. മഹാമാരിയുടേയും, അടച്ചിടലിന്റെയും ആഘാതം സ്ഥിതിഗതികളെ കൂടുതൽ രൂക്ഷമാക്കുകയും ചെയ്തു.

2.27 കോവിഡ് മഹാമാരിയെ മോദി സർക്കാർ കുറ്റകരമാം വിധം മോശമായി കൈകാര്യം ചെയ്തതും അതിന്റെ വഴിപിഴച്ച അശാസ്ത്രീയ സമീപനവും ജനങ്ങളുടെ ദുരിതം വൻ തോതിൽ വർദ്ധിക്കുന്നതിനും മരണങ്ങൾക്കും ഇടയാക്കി. അനാസൂത്രിതവും തിടുക്കത്തിലുള്ളതുമായ 2020 മാർച്ചിലെ രാജ്യമാകെയുള്ള അടച്ചിടൽ സാമ്പത്തിക ജീവിതത്തെ താറുമാറാക്കി. ലക്ഷക്കണക്കിന് പ്രവാസി തൊഴിലാളികളെ നൂറു കണക്കിന് മൈലുകൾ നടന്ന് അവരുടെ ഗ്രാമങ്ങളിലെത്താൻ നിർബന്ധിതരാക്കി. വാക്സിനുകൾ വൻതോതിൽ ഉൽപാദിപ്പിക്കുന്നതിനും, വാങ്ങുന്നതിനും നടപടികൾ കൈക്കൊള്ളുന്നതിൽ സർക്കാർ പരാജയപ്പെട്ടു. ഇത് വാക്സിൻ ക്ഷാമത്തിനിടയാക്കി. പൊതുമേഖലയിലെ ഔഷധ നിർമ്മാണ കമ്പനികളെ വാക്സിൻ നിർമ്മാണത്തിന് ഉപയോഗപ്പെടുത്തുന്നതിനും അത് വിസമ്മതിച്ചു. 2021 ജനുവരിയിൽ കോവിഡ് വൈറസിനുമേൽ വിജയം നേടി എന്ന് അത് തെറ്റായി പ്രഖ്യാപിച്ചു. അങ്ങനെ 2021 മാർച്ചിലെ രണ്ടാം തരംഗത്തിനുമുന്നിൽ രാജ്യത്തെ അപ്രതിരോധ്യമാക്കി. അത് ഓക്സിജൻ, ആശുപത്രി കിടക്ക ഇവയുടെ കുറവിലേക്കും ലക്ഷക്കണക്കിന് ആളുകളുടെ മരണത്തിലേക്കും നയിച്ചു. ഗംഗയിൽ ശവശരീരങ്ങൾ ഒഴുകി നടക്കുന്നതിന്റെ ഭയാനകമായ ദൃശ്യങ്ങൾ മോദി സർക്കാർ മഹാമാരിയെ മൊത്തത്തിൽ കൈകാര്യം ചെയ്ത് നാശമാക്കിയതിന്റെ സാക്ഷ്യപത്രങ്ങളാണ്.

2.28 ദുരിതത്തിലായ ജനങ്ങളെ സഹായിക്കുന്നതിനും, ധനസഹായം നൽകാനും മോദി സർക്കാർ ദുർവാശിയോടെ വിസമ്മതിച്ചു. ഗവൺമെന്റ് പ്രഖ്യാപിച്ച സാമ്പത്തിക ഉത്തേജനം ജി–20 രാജ്യങ്ങളുടേതിൽ ഏറ്റവും കുറഞ്ഞതായിരുന്നു.സർക്കാർ കൂടുതലായി ചെലവഴിച്ച തുക നാമമാത്രമായിരുന്നു. മൊത്തത്തിൽ ഈ പൊതുജനാരോഗ്യ അടിയന്തിരാവസ്ഥയിൽ ബി.ജെ.പി സർക്കാർ വെളിവാക്കിയത് ജനങ്ങളോടാകെയുള്ള അതിന്റെ മനുഷ്യത്വ ഹീനവും ക്രൂരവുമായ സമീപനമായിരുന്നു.

2.29 **ജനജീവിതങ്ങളുടെ ജീവനും ഉപജീവനങ്ങളിന്മേലുമുള്ള കടന്നാക്രമണം** : ജനങ്ങളുടെ ഉപജീവനങ്ങളിന്മേലുള്ള കടന്നാക്രമണം മഹാമാരിക്ക് ഏറെ മുമ്പുതന്നെ ആരംഭിച്ചിരിക്കുന്നു. അ

തിനുശേഷം കൂടുതൽ രൂക്ഷമായ കടന്നാക്രമണങ്ങൾ നടത്തുന്നതിന് മഹാമാരിക്കാലം ഉപയോഗപ്പെടുത്തപ്പെട്ടു.

2.30 **വർദ്ധിച്ചുവരുന്ന ദാരിദ്ര്യം** : മോദി സർക്കാർ അധികാരമേറ്റ ശേഷം ദരിദ്രരുടെ കണക്കെടുത്തിട്ടില്ല. ലോകബാങ്ക് സ്ഥിതിവിവരം ഉപയോഗിച്ച് പ്യൂ റിസർച്ച് സെന്റർ വാങ്ങൽ ശേഷിയിൽ പ്രതിദിനം 2 ഡോളറോ കുറവോ വരുമാനമുള്ള ഇന്ത്യയിലെ ദരിദ്രരുടെ എണ്ണം 6 കോടിയായിരുന്നത് ഒരു വർഷത്തിനകം 13.4 കോടിയായി, ഇരട്ടിയിലേറെയായി മഹാമാരി സൃഷ്ടിച്ച മാന്ദ്യംമൂലം വർദ്ധിച്ചതായി മതിപ്പുകണക്കുണ്ടാക്കി. ഇതിനർത്ഥം 45 വർഷങ്ങൾക്കുശേഷം ഇന്ത്യ വ്യാപക ദാരിദ്ര്യമുള്ള രാജ്യം എന്ന് വിശേഷിപ്പിക്കപ്പെടുന്ന സ്ഥിതിയിൽ വീണ്ടുമെത്തി എന്നാണ്.

2.31 കൂടാതെ 2021 അവസാനം ആകുമ്പോഴേക്ക് 15 – 19 കോടി ജനങ്ങൾ കൂടി ദാരിദ്ര്യത്തിലേക്ക് പതിക്കുമെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. മഹാമാരിക്കാലത്ത് ആഗോളതലത്തിലെ ദാരിദ്ര്യ വർദ്ധനയുടെ ഏതാണ്ട് 60 ശതമാനം ഇന്ത്യയ്ക്ക് അവകാശപ്പെട്ടു. നിതി ആയോഗിന്റെ വിവിധ മാനങ്ങളുള്ള ദാരിദ്ര്യ സൂചികാ റിപ്പോർട്ട് ബീഹാറിലെ ജനങ്ങളിൽ 51.91 ശതമാനത്തെയും, ഝാർഖണ്ഡിലെ 42.16 ശതമാനത്തേയും, യു.പിയിലെ 37.79 ശതമാനത്തേയും, മധ്യപ്രദേശിലെ 36.65 ശതമാനത്തേയും മേഘാലയയിലേയും, ആസാമിലേയും 32.67 ശതമാനത്തേയും ദരിദ്രരായി വർഗ്ഗീകരിക്കുന്നു.

2.32 **വർദ്ധിക്കുന്ന തൊഴിലില്ലായ്മ** : 2021 നവംബർ എന്ന ഒറ്റ മാസത്തിൽ 68 ലക്ഷം പേർക്ക് തൊഴിൽ നഷ്ടമായി. ഇന്ത്യയിലെ നഗരങ്ങളിൽ ഏതാണ്ട് 9 കോടി പേർ തൊഴിലില്ലാത്തവരാണ്. ഇന്ത്യൻ നഗരങ്ങളിലെ 22 ശതമാനം യുവാക്കൾ തൊഴിൽരഹിതരാണ്.

2.33 ജോലിയുള്ള ഇന്ത്യക്കാരുടെ മൊത്തം എണ്ണം 2013 ൽ 44 കോടി ആയിരുന്നത് 2016 ൽ 41 കോടിയായി കുറഞ്ഞു. 2017 ൽ അത് വീണ്ടും 40 കോടിയായും 2021 ൽ 38 കോടിയായും ചുരുങ്ങി. അതേസമയം തൊഴിൽ ചെയ്യുന്ന പ്രായത്തിലുള്ളവരുടെ എണ്ണം ഈ കാലയളവിൽ 79 കോടിയിൽ നിന്നും 106 കോടിയായി വർദ്ധിച്ചു. തൊഴിൽ കണ്ടെത്താൻ കഴിയാതിരുന്ന കോടിക്കണക്കിനാളുകൾ അതിനുള്ള ശ്രമം ഉപേക്ഷിച്ചു. നിലനിൽപ്പിനായി ഗ്രാമീണ ഇന്ത്യയിലേക്ക് തിരിച്ചുപോയി. ലോക്ക്ഡൗണും, അടച്ചിടലുംകൊണ്ട് തിരിച്ചു പോകാൻ നിർബന്ധിതരായ പ്രവാസി തൊഴിലാളികൾക്കായിരുന്നു ഏറ്റവും വലിയ ദുരിതം നേരിട്ടത്. തൊഴിൽ സേനയുടെ പങ്കാളിത്ത നിരക്ക് മഹാമാരിക്കു മുമ്പുണ്ടായിരുന്ന 43 ശതമാനത്തിൽ നിന്നും 40 ശതമാനമായി കുറഞ്ഞു. തൊഴിൽ സേനയിലെ സ്ത്രീ പങ്കാളിത്തം 2013 ലെ 30 ശതമാനത്തിൽ നിന്നും 2018 ൽ 23 ശതമാനമായി ഇടിഞ്ഞു എന്നാണ് യു.എൻ.ഡി.പി റിപ്പോർട്ട്. ഇത് മഹാമാരിയിലെ അടച്ചിടലിന് മുമ്പ് 2019 ൽ 18 ശതമാനമായി പിന്നെയും ഇടിയുകയുണ്ടായി. 2021 ഫെബ്രുവരിയിൽ അത് 9.24 ശതമാനം മാത്രമായിരുന്നു.

2.34 **വർദ്ധിക്കുന്ന വിശപ്പ്** : 2021 ലെ ആഗോള വിശപ്പ് സൂചിക 116 രാജ്യങ്ങളിൽ 101–ാമതായി ഇന്ത്യയെ പട്ടികപ്പെടുത്തിയിരിക്കുന്നു. കഴിഞ്ഞ വർഷം ഇന്ത്യ 94–ാം സ്ഥാനത്തായിരുന്നു. വിശപ്പ് ഗുരുതരമായ സ്ഥിതിയിലുള്ള ഒരു രാജ്യമായാണ് ഇന്ത്യ ഇപ്പോൾ വർഗ്ഗീകരിക്കപ്പെട്ടിരിക്കുന്നത്. ഈ സൂചികയിൽ ഉൾപ്പെടുത്തപ്പെട്ട രാജ്യങ്ങളിൽ ഏറ്റവും ശോഷിച്ച (ഉയരത്തിനനുസരിച്ച് ഏറ്റവും കുറഞ്ഞ തൂക്കമുള്ള) കുട്ടികളുള്ള രാജ്യമാണ് ഇന്ത്യ എന്ന് ഈ വിവരം വെളിപ്പെടുത്തുന്നു. നമ്മുടെ ദേശീയ കുടുംബാരോഗ്യ സർവെ – 5 കാണിക്കുന്നത് കുട്ടികൾക്കിടയിൽ പോഷകക്കുറവും ശിശുമരണവും രൂക്ഷമായി വളരുകയാണെന്നാണ്. എന്നിട്ടും പഠനങ്ങൾ കാണിക്കുന്നത് ഉച്ചഭക്ഷണ പദ്ധതിക്കുള്ള നാമമാത്രമായ വകയിരുത്തൽ പോലും 2014 നും 2021 നും ഇടയിൽ അമ്പരിപ്പിക്കും വിധം 32.3 ശതമാനം കണ്ട് കുറച്ചു എന്നതാണ്. സംയോജിത ശിശുവികസന സേവനങ്ങൾക്കും വകയിരുത്തിയ ഫണ്ടുകളിൽ 44 ശതമാനം മാത്രമാണ് 2018–19ൽ ഉപയോഗിക്കപ്പെട്ടത്. അർഹരായവരിൽ 40 കോടി പേർ പൊതുവിതരണ വ്യവസ്ഥയിൽ നിന്നും മൊത്തത്തിൽ ഒഴിവാക്കപ്പെട്ടിരിക്കുന്നു. പൊതുവിതരണ ശൃംഖല വ്യാപകമായി നശിപ്പിക്കപ്പെടുകയാണ്.

2.35 **നടുവൊടിക്കുന്ന വിലക്കയറ്റം** : കോവിഡ് കാലയളവിലാകെ ജനങ്ങളുടെ ദുരിതം കുത്തനെ വർദ്ധിക്കുകയായിരുന്നു. പെട്രോൾ – ഡീസൽ വിലകൾ ദൈനംദിനമെന്നോണം വർദ്ധിപ്പിക്കുകയായിരുന്നു. എക്സൈസ് തീരുവകളും, സർചാർജ്ജുകളും, പെട്രോളിയം ഉൽപന്നങ്ങളിന്മേലുള്ള സെസ്സും സർക്കാർ നിരന്തരം ഉയർത്തുകയായിരുന്നു. അത് പെട്രോൾ – ഡീസൽ വില ലിറ്ററിന് 100 രൂപ എത്തുന്നതുവരെ മുമ്പില്ലാത്ത വിധം ഉയർന്നു. ഇതുവഴി 2018 നും 2021 നുമിടയിൽ കഴിഞ്ഞ 3 വർഷത്തിനിടയിൽ ഭീമമായ 8.02 ലക്ഷം കോടി രൂപ കേന്ദ്രത്തിന് നേടാനായി എന്ന് ധനമന്ത്രി പാർലമെന്റിനെ അറിയിച്ചു. ബഹുജന സമ്മർദ്ദം മൂലം അവസാനം 2021 നവംബറിൽ പെട്രോളിനും ഡീസലിനുമുള്ള നികുതികൾ അല്പം കുറയ്ക്കപ്പെട്ടു, എന്നിരുന്നാലും കുതിച്ചുയരുന്ന വി

ലകളെ നിയന്ത്രിക്കാൻ ഇതിനാവില്ല.

പെട്രോളിയം ഉൽപ്പന്നങ്ങളിന്മേലുള്ള സെസ്സും സർചാർജ്ജും കേന്ദ്രം റദ്ദാക്കണം. അവയുടെ മേലുള്ള എക്സൈസ് നികുതികൾ പിൻവലിക്കണം.

2.36 അതേ സമയം പാചകവാതക സിലിണ്ടർ വിലകൾ ഭീകരമായി ഉയർന്നു. സിലിണ്ടറിന് 900 രൂപയും 1000 രൂപയും വരെയായി. 2021 ജനുവരി 1 മുതൽ സബ്സിഡിയുള്ള പാചകവാതക സിലിണ്ടറുകളുടെ വില 205 രൂപകണ്ട് വർദ്ധിപ്പിക്കപ്പെട്ടു. പാചകവാതക സിലിണ്ടറുകൾക്ക് സർക്കാർ നൽകിവന്ന സബ്സിഡി നിർത്തലാക്കപ്പെട്ടിരിക്കുന്നു. പൈപ്പ് വഴി വിതരണം ചെയ്യുന്ന ഗ്യാസിന്റെയും സി.എൻ.ജിയുടെയും വിലകൾ വർദ്ധിപ്പിച്ചിരിക്കുന്നു.

2.37 ചരക്കുനീക്കത്തിനും മറ്റുമുള്ള ചെലവ് വർദ്ധിച്ചതിനാൽ ഇത് വിലക്കയറ്റ വ്യാപനത്തിനും വഴി തുറന്നു. മൊത്തവില സൂചികയുടെ വർദ്ധന 2021 നവംബറിൽ കഴിഞ്ഞ 30 വർഷങ്ങളിൽ വച്ച് ഏറ്റവും ഉയർന്നതായി. ഭക്ഷ്യപച്ചക്കറി, മറ്റ് അവശ്യ വസ്തുക്കൾ എന്നിവയ്ക്ക് 14.02 ശതമാനം വില വർദ്ധനവുണ്ടായി. 12 വർഷത്തെ ഏറ്റവുമുയർന്ന നിരക്ക്.

## മതനിരപേക്ഷത ആക്രമിക്കപ്പെടുന്നു

2.38 നമ്മുടെ ഭരണഘടനയിൽ വിവരിച്ച തരത്തിലുള്ള മതനിരപേക്ഷ തത്ത്വങ്ങൾ ഗുരുതരമായ ഭീഷണി നേരിടുന്നു. അയോധ്യയിലെ ക്ഷേത്രത്തിന്റെയും കാശിവിശ്വനാഥ – ഗംഗാ ഇടനാഴികളുടെയും നിർമ്മാണം ആരംഭിക്കുന്ന ചടങ്ങുകളുടെ ടെലിവിഷൻ സംപ്രേഷണം സർക്കാരിന്റെ ആഭിമുഖ്യത്തിലുള്ള പരിപാടികൾ എന്ന രീതിയിൽ എടുത്തു കാണിക്കപ്പെട്ടു. ഏതു മതനടപടിയിൽ നിന്നും ഭരണകൂടം അകന്നുനിൽക്കുക എന്ന തത്ത്വം തീർത്തും അവഗണിക്കപ്പെട്ടു. മോദി സർക്കാർ ഇന്ത്യയെ ഹിന്ദുത്വ ഭരണകൂടത്തിലേക്ക് നീക്കുകയാണെന്ന വർദ്ധിച്ചുവരുന്ന യാഥാർത്ഥ്യത്തിന്റെ സൂചനയാണിത്.

2.39 മുസ്ലീം ന്യൂനപക്ഷ സമുദായത്തെ ലക്ഷ്യമിട്ടുള്ള വെറുപ്പിന്റെ വിഷലിപ്തമായ പ്രചരണങ്ങളും ആക്രമണ ലക്ഷ്യമാക്കുന്നതും, ബി.ജെ.പി സംസ്ഥാന സർക്കാരുകളുടെ രക്ഷാധികാരിത്വത്തോടെ അതിവേഗം വ്യാപിക്കുകയാണ്. വർഗ്ഗീയാക്രമണം നടത്താൻ സായുധ സംഘങ്ങളെ പ്രോത്സാഹിപ്പിക്കുന്നു. 2020 ഫെബ്രുവരിയിൽ ഡൽഹിയിൽ അഴിച്ചുവിട്ട വർഗ്ഗീയാക്രമണങ്ങൾ മുൻകൂട്ടി ആസൂത്രണം ചെയ്ത് നടപ്പാക്കപ്പെട്ടതായിരുന്നു. ഈ ഹിംസ നടത്തിയ ശക്തി കേന്ദ്രങ്ങൾക്കെതിരെയോ കാബിനറ്റ് മന്ത്രിമാർ ഉൾപ്പെടെ പ്രകോപനപരമായ പ്രസംഗങ്ങൾ ചെയ്തവർക്കെതിരെയോ നിയമപരമായി ഒരു നടപടിയും ഉണ്ടായില്ല. നീതി നടപ്പാക്കുന്നതിനുപകരം ഈ ഹിംസയ്ക്ക് വിധേയരായവരെ നിയമനടപടിക്ക് വിധേയരാക്കുകയും ചെയ്തു. ഹരിദ്വാറിൽ നടന്ന ധർമ്മ സംസദ് എന്ന് വിശേഷിക്കപ്പെട്ട പരിപാടി മുസ്ലീങ്ങളുടെ വൻതോതിലുള്ള വംശഹത്യയ്ക്ക് നടുക്കുന്ന ആഹ്വാനം നൽകി.

2.40 വർഗ്ഗീയ ചേരിതിരിവ് രൂക്ഷമാക്കുന്നത് ലാക്കാക്കിയുള്ള നിയമനിർമ്മാണം നടത്തിവരികയാണ് ബി.ജെ.പി സംസ്ഥാന സർക്കാരുകൾ. പശുക്കളെയും മറ്റു കന്നുകാലികളെയും വധിക്കുന്നതിന് സമഗ്ര നിരോധനം ഏർപ്പെടുത്തി വരികയാണ് ബി.ജെ.പി ഭരിക്കുന്ന സംസ്ഥാനങ്ങൾ. കന്നുകാലി കച്ചവടത്തിലും ഇറച്ചി വ്യാപാരത്തിലും ഏർപ്പെട്ടിട്ടുള്ള മുസ്ലീങ്ങളെ ലക്ഷ്യമാക്കിയാണ് ഈ നടപടി. മതം മാറ്റത്തിനും ലൗ ജിഹാദ് എന്ന് വിളിക്കപ്പെടുന്നതിനും എതിരായ നിയമങ്ങൾ ഇതിനെതുടർന്നുണ്ടായി. ഉത്തർപ്രദേശ്, മധ്യപ്രദേശ്, ഹിമാചൽ പ്രദേശ് എന്നീ സംസ്ഥാനങ്ങളിലും അടുത്ത കാലത്ത് കർണാടകത്തിലും ഇത്തരം നടപടികൾ ഉണ്ടായി.

2.41 ന്യൂനപക്ഷ സമുദായത്തിലെ നിരപരാധികളായ ആളുകളെ ലക്ഷ്യമിട്ടാണ് ഈ നിയമങ്ങൾ സാധാരണയായി പ്രയോഗിച്ചുവരുന്നത്. അവരെ ശാരീരികമായി ആക്രമിക്കാനോ നിയമപരമായി വിചാരണ ചെയ്യാനോ അവ ഉപയോഗിക്കപ്പെടുന്നു. ഏറ്റവും ദുർബലമായ ആരോപണം ഉന്നയിച്ച് രാജ്യദ്രോഹക്കുറ്റം ചുമത്തപ്പെടുന്നു. വെറുപ്പിന്റെയും അക്രമത്തിന്റെയും പ്രചരണം സാധാരണമായിരിക്കുന്നു. അതിന് നിയമപരമായ അനുമതി ലഭ്യമാക്കപ്പെടുകയും ചെയ്യുന്നു.

## വർദ്ധിച്ചുവരുന്ന അമിതാധികാര പ്രവണത

**2.42 ജനാധിപത്യ അവകാശങ്ങളും പൗര സ്വാതന്ത്ര്യങ്ങളും:** യു.എ.പി.എ/രാജ്യദ്രോഹ കുറ്റം / എൻ.എസ്.എ എന്നിവ നൂറുകണക്കിന് ആളുകളെ ശരിയായ രീതിയിൽ കുറ്റാരോപണം ചുമത്തുകപോലും ചെയ്യാതെ തടങ്കലിലാക്കുന്നതിന് ഒരു വിവേചനവും ഇല്ലാതെ ഉപയോഗിക്കപ്പെടുന്നു. ഈ വ്യവസ്ഥകൾ ചുമത്തപ്പെടുന്നത് പ്രത്യേകമായി ലക്ഷ്യമാക്കപ്പെടുന്ന ന്യൂനപക്ഷങ്ങളുടെമേൽ മാത്രമല്ല സർക്കാരുമായി വിയോജിക്കുകയോ അതിനെതിരായി അഭിപ്രായം പ്രകടിപ്പിക്കുകയോ ചെയ്യുന്ന മാധ്യമ പ്രവർത്തകരുടെയും മറ്റും മേൽകൂടിയാണ്. വിയോജിപ്പ് പ്രകടിപ്പിക്കുന്നത് ദേശദ്രോഹമായി പരിഗണിക്കപ്പെടുന്നു. സി.എ.എ (പൗരത്വഭേദഗതി) ക്ക് എതിരായി പ്രവർത്തിക്കുന്നവർ, പ്രത്യേകിച്ച് യുവാക്കൾ, ഡൽഹിയിലെ വർഗ്ഗീയാക്രമണത്തിലെ ഇരകൾ, അവരുമായി ഐക്യദാർഢ്യം പ്രകടിപ്പിച്ചവരും അവരെ പിന്തുണച്ചവരും

ഇവരെല്ലാം കർക്കശമായ നിയമനടപടിക്ക് വിധേയരാക്കപ്പെടുന്നു. തട്ടിപ്പടച്ച ഭീമാ കോറേഗാവ് കേസിൽ 16 ബുദ്ധിജീവികളും സാമൂഹ്യപ്രവർത്തകരും യു.എ.പി.എ പ്രകാരം ജയിലിലടയ്ക്കപ്പെട്ടു. തടങ്കലിലായിരിക്കെ സ്റ്റാൻ സ്വാമി മരണമടഞ്ഞു. രണ്ടുപേരൊഴിച്ച് ബാക്കി എല്ലാവരും ഇപ്പോഴും ജയിലിലാണ്. 2015 നും 2019 നും ഇടയ്ക്ക് യു.എ.പി.എ കേസുകൾ 72 ശതമാനം കണ്ട് വർദ്ധിച്ചു. അവയിൽ ശിക്ഷിക്കപ്പെട്ടതിന്റെ തോത് 2 ശതമാനം മാത്രമാണ്.

2.43 മൊത്തത്തിൽ അമിതാധികാര വാദം അരക്കിട്ടുറപ്പിക്കപ്പെടുകയാണ്. അത് ഭരണഘടനാപരമായ ഉറപ്പുകൾ തകർക്കപ്പെടുന്നതിനും ജനാധിപത്യപരമായ അവകാശങ്ങളും പൗരസ്വാതന്ത്ര്യങ്ങളും അക്രമിക്കപ്പെടുന്നതിനും ഇടയാക്കിയിരിക്കുന്നു.

## മേൽനോട്ട ഭരണകൂടത്തിന്റെ തച്ചുശാസ്ത്രം

2.44 ഒരു മേൽനോട്ട ഭരണത്തിന്റെ ചട്ടക്കൂട് മോദി സർക്കാർ വികസിപ്പിച്ചെടുത്തിട്ടുണ്ട്. വ്യക്തികളുടെ സ്വകാര്യതയിലേക്ക് നിരന്തരം നുഴഞ്ഞുകയറുന്നത് അതിന്റെ ഭാഗമാണ്.

2.45 ഇന്ത്യയിൽ നിയമം നടപ്പാക്കുന്ന നിരവധി ഏജൻസികൾക്ക് നിലവിലുള്ള ഡിജിറ്റൽ സൂക്ഷ്മ നിരീക്ഷണത്തിനുള്ള അടിസ്ഥാന സൗകര്യങ്ങൾ വഴി നമ്മുടെ ഡിജിറ്റൽ വിവരങ്ങളിലേക്ക് പ്രവേശിക്കാൻ കഴിയും. ഈ അടിസ്ഥാന സൗകര്യങ്ങളിൽ ടെലകോം സൂക്ഷ്മ നിരീക്ഷണത്തിനുള്ള കേന്ദ്ര മോണിറ്ററിങ് വ്യൂഹം, ഇന്റർനെറ്റ് അപഗ്രഥനത്തിനുള്ള നെറ്റ്‌വർക്ക് ട്രാഫിക് അനാലിസിസ്(എൻ.ഇ.ടി.ആർ.എ), സൂക്ഷ്മ നിരീക്ഷണ ഡാറ്റാ ബേസുകൾക്കായുള്ള ദേശീയഗ്രിഡ്(നാറ്റ് ഗ്രിഡ്), ഏകോപിത ക്രിമിനൽ നീതി ന്യായ വ്യൂഹം (ഐ.സി.ജെ.എസ്) എന്നിവ ഉൾപ്പെടുന്നു. ഇതിന് ഡി.എൻ.എ, മുഖം തിരിച്ചറിയൽ, ബയോമെട്രിക്സ്, ഐഡന്റിറ്റി ഡാറ്റാ സംവിധാനങ്ങളുണ്ട്.

2.46 നികുതി സംബന്ധമായും ആധാറുപോലുള്ള ഡിജിറ്റൽ തിരിച്ചറിയൽ രേഖകളുമായും ബന്ധപ്പെടുത്തിയുള്ള റേഷൻ കാർഡുകളെ ആധാരമാക്കി റേഷൻ വിതരണവും നികുതികൾ സംബന്ധിച്ച വിവര ശേഖരണവും പോലുള്ള സേവനങ്ങൾക്കുമായി സർക്കാർ വിവിധ ആപ്പുകളും ഡിജിറ്റൽ പ്ലാറ്റ് ഫോമുകളും വഴി ജനങ്ങളുടെ വിവരം ശേഖരിക്കുന്നു. ശേഖരിക്കുന്ന വിവരം നിയമവിധേയ ആവശ്യമുള്ളതുമായി ബന്ധപ്പെട്ടതാണെന്നും ദുരുപയോഗം ചെയ്യുന്നില്ലെന്നും ഉറപ്പുവരുത്താൻ ഒരു സുരക്ഷിതത്വ നടപടിയും ഇല്ലാതെയാണ് ഇത് ചെയ്യുന്നത്. നേരെമറിച്ച് സർക്കാർ ശേഖരിക്കുന്ന വിവരം സ്വകാര്യ താൽപ്പര്യക്കാർക്ക് ലഭ്യമാക്കാനും അവരുടെ ബിസിനസ്സ് താൽപര്യങ്ങൾക്കായി ഉപയോഗിക്കാനും അനുവദിക്കുകയാണ് സർക്കാറിന്റെ പരിപാടി. നിലവിലുള്ള ഡിജിറ്റൽ സൂക്ഷ്മ നിരീക്ഷണ അടിസ്ഥാന സൗകര്യവുമായി ഇത്തരം ഡിജിറ്റൽ പ്ലാറ്റ്ഫോമുകളെയും ആപ്പുകളെയും ഏകോപിപ്പിക്കുന്നത് വ്യക്തികളുടെ സ്വകാര്യതയ്ക്കും പൗരരുടെ സിവിൽ സ്വാതന്ത്ര്യങ്ങൾക്കും ഗൗരവമായ ഭീഷണിയാണ്. സ്വകാര്യത മൗലികവകാശമാണെന്ന് സുപ്രീം കോടതി വിധിച്ചിട്ടുണ്ടെങ്കിലും, കരട് വ്യക്തിഗത വിവര സംരക്ഷണ ബിൽ 2019 സംയുക്ത പാർലമെന്ററി കമ്മിറ്റി പരിശോധിച്ചതാണെങ്കിലും പൗരരെ നിയമവിരുദ്ധ സൂക്ഷ്മ നിരീക്ഷണത്തിൽ നിന്നും വിവരങ്ങളുടെ ദുരുപയോഗത്തിൽ നിന്നും സംരക്ഷിക്കുന്നില്ല. സർക്കാരിന്റെ അതിരുകടന്ന ഇടപെടലിൽ നിന്നും പൗരരെ രക്ഷിക്കുന്നതിനുള്ള നിയമപരമായ ചട്ടക്കൂട് സംബന്ധിച്ച ശ്രീകൃഷ്ണ കമ്മീഷൻ റിപ്പോർട്ടിനെ അവഗണിച്ചുകൊണ്ട് നിർദ്ദിഷ്ട നിയമത്തിലെ എല്ലാ വ്യവസ്ഥകളിൽ നിന്നും ഒഴിവാക്കപ്പെട്ട സർക്കാർ ഏജൻസികൾക്ക് വിപുലമായ അധികാരങ്ങൾ ബിൽ നൽകുന്നു.

2.47 പൗരരുടെ മൗലികാവകാശങ്ങൾ നേരിടുന്ന വിപത്തിനെ പെഗാസസ് ചാരപ്രവർത്തനത്തിനുള്ള സംവിധാനം ഉപയോഗിക്കുന്നത് സംബന്ധിച്ച വെളിപ്പെടുത്തൽ എടുത്തുകാണിക്കുന്നു. പ്രതിപക്ഷ നേതാക്കൾ, മാധ്യമപ്രവർത്തകർ, സാമൂഹ്യപ്രവർത്തകർ എന്നിവരുടെ ഫോണുകളിലേക്ക് അതിക്രമിച്ചു കയറാൻ ചാരപ്രവർത്തന സംവിധാനം ഉപയോഗിക്കപ്പെട്ടു. പെഗാസസ് വിതരണം ചെയ്ത ഇസ്രയേൽ കമ്പനിയായ എൻ.എസ്.ഒ സർക്കാർ ഏജൻസികൾക്ക് മാത്രമാണ് അത് നൽകിയത് എന്ന് ആവർത്തിച്ചു പറഞ്ഞിട്ടുണ്ടെങ്കിലും തങ്ങൾ പെഗാസസ് ഉപയോഗിച്ചു എന്ന് സമ്മതിക്കാൻ സർക്കാർ വിസമ്മതിച്ചു. ഇന്ത്യയിൽ പെഗാസസ് ചാരസംവിധാനം ഉപയോഗിക്കപ്പെട്ടിട്ടുണ്ടോ എന്ന് അന്വേഷിക്കുന്നതിന് സുപ്രീം കോടതി ഒരു കമ്മിറ്റി രൂപീകരിച്ചിട്ടുണ്ട്.

2.48 വ്യക്തിഗതവിവരശേഖരണം സംബന്ധിച്ച കരടു നിയമത്തിൽ സർക്കാർ ഏജൻസികളെ ഒഴിവാക്കാനുള്ള നിർദ്ദേശം ഒരു സൂക്ഷ്മ നിരീക്ഷണ സംവിധാനം ഏർപ്പെടുത്തുന്നതിന് സർക്കാരിനെ ധൈര്യപ്പെടുത്തും. ഇത് പൗരരുടെ മൗലികവകാശങ്ങൾക്ക് ഭീഷണിയാകും. വരും ദിവസങ്ങളിൽ പൂർണ്ണ തോതിലുള്ള വ്യക്തിഗതവിവര സ്വകാര്യതാ സംരക്ഷണ നിയമം ഉറപ്പാക്കുന്നതിനും സർക്കാരിന്റെ നിയമവിരുദ്ധ സൂക്ഷ്മ നിരീക്ഷണം അവസാനിപ്പിക്കുന്നതിനുമുള്ള സമരം മുന്നോട്ടുകൊണ്ടുപോകേണ്ടതുണ്ട്.

## ഫെഡറലിസത്തെ തുരങ്കം വെക്കൽ

2.49 വിദ്യാഭ്യാസം, രാഷ്ട്രീയം, ധനപരം, സാമൂഹ്യം, സാംസ്കാരികം തുടങ്ങിയ എല്ലാ മേഖലകളിലും ഫെഡറലിസത്തിൻമേലുള്ള നിരന്തരവും സാർവത്രികവുമായ ആക്രമണമാണ് ഈ വർഷങ്ങളിൽ കണ്ടത്.

2.50 ഗവർണർമാരുടെയും, ലെഫ്.ഗവർണർമാരുടെയും പങ്ക് എല്ലാ ഭരണഘടനാ മര്യാദകളെയും അതിലംഘിക്കുന്നു. ബി.ജെ.പിയുടെ രാഷ്ട്രീയ അജൻഡയുടെ തുടർച്ചയെന്ന നിലയിലാണ് പ്രതിപക്ഷം ഭരിക്കുന്ന സംസ്ഥാനങ്ങളിൽ അവർ പ്രവർത്തിക്കുന്നത്.

2.51 സംസ്ഥാനങ്ങളുടെ പട്ടികയിലും സംയുക്ത (കൺകറന്റ്) പട്ടികയിലുമായി ഭരണഘടനയിലുള്ള സംസ്ഥാനങ്ങളുടെ അവകാശങ്ങളിലേക്ക് കേന്ദ്രം നിയമനിർമ്മാണത്തിലൂടെ തുടർച്ചയായി കയ്യേറ്റം നടത്തുന്നു. വിദ്യാഭ്യാസം സംയുക്ത പട്ടികയിലാണ്. എന്നാൽ കേന്ദ്രം ദേശീയ വിദ്യാഭ്യാസ നയം (എൻ.ഇ.പി) സംസ്ഥാനങ്ങളുമായി ഒരു കൂടിയാലോചനയും നടത്താതെ ഏകപക്ഷീയമായി പ്രഖ്യാപിച്ചിരിക്കുകയാണ്. മൂന്ന് പിന്തിരിപ്പൻ കാർഷിക നിയമങ്ങൾ പാസാക്കപ്പെട്ടത് സംസ്ഥാനങ്ങളുമായി ഒരു കൂടിയാലോചനയും നടത്താതെയാണ്. ഗ്രാമീണ വികസനത്തിന് കീഴിലുള്ള വിവിധ കേന്ദ്രാവിഷ്കൃത പദ്ധതികൾ അതുപോലെ കേന്ദ്ര നിയമമുണ്ടാക്കി കേന്ദ്രത്തിൽ സഹകരണത്തിനായി ഒരു വകുപ്പുണ്ടാക്കി. സഹകരണം സംസ്ഥാന വിഷയമായതിനാൽ സംസ്ഥാനാധികാരങ്ങളിലേക്കുള്ള നിർലജ്ജമായ കടന്നുകയറ്റമാണിത്.

2.52 സാംസ്കാരിക മേഖലയിൽ സംസ്ഥാനങ്ങളുടെ സ്വയംഭരണാധികാരത്തെ നിരന്തരം ഞെരുക്കിവരികയാണ്. ഭരണഘടനയിലെ എട്ടാം ഷെഡ്യൂളിൽ പട്ടികപ്പെടുത്തിയിട്ടുള്ള എല്ലാ ദേശീയ ഭാഷകളുടെയും തുല്യപദവി നിഷേധിച്ചുകൊണ്ട് കേന്ദ്രസർക്കാർ തുടർച്ചയായി ഹിന്ദിയെ പ്രോത്സാഹിപ്പിക്കുകയാണ്.

2.53 **ധനപരമായ ഫെഡറലിസം :** ബി.ജെ.പി വാഴ്ചയ്ക്ക് കീഴിൽ ജി.എസ്.ടി നടപ്പാക്കിക്കൊണ്ട് സംസ്ഥാനങ്ങൾക്കുള്ള ധനപരമായ ഇടം വല്ലാതെ ഞെരുക്കിക്കിയിരിക്കുകയാണ്. സംസ്ഥാനങ്ങൾക്ക് നികുതി ചുമത്താനുള്ള അധികാരങ്ങൾ നഷ്ടപ്പെടുമെന്ന് മാത്രമല്ല, ജി.എസ്.ടിക്ക് ഊർജ്ജസ്വലത ഇല്ലാത്തതുമൂലം വലിയതോതിൽ റവന്യൂ നഷ്ടം അവ നേരിടുകയും ചെയ്യുന്നു. സംസ്ഥാന തിരഞ്ഞെടുപ്പുകളുടെ അവസാനവട്ടത്തിന് തൊട്ടുമുമ്പായി, മുമ്പ് ലഭിച്ചിരുന്ന നികുതി വരുമാനത്തിലും കുറഞ്ഞനിലയിലേക്ക് ജി.എസ്.ടി നിരക്കുകൾ കുത്തനെ വെട്ടിക്കുറച്ചിരുന്നു. സംസ്ഥാനങ്ങൾക്കുള്ള ജി.എസ്.ടി നഷ്ടപരിഹാരം കൊടുക്കാൻ വൈകിയിരുന്നു. പലപ്പോഴും അത് കുടിശ്ശികയായിരുന്നു. നഷ്ടപരിഹാരം നൽകേണ്ട അഞ്ചുവർഷ കാലാവധി 2022 ൽ അവസാനിക്കുകയാണ്. ആ കാലവധി നീട്ടാൻ കേന്ദ്രം വിസമ്മതിക്കുകയാണ്. പലസംസ്ഥാനങ്ങളും ആസന്നമായ റവന്യു തകർച്ചയെ അഭിമുഖീകരിക്കുകയാണ്.

2.54 അതിനുപുറമെ കേന്ദ്രം പിരിച്ചെടുത്ത നികുതികളിൽ ന്യായമായ വിഹിതം സംസ്ഥാനങ്ങൾക്ക് നിഷേധിക്കപ്പെടുകയാണ്. കാരണം കേന്ദ്രം സെസ്സുകളെയും സർചാർജ്ജുകളെയുമാണ് ആശ്രയിക്കുന്നത്. ഇവയിൽ നിന്നുള്ള വരുമാനം പങ്കുവയ്ക്കേണ്ട നികുതി ശേഖരത്തിൽനിന്നും മാറ്റിവച്ചിരിക്കുകയാണ്. ഇതിൽ നിന്നാണ് സംസ്ഥാനങ്ങൾക്ക് 42 ശതമാനം വിഹിതം ലഭിക്കുക. നികുതി വരുമാനത്തിൽ ഒരു വിഹിതം സംസ്ഥാനങ്ങൾക്ക് നിഷേധിക്കുന്ന ഈ പ്രക്രിയ സ്വീകാര്യമല്ല.

2.55 ആസൂത്രണ കമ്മീഷൻ പൊളിച്ചടക്കിയതുമൂലം പുതിയ പദ്ധതികൾക്കുള്ള ചെലവിനുള്ളഭീമമായ തുക പൂർണ്ണമായി കേന്ദ്രധനകാര്യ വകുപ്പിന്റെ വിവേചനത്തിനു വിധേയമാക്കപ്പെട്ടു. ഇത് ആസൂത്രണം, തുല്യത എന്നിവ ഇല്ലാതായത് സംബന്ധിച്ച് ഗൗരവതരമായ പ്രശ്നങ്ങൾ ഉയർത്തുന്നു. സംസ്ഥാനങ്ങളുടെ പരിധിയിൽ വരുന്ന വിഷയങ്ങളെക്കുറിച്ച് അവയുമായി ഒരു ആലോചനയും നടത്താതെ കേന്ദ്രസർക്കാർ സ്വതന്ത്രവ്യാപാര മേഖലകൾ പോലുള്ളവ സംബന്ധിച്ച് അന്താരാഷ്ട്ര കരാറുകൾ ഒപ്പുവയ്ക്കുന്നു.

2.56 ഫെഡറലിസത്തിൻമേലുള്ള ഇത്തരം കയ്യേറ്റങ്ങൾക്കെതിരായും സംസ്ഥാനങ്ങളുടെ അവകാശങ്ങളെ പ്രതിരോധിക്കാനുമായി ബി.ജെ.പി ഇതര സംസ്ഥാനങ്ങൾ എല്ലാ ജനാധിപത്യശക്തികളുമായി ഒന്നിച്ചു ചേരണം. നമ്മുടെ ഭരണഘടനയുടെ മൗലികസവിശേഷതയായ ഫെഡറലിസത്തെ കാത്തുരക്ഷിക്കുകയെന്നത് അമിതാധികാര കേന്ദ്രീകരണത്തിനെതിരായ പോരാട്ടത്തിന്റെ ഭാഗമാണ്.

## വഷളായിവരുന്ന സ്ത്രീ പദവി

2.57 സാമ്പത്തിക ദുരിതത്തിന്റെ ആഘാതം നേരിടുന്നത് സ്ത്രീകളാണ്. കൂടുതൽ സ്ത്രീകളും പണിയെടുക്കുന്ന അസംഘടിത മേഖലയിൽ വലിയൊരു ശതമാനം സ്ത്രീകൾക്ക് വരുമാനം ഉണ്ടാക്കാനുള്ള അവസരങ്ങൾ നഷ്ടപ്പെട്ടു. തൊഴിലുറപ്പ് പദ്ധതി തുകയിൽ വരുത്തിയ വെട്ടിക്കുറവുകൾ ദരിദ്രഗ്രാമീണ സ്ത്രീകളെ പ്രത്യേകിച്ചും ബാധിച്ചു. അവർക്ക് അത് ഒരു ജീവനോപാധിയായിരുന്നു. ലോകത്തുള്ള ലിംഗസമത്വ സൂചികകളിൽ ഏറ്റവും മോശപ്പെട്ട ഒന്നാണ് ഇന്ത്യയുടേത്. കൂലിയും ശമ്പളവുമുള്ള ജോലി ഏറ്റവുമധികം ആ

വശ്യമായി വരുന്ന സമയത്താണ് തൊഴിലവസരങ്ങളുടെ അഭാവം മൂലം തൊഴിൽസേനയിൽനിന്ന് സ്ത്രീകൾ പുറന്തള്ളപ്പെടുന്നത്. നേരെമറിച്ച് കൂലിയില്ലാത്ത ജോലിഭാരം അതായത് വീട്ടിലെ ജോലിയും കുടുംബസംരംഭങ്ങളിലെ ജോലിയും ഭീമമായി വർദ്ധിച്ചിരിക്കുന്നു. പുരുഷാധിപത്യ മാനദണ്ഡമനുസരിച്ച് വീട്ടുനടത്തിപ്പിന്റെ മുഖ്യചുമതല ഏറ്റെടുക്കാൻ ബാധ്യസ്ഥരായ സ്ത്രീകൾ വിലക്കയറ്റവും വെള്ളത്തിന്റെയും വൈദ്യുതിയുടെയും ഉയർന്ന നിരക്കുകൾ മൂലവും വല്ലാതെ വിഷമിച്ചു. കുടുംബത്തിന്റെ നിലനിൽപ്പിനായി സ്വന്തം ആവശ്യങ്ങൾ വെട്ടിക്കുറയ്ക്കാൻ അവർ നിർബന്ധിതരായി. പ്രത്യേകിച്ച് ഒറ്റപ്പെട്ട സ്ത്രീകളുടെയും സ്ത്രീ നാഥയായ കുടുംബങ്ങളുടെയും സ്ഥിതി കൂടുതൽ മോശമാണ്. ഈ വിഭാഗങ്ങൾക്ക് കേന്ദ്ര സർക്കാർ നയങ്ങൾ അനുസരിച്ച് ഒരു പ്രത്യേക സഹായവും ഇല്ലാത്ത സ്ഥിതിയിൽ തങ്ങളുടെ നാമമാത്രമായ സമ്പാദ്യങ്ങളെ പണയം വെക്കാൻ സ്ത്രീകൾ നിർബന്ധിതരാകുന്നു. കുടുംബം നടത്തിക്കൊണ്ടുപോകുന്നതിന് കൊള്ളപ്പലിശക്കാരിൽനിന്നും, മൈക്രോഫൈനാൻസ് സ്ഥാപനത്തിൽനിന്നും കടമെടുക്കാൻ മുഖ്യമായി നിയോഗിക്കപ്പെടുന്നവർ അവരാണ്.

2.58 ഇക്കാലയളവിൽ സ്ത്രീകൾക്കും കുട്ടികൾക്കും നേരെയുള്ള ലൈംഗിക ഹിംസ കുത്തനെ ഉയരുന്നത് കാണാനായി. നിരവധി സംഭവങ്ങളിൽ അതിക്രൂരമായ, ഏറ്റവും കാടത്തത്തോടെയുള്ള നടപടികളാണുണ്ടായത്. മഹാമാരിയുടെ കാലത്ത് കുടുംബത്തിൽ സ്ത്രീകൾക്ക് നേരെയുള്ള കയ്യേറ്റങ്ങളും വർദ്ധിച്ചു. ഇരകളെ കുറ്റപ്പെടുത്തലും നാണംകെടുത്തലും ആയിരുന്നു പല സന്ദർഭങ്ങളുടെയും പ്രത്യേകത. ബി.ജെ.പിയുടെ നേതാക്കൾ കുറ്റത്തെ ന്യായീകരിച്ചുകൊണ്ട് നടത്തിയ അത്യന്തം അധിക്ഷേപാർഹമായ പ്രസ്താവനകൾ ഇരകൾക്ക് വലിയ ആഘാതമായിത്തീർന്നു. ബി.ജെ.പി ഭരിക്കുന്ന മിക്കസംസ്ഥാനങ്ങളിലെയും മോശം അന്വേഷണ പ്രക്രിയയും വളരെകുറച്ചു കേസുകളിൽ മാത്രം ശിക്ഷ ഉണ്ടായതും കുപ്രസിദ്ധമാണ്. ഇരകളെ പുനരധിവസിപ്പിക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ള ഫണ്ടുകൾ ഒന്നുകിൽ ദുരുപയോഗം ചെയ്യപ്പെടുന്നു, അല്ലെങ്കിൽ ലാപ്സാകാൻ അനുവദിക്കപ്പെടുന്നു എന്നത് ഞെട്ടിപ്പിക്കുന്നതാണ്.

2.59 ബി.ജെ.പിയും – ആർ.എസ്.എസും അവയോട് ബന്ധപ്പെട്ട സംഘടനകളും പുരുഷാധിപത്യപരവും വർഗ്ഗീയവും ജാതീയവുമായ ആചാരങ്ങളെ പ്രോത്സാഹിപ്പിക്കുകയും സ്ത്രീകളെ വീട്ടിനകത്തെ ചുമതലകളിൽ തടവിലാക്കുകയും ചെയ്യുന്ന പിന്തിരിപ്പൻ മതവാദി പ്രത്യയശാസ്ത്രങ്ങളെ സജീവമായി പ്രോത്സാഹിപ്പിക്കുന്നു. സ്ത്രീകൾക്ക് അവരുടെ സ്വന്തം ശരീരത്തിന്മേലുള്ള അവകാശം നിഷേധിക്കുകയും, സ്ത്രീകളെ സംരക്ഷിക്കുന്ന 498 എ വകുപ്പ് പോലുള്ള മതനിരപേക്ഷ നിയമങ്ങളെ ദുർബലപ്പെടുത്തുകയും സ്വന്തം ഇഷ്ടപ്രകാരമുള്ള വിവാഹങ്ങൾക്കെതിരെ ഏറ്റവും ഹിംസാത്മകമായി പ്രവർത്തനം നടത്തിക്കൊണ്ട് വിവാഹത്തിൽ സ്ത്രീകൾക്ക് സ്വന്തം ഇഷ്ടം തെരഞ്ഞെടുക്കാനുള്ള അവസരത്തെ നിഷേധിക്കുകയും ദുരഭിമാനക്കൊലകൾ എന്ന് വിളിക്കപ്പെടുന്നവയെ ന്യായീകരിക്കുന്ന സംസ്കാരങ്ങൾക്ക് രക്ഷാധികാരിത്വം നൽകുകയും ചെയ്യുന്ന നയങ്ങളിൽ ഈ സമീപനങ്ങൾ പ്രത്യക്ഷമായി പ്രതിഫലിക്കപ്പെടുന്നു. ഈ കാലയളവിൽ ന്യൂനപക്ഷത്തിലും ദളിതുകളിലും പെട്ട സ്ത്രീകൾ പ്രത്യേകിച്ചും കടുത്ത രീതിയിൽ ബലിയാടുകളാക്കപ്പെടുന്നു. അങ്ങനെ ഇന്ന് സ്ത്രീകളുടെ തുല്യതയ്ക്ക് വേണ്ടിയുള്ള പോരാട്ടം ലിംഗസമത്വം സംബന്ധിച്ച ബി.ജെ.പി – ആർ.എസ്.എസ്സിന്റെ സിദ്ധാന്തത്തിനും പ്രയോഗത്തിനും എതിരായ സമരവുമായി നേരിട്ട് ബന്ധപ്പെട്ടിരിക്കുന്നു.

## സാമൂഹ്യ നീതിക്കുമേലുള്ള ആക്രമണം

2.60 സമത്വം സംബന്ധിച്ച ഭരണഘടനാപരമായ ഉറപ്പിലേക്ക് നീങ്ങുകയും സാമൂഹ്യനീതി എന്ന ലക്ഷ്യം സാക്ഷാത്കരിക്കുകയും ചെയ്യുന്നതിനുപകരം സാമൂഹ്യമായി അടിച്ചമർത്തപ്പെട്ട ജനവിഭാഗങ്ങൾ കൂടുതൽ അനീതിക്കും വിവേചനത്തിനും വിധേയരാക്കപ്പെട്ടിരിക്കുന്നു.

2.61 **ദളിതർ :** വിവിധ ബി.ജെ.പി സർക്കാരുകൾ ഭരണഘടനാ വിരുദ്ധമായ മതവാദി അജൻഡകൾ ആക്രമണോത്സുകമായി പിന്തുടരുന്നതുമൂലം കഴിഞ്ഞ പാർടി കോൺഗ്രസ്സിനുശേഷം ദളിതരുടെ സ്ഥിതി കൂടുതൽ മോശമായിട്ടുണ്ട്. ദളിതർക്ക് വിദ്യാഭ്യാസവും തൊഴിലും ഉപജീവന സാധ്യതകളും തുടർന്ന് നിഷേധിക്കപ്പെടുന്നു. എസ്.സി വിദ്യാർത്ഥിൾക്ക് സ്കോളർഷിപ്പ് നൽകുന്നതിനുള്ള തുകയിൽ സ്വന്തം പങ്കു വഹിക്കേണ്ട ഉത്തരവാദിത്വത്തിൽ നിന്ന് കേന്ദ്ര സർക്കാർ സ്വയം പിൻവാങ്ങിയിരിക്കുന്നു. പൊതുമേഖലയുടെ സ്വകാര്യവൽക്കരണം, സർക്കാർ വകുപ്പുകളിലേക്കുള്ള റിക്രൂട്ട്മെന്റ് നിരോധനം എന്നിവ അവരുടെ തൊഴിൽ സാധ്യത വെട്ടിക്കുറച്ചിരിക്കുന്നു. സ്വകാര്യമേഖലയിൽ സംവരണം ഏർപ്പെടുത്തുന്നതിനും നിയമനിർമ്മാണം നടത്താൻ ഒരു നീക്കവുമില്ല.

2.62 ദളിതരുടെ നേർക്കുള്ള ആക്രമണം പലഇരട്ടിയായി വർദ്ധിച്ചിരിക്കുന്നു. പ്രത്യേകിച്ച് ബി.ജെ.പി ഭരിക്കുന്ന സംസ്ഥാനങ്ങളിൽ ദളിത് സ്ത്രീകൾക്കും പെൺകുട്ടികൾക്കും എതിരായ ബലപ്രയോഗത്തിന് മകുടോദാഹരണമാണ് ഭയാനകമായ ഹത്റാ

സ് സംഭവം. അവിടത്തെ ബി.ജെ.പി സർക്കാർ ആ സംഭവത്തെ മൂടിവെക്കാനും ഇരയുടെ കുടുംബത്തെ അടിച്ചമർത്താനും യാഥാർത്ഥ്യം മൂടിവയ്ക്കാനും കഴിയുന്നതെല്ലാം ചെയ്തു. ദളിതരുടെ നേർക്കുള്ള ആക്രമണങ്ങളുടെ എണ്ണം ഓരോ വർഷവും വർദ്ധിക്കുന്നതിന് സാക്ഷ്യം വഹിക്കുമ്പോഴും അവയിൽ ശിക്ഷിക്കപ്പെടുന്ന കേസുകളുടെ എണ്ണം വർദ്ധിക്കുന്നില്ല. വിവിധ ദളിത് ഗ്രൂപ്പുകൾ നടത്തുന്ന സമരങ്ങളും ചെറുത്തുനിൽപ്പും മൂലം എസ്.സി/എസ്.ടി വിഭാഗങ്ങളോടുള്ള ക്രൂരതകൾ തടയുന്നതിനുള്ള നിയമത്തെ ലഘൂകരിച്ചുകൊണ്ടുള്ള സുപ്രീംകോടതി വിധിയെ അസാധുവാക്കുന്ന നിയമനിർമ്മാണം നടത്താൻ സർക്കാർ നിർബന്ധിതമായി.

2.63 **ആദിവാസികൾ :** ഏകജാതീയമായ ഹിന്ദുത്വ ബോധത്തിനുള്ളിലേക്ക് ആദിവാസികളെ സ്വാംശീകരിക്കാൻ ആർ.എസ്.എസ് അതിന്റേതായ യത്നങ്ങൾ നടത്തുകയാണ്. ബി.ജെ.പി ഭരിക്കുന്ന സംസ്ഥാനങ്ങളിൽ ആദിവാസി പ്രദേശങ്ങളിൽ വർദ്ധിച്ചതോതിൽ ക്രിസ്ത്യാനികൾ ആക്രമിക്കപ്പെട്ടുവരികയാണ്. ബി.ജെ.പി സർക്കാർ വനാവകാശ നിയമത്തിലെ വ്യവസ്ഥകളിൽ വെള്ളം ചേർത്തു. അതുവഴി ആദിവാസികൾക്ക് അവരുടെ ന്യായമായ അവകാശങ്ങൾ നിഷേധിച്ചുകൊണ്ടിരിക്കുകയാണ്. വനാവകാശ നിയമപ്രകാരമുള്ള ആദിവാസികളുടെ അവകാശങ്ങൾ അന്യായമായി നിഷേധിക്കപ്പെടുകയാണ്. ആദിവാസികൾക്ക് അവരുടെ അഭിപ്രായങ്ങൾ ഗ്രാമസഭകളിൽ പ്രകടിപ്പിക്കാനുള്ള അവകാശം നിഷേധിക്കപ്പെടുന്നതു വഴി കോർപ്പറേറ്റുകളുടെ ചൂഷണം അനുവദിക്കപ്പെടുകയാണ്. വനങ്ങൾ വ്യവസായവൽക്കരിക്കപ്പെടുകയും, സ്വകാര്യവൽക്കരിക്കപ്പെടുകയും, സൈനികവൽക്കരിക്കപ്പെടുകപോലുമാണ്. പദ്ധതികളുടെ പേരിൽ ആയിരക്കണക്കിന് ഹെക്ടർ വനഭൂമി വകമാറ്റിക്കൊണ്ടിരിക്കുന്നു. വനങ്ങളിൽ കാണപ്പെടുന്ന സമൃദ്ധമായ ധാതുവിഭവങ്ങൾ ചൂഷണം ചെയ്യാൻ സ്വകാര്യ കോർപ്പറേറ്റുകൾക്ക് അനുമതി നൽകപ്പെട്ടിരിക്കുകയാണ്. ഈ നയങ്ങളുടെ ഫലമായി ആദിവാസികളുടെ കുടിയൊഴിപ്പിക്കൽ കുത്തനെ വർദ്ധിച്ചിരിക്കുന്നു. കർഷകർക്ക് സർക്കാർ സ്കീമുകൾ വഴി ലഭിക്കുന്ന ആനുകൂല്യം ആദിവാസി കൃഷിക്കാർക്ക് ലഭിക്കുന്നില്ല. ചെറുകിട വന വിഭവങ്ങൾക്കുള്ള മിനിമം താങ്ങുവില നൽകാനുള്ള ഫണ്ട് പരിതാപകരമാം വിധം അപര്യാപ്തമാണ്.

2.64 മഹാമാരിക്കാലത്ത് കുടിയേറ്റ തൊഴിലാളികളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിലുള്ള ബി.ജെ.പി സർക്കാരിന്റെ പരാജയം ആദിവാസികളുടെ മേൽ വിനാശകരമായ ആഘാതം ഏൽപ്പിച്ചു. കാരണം കുടിയേറ്റ തൊഴിലാളികളിൽ ഗണ്യമായ വിഭാഗം അവരാണ്. ആദിവാസി വിദ്യാർത്ഥികളിൽ 95 ശതമാനത്തിലെറെ വിദ്യാർത്ഥികൾക്ക് ഓൺലൈനിൽ പഠിക്കാനുള്ള സൗകര്യം ഉണ്ടായിരുന്നില്ല. ആദിവാസി വിദ്യാർത്ഥികളുടെ വിദ്യാഭ്യാസത്തിനുള്ള നിയമപരമായ അവകാശം സംരക്ഷിക്കുന്നതിനും കേരളത്തിലെ എൽ.ഡി.എഫ് സർക്കാർ ഒഴികെ മറ്റ് സംസ്ഥാന സർക്കാരുകൾ സൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടില്ല. ആദിവാസി (ഗോത്ര) വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പുകൾ പതിവായി വിതരണം ചെയ്യുന്നതിൽ കേന്ദ്രസർക്കാർ പരാജയപ്പെട്ടു. നവഉദാരവൽക്കരണ നയങ്ങൾമൂലം അഭ്യസ്തവിദ്യരായ ആദിവാസി യുവതയ്ക്ക് തൊഴിലവസരങ്ങൾ നിഷേധിക്കപ്പെടുന്നു. അവർക്ക് അർഹതപ്പെട്ടതിന്റെ കുടിശ്ശിക നികത്തപ്പെടുന്നില്ല. വിവേചനം മൂലം സർക്കാർ മേഖലയിലെ പ്രമോഷൻ അവർക്ക് നിഷേധിക്കപ്പെടുന്നു.

2.65 **ഒ.ബി.സി :** 2021 ലെ പൊതു സെൻസസിനൊപ്പം ജാതി സെൻസസ് കൂടി നടത്തണം എന്ന ആവശ്യം അംഗീകരിക്കാൻ വിഭാഗീയ താൽപര്യങ്ങൾ വച്ച് ബി.ജെ.പി സർക്കാർ വിസമ്മതിക്കുന്നു. ഒ.ബി.സികളെക്കുറിച്ചൊരു സ്ഥിതിവിവരവും ലഭ്യമല്ലാത്തതിനാൽ ഒ.ബി.സിയിലെ വിവിധ വിഭാഗങ്ങളുടെ കൃത്യമായ എണ്ണം അറിയേണ്ടത് ആവശ്യമാണ്. ഏത് സമുദായത്തേയാണ് ഒ.ബി.സിയായി പരിഗണിക്കേണ്ടത് എന്ന് നിർണ്ണയിക്കുന്നതിന് ഇന്ത്യൻ പ്രസിഡന്റിനെ അധികാരപ്പെടുത്തുന്നതിന് കേന്ദ്രസർക്കാർ ഒരു നിയമ നിർമ്മാണം നടത്തി. ഇത് നമ്മുടെ രാജ്യത്തിന്റെ ഫെഡറൽ ഘടനയുടെ മേലുള്ള ആക്രമണമാണ്. സംവരണാവശ്യങ്ങൾക്കായി ഒ.ബി.സികളെ തരംതിരിക്കുന്നതിനുള്ള സംസ്ഥാനങ്ങളുടെ അധികാരം അത് എടുത്തുകളയുന്നു. ജനങ്ങളുടെ സമ്മർദ്ദവും സുപ്രീം കോടതിയുടെ ഇടപെടലും കാരണം സ്വന്തം തീരുമാനം റദ്ദാക്കുന്നതിന് കേന്ദ്രസർക്കാർ നിർബന്ധിതമായി.

2.66 **ഭിന്നശേഷിക്കാർ :** ഭിന്നശേഷിക്കാരായവരുടെ ജീവിതത്തിൽ കോവിഡ്–19 വിനാശകരമായ ആഘാതം ഉണ്ടാക്കി. ഭക്ഷണം ലഭ്യമാക്കുക, ജീവിതം നിലനിർത്തുന്ന ആരോഗ്യരക്ഷ, തൊഴിൽ നഷ്ടപ്പെടൽ എന്നിവ വെല്ലുവിളികളായിരുന്നു. ഭിന്നശേഷിയുള്ള കുട്ടികളിൽ വലിയൊരു വിഭാഗത്തിന് ഗുണനിലവാരമുള്ള വിദ്യാഭ്യാസം നേടുക അസാധ്യമായിരുന്നു. ഭിന്നശേഷിക്കാരായ സ്ത്രീകളും പെൺകുട്ടികളും വർദ്ധിച്ച അക്രമങ്ങൾക്കും മോശം പെരുമാറ്റങ്ങൾക്കും വിധേയരായിരുന്നു. ഭിന്നശേഷിക്കാരായവരിൽ 3.8 ശതമാനത്തിന് മാത്രമാണ് കേന്ദ്രസർക്കാർ പ്രഖ്യാപിച്ച 1000 രൂപ

യുടെ ഒറ്റത്തവണ ഔദാര്യത്തിന് അർഹരാക്കപ്പെട്ടത്.

2.67 ഭിന്നശേഷിക്കാരുടെ അവകാശങ്ങൾ സംബന്ധിച്ച നിയമത്തിൽ ഉൾക്കൊള്ളിക്കപ്പെട്ട ശിക്ഷാ വ്യവസ്ഥകൾ ലഘൂകരിക്കാനുള്ള നിർദ്ദേശത്തോട് കടുത്ത ചെറുത്തുനിൽപ്പുണ്ടായി. സർക്കാർ അതിവേഗം അത് പിൻവലിക്കാൻ നിർബന്ധിതമായി. എന്നാൽ, ഭിന്നശേഷിക്കാർക്ക് സേവനം നൽകുന്ന വിവിധ സ്ഥാപനങ്ങളെ ഒന്നിച്ചുകൊണ്ടുവരാനുള്ള നീക്കം അവരുടെ പുനരധിവാസ സേവനങ്ങളെ പ്രതികൂലമായി ബാധിക്കും. അവർക്കായി നടത്തുന്ന വകയിരുത്തലുകളിൽ തുടർച്ചയായി വെട്ടിക്കുറവ് വരുത്തുന്നത് അവർക്കായുള്ള നിയമത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ള വ്യവസ്ഥകൾ യാഥാർത്ഥ്യമാക്കുന്നതിനെ കൂടുതൽ തടസ്സപ്പെടുത്തുന്നു. ബജറ്റിൽ വേണ്ടത്ര തുക വകകൊള്ളിക്കാത്തത് 2017 ലെ മാനസികാരോഗ്യരക്ഷാ നിയമത്തിന്റെ കാര്യത്തിലും പ്രതിബന്ധം സൃഷ്ടിക്കുന്നു.

2.68 **ലൈംഗിക ന്യൂനപക്ഷങ്ങൾ :** 2020 ലെ ട്രാൻസ്ജെൻഡർ വ്യക്തി (അവകാശ സംരക്ഷണം) നിയമം ആ സമൂഹത്തിന്റെ അഭിലാഷങ്ങളെ പ്രതിഫലിപ്പിക്കുന്നതിന് ഭേദഗതി ചെയ്യേണ്ടതുണ്ട്. അവർക്ക് ഒ.ബി.സി കാട്ടക്കുള്ളിൽ സംവരണം നൽകാനുള്ള നിർദ്ദേശം അസ്ഥാനത്താണ്. അവർക്ക് സമാന്തരമായി സംവരണം നൽകേണ്ടതാണ്. 2020 ലെ വാടക ഗർഭധാരണ (നിയന്ത്രണ) നിയമവും 2021 ലെ സഹായകരമായ പുനരുൽപാദന സാങ്കേതിക വിദ്യാ (നിയന്ത്രണ) ബില്ലും എൽ.ജി.ബി.ടി.ക്യു.ഐ സമുദായങ്ങൾക്ക് മാതാപിതാക്കളാകാനുള്ള അവകാശം നിഷേധിക്കുന്നതുകൊണ്ട് അവയ്ക്ക് എതിരാണ്. ഒരേ ലിംഗക്കാർ തമ്മിലുള്ള ബന്ധങ്ങളെ സുപ്രീം കോടതി ക്രിമിനൽ കുറ്റമല്ലാതാക്കിയിട്ടും ലൈംഗിക ന്യൂനപക്ഷങ്ങൾക്കെതിരായ അക്രമം തുടരുകയാണ്.

## ഭരണഘടനാ അധികാര സ്ഥാപനങ്ങളെ തുരങ്കം വയ്ക്കൽ

2.69 **പാർലമെന്റ്:** ഭൂരിപക്ഷത്തിന്റെ സ്വേച്ഛാധിപത്യം നടപ്പാക്കുന്നതിനുള്ള ബി.ജെ.പിയുടെ ഒരു വേദിയായി വർദ്ധിച്ചതോതിൽ തരംതാഴ്ത്തപ്പെടുകയാണ് പാർലമെന്റ്. പാർലമെന്ററി കമ്മിറ്റികളുടെ സൂക്ഷ്മ പരിശോധന പോലുള്ള എല്ലാ പാർലമെന്ററി നടപടിക്രമങ്ങളും പതിവുകളും ഒഴിവാക്കിക്കൊണ്ടാണ് നിയമനിർമ്മാണങ്ങൾ നടത്തപ്പെടുന്നത്. മിക്കനിയമങ്ങളും അംഗീകരിക്കപ്പെടുന്നത് ബഹളത്തിനിടയിൽ ചർച്ചയോ തീരുമാനമോ കൂടാതെയാണ്. രാജ്യസഭയിലെ 12 പ്രതിപക്ഷ അംഗങ്ങൾ 2021 ലെ ശീതകാല സമ്മേളനകാലത്ത് നിസ്സാര കാരണങ്ങളുടെ അടിസ്ഥാനത്തിൽ സസ്പെന്റ് ചെയ്യപ്പെട്ടു. ഇത് ഉപരിസഭയിൽ ബി.ജെ.പിക്ക് ആശ്വാസപ്രദമായ ഭൂരിപക്ഷം ഉറപ്പാക്കി. ശിക്ഷാനടപടികളിലൂടെ പ്രതിപക്ഷ എം.പിമാരുടെ വായടച്ചുകെട്ടുകയാണ്. പൊതുപ്രാധാന്യമുള്ളതോ ജനങ്ങൾക്ക് ഉൽകണ്ഠയുള്ളതോ ആയ ഒരു പ്രശ്നവും പാർലമെന്റിൽ ചർച്ച ചെയ്യപ്പെടാനോ തർക്കവിഷയമാക്കാനോ അനുവദിക്കപ്പെടുന്നില്ല.

2.70 പാർലമെന്റിനോടുള്ള ഉത്തരവാദിത്വത്തിൽ നിന്നും ഒഴിഞ്ഞുമാറുകയാണ് മോദിസർക്കാർ. ജനങ്ങളുടെ പരമാധികാരം നടപ്പിലാക്കിക്കൊണ്ടുള്ള നമ്മുടെ ഭരണഘടനാ സംവിധാനത്തിലുള്ള നിർണ്ണായക കണ്ണിയാണ് പാർലമെന്റ്. എക്സിക്യൂട്ടീവ് (സർക്കാർ) പാർലമെന്റിനോട് ഉത്തവാദിത്തപ്പെട്ടിരിക്കുന്നു, നിയമനിർമ്മാണ സഭ (എം.പിമാർ) ജനങ്ങളോടും. പാർലമെന്റ് അതിന്റെ കടമകൾ നിർവഹിക്കാതിരിക്കുമ്പോൾ ഈ ബന്ധം ശിഥിലമാകുന്നു. അത് ജനങ്ങളുടെ പരമാധികാരത്തിന്റെ കേന്ദ്രസ്വഭാവത്തെ തുരങ്കംവയ്ക്കുന്നു.

2.71 **നീതിന്യായ വ്യവസ്ഥ:** പലസന്ദർഭങ്ങളിലും വിധിപ്രസ്താവനകൾ നീതിനിർവഹണത്തേക്കാൾ കൂടുതൽ സർക്കാറിനോടാണ് ആനുകൂല്യം കാണിച്ചത്. അയോധ്യ തർക്കത്തിൽ സുപ്രീംകോടതി വിധി പ്രസ്താവിച്ചുവെങ്കിലും നീതിനിർവഹിച്ചില്ല. ഭരണഘടനയുടെ 370, 35 എ വകുപ്പുകൾ റദ്ദാക്കിക്കൊണ്ട് ജമ്മു കാശ്മീർ സംസ്ഥാനം പിരിച്ചുവിട്ട നിയമനിർമ്മാണത്തിന്റെ ഭരണഘടനാ സാധുതയും സിഎഎ (പൗരത്വ ഭേദഗതി നിയമം) നിർമ്മിച്ചതിനെയും തിരഞ്ഞെടുപ്പ് ബോണ്ടുകൾ ഇറക്കിയതിനെയും പോലെയുള്ള വിഷയങ്ങളെ ചോദ്യം ചെയ്യുന്നതുൾപ്പെടെയുള്ള നിർണായക പ്രശ്നങ്ങളിൽ തീരുമാനമെടുക്കാതെ കഴിഞ്ഞ മൂന്ന് വർഷത്തോളമായി സുപ്രീംകോടതിയിൽ തീർപ്പാക്കാതെ കിടക്കുകയാണ്.

2.72 **തിരഞ്ഞെടുപ്പ് കമ്മീഷൻ:** തിരഞ്ഞെടുപ്പ് കമ്മീഷൻ (ഇ.സി) എല്ലാ സ്ഥാനാർത്ഥികൾക്കും തുല്യ പ്രവർത്തന അവസരം ഉറപ്പാക്കിക്കൊണ്ട് സ്വതന്ത്രവും നീതിപൂർണ്ണവുമായ തിരഞ്ഞെടുപ്പുകൾ നടത്താനാണ്. എന്നാൽ ഇ.സിയുടെ പ്രവർത്തനം ഭരണകക്ഷിക്ക് അന്യായമായി നേട്ടം ഉണ്ടാക്കിക്കൊടുക്കുന്നു എന്ന വർദ്ധിച്ച തോന്നൽ ഉളവാക്കുന്ന തരത്തിലാണ്. തിരഞ്ഞെടുപ്പ് ഫണ്ടിന്റെ സുതാര്യതയിൽ വെള്ളം ചേർക്കുന്ന തിരഞ്ഞെടുപ്പ് ബോണ്ടുകൾ സംബന്ധിച്ച് ആദ്യം ഗൗരവമായ തടസ്സവാദങ്ങൾ ഉന്നയിച്ചശേഷം, ഇ.സി പിന്നീട് ആ നിലപാടിനെ നേർപ്പിച്ചു. ഇവയിൽ 80 ശതമാനത്തോളം ബി.ജെ.പി പണമാക്കി മാറ്റി. അതുവഴി ഭീമമായ പണാധികാരം പ്രകടമാക്കി. അത് ജനാധിപത്യത്തെയും, സ്വാതന്ത്ര്യവും നീതി

പൂർവകവുമായ തിരഞ്ഞെടുപ്പിനെ സംബന്ധിച്ചിടത്തോളവും തിരഞ്ഞെടുപ്പ് രംഗത്തെ അതിപ്രധാനമായ തുല്യാവസരത്തെ കീഴ്മേൽമറിച്ചു. ആധാറിനെ വോട്ടർ ഐഡിയുമായി ബന്ധിപ്പിക്കാനുള്ള അടുത്തകാലത്തെ നീക്കം വോട്ടറുടെ രഹസ്യബാലറ്റിനുള്ള അവകാശത്തെ ലംഘിക്കുമെന്ന സൂചനകൾ നൽകുന്നു.

2.73 **സ്വതന്ത്ര അന്വേഷണ ഏജൻസികൾ :** കേന്ദ്ര കുറ്റാന്വേഷണ ബ്യൂറോ (സി.ബി.ഐ) യും എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റും (ഇ.ഡി) പ്രതിപക്ഷ നേതാക്കളുടെ പിന്നാലെ പോകുന്ന ഭരണ കക്ഷിയുടെ രാഷ്ട്രീയ കയ്യാളുകളായാണ് പ്രവർത്തിക്കുന്നത്.

2.74 ഉദാഹരണത്തിന് ഇ.ഡിയുടെ റെയ്ഡുകൾ (ഔദ്യോഗികമായി പറഞ്ഞാൽ അന്വേഷിക്കലും പിടിക്കലും) 2013 ലെ 62 ൽ നിന്ന് 2019 ആയപ്പോഴേക്കും ഏതാണ്ട് 10 ഇരട്ടിയായി, 670 ആയി, വർദ്ധിച്ചു. 2011 മാർച്ചിനും 2020 ജനുവരിക്കും ഇടയിൽ ഇ.ഡി 17,000 റെയ്ഡുകൾ, 1569 അന്വേഷണങ്ങൾ സംബന്ധിച്ച് നടത്തി. എന്നാൽ അതിനു നേടിയെടുക്കാൻ കഴിഞ്ഞത് വെറും 9 ശിക്ഷാവിധികൾ മാത്രമാണ്. അവ മിക്കതും അത്രയൊന്നും പ്രധാനമല്ലാത്ത കേസുകളിലും. സർക്കാരിനോട് എതിർപ്പ് പ്രകടിപ്പിക്കുകയോ വിയോജിക്കുകയോ ചെയ്യുന്നവരെ ശല്യപ്പെടുത്തുന്നതിനുള്ള ഉപകരണമാണ് അത് എന്ന് വ്യക്തമാണ്.

2.75 പ്രതിപക്ഷ പാർടി നേതാക്കൾക്കും പ്രവർത്തകർക്കും എതിരായ സി.ബി.ഐയുടെ പങ്ക് ഉച്ചാവസ്ഥയിലെത്തിയിരിക്കുന്നു. അതിനാൽ 9 സംസ്ഥാനങ്ങൾ ആന്ധ്രാപ്രദേശ്, പഞ്ചാബ്, പശ്ചിമബംഗാൾ, രാജസ്താൻ, ഝാർഖണ്ഡ്, മഹാരാഷ്ട്ര, കേരളം, ഛത്തിസ്ഗഢ്, മിസോറാം എന്നീ സംസ്ഥാനങ്ങളിൽ അതാത് സംസ്ഥാന സർക്കാരുകളുടെ അനുമതിയില്ലാതെ സി.ബി.ഐക്ക് അന്വേഷണം നടത്താനുള്ള പൊതു അനുമതി പിൻവലിച്ചു.

2.76 **മാധ്യമങ്ങൾ :** ഈ വർഷങ്ങളിൽ ബി.ജെ.പിയും അതിന്റെ സർക്കാരും മാധ്യമങ്ങളുടെ മേലുള്ള അവരുടെ നിയന്ത്രണം ശക്തമാക്കി. ഇവയിൽ അധികവും കോർപ്പറേറ്റ് കുടുംബങ്ങളുടെ നിയന്ത്രണത്തിൻ കീഴിലുള്ളവയാണ്. ജനങ്ങളിലേക്ക് വാർത്തകളും വിവരവും ഒഴുക്കുന്നതിനെ നിയന്ത്രിക്കാനും സ്വാധീനിക്കാനുമാണ് ഇത്. അതിനാൽ ചില അപവാദങ്ങൾ ഒഴിച്ചാൽ മാധ്യമങ്ങൾ മോദി മാധ്യമങ്ങൾ ആയാണ് ജനങ്ങൾക്കിടയിൽ പരാമർശിക്കപ്പെടുന്നത്.

2.77 ബി.ജെ.പിയുടെയും സർക്കാരിന്റെയും അജൻഡകൾ പ്രചരിപ്പിക്കപ്പെടുന്നു എന്നും ജനങ്ങളുടെ ദുരിതങ്ങളുടെ യഥാർത്ഥചിത്രം മറിച്ചു പിടിക്കുന്നു എന്നും പ്രധാനമന്ത്രി മോദിയുടെ യാഥാർത്ഥ്യത്തിലും ഉപരിയായ ജീവചരിത്രം ഉയർത്തിക്കാട്ടുന്നു എന്ന് ഉറപ്പ് വരുത്താൻ ഭീഷണി ഉൾപ്പെടെ വിവിധ രീതികൾ പ്രയോഗിക്കപ്പെടുന്നു.

2.78 ജനങ്ങൾ അവരുടെ ഉപജീവനം അവരുടെ യത്നങ്ങൾ എന്നിവ സംബന്ധിച്ച യഥാർത്ഥ വാർത്തകൾ പ്രതിപാദിക്കുന്നവയെയെല്ലാം, വിയോജിപ്പുകളും എതിരഭിപ്രായങ്ങളുമെല്ലാം ദേശവിരുദ്ധമായി കണക്കാക്കപ്പെടുന്നു. മാധ്യമ പ്രവർത്തകർ ഒരു വിവേചനവുമില്ലാതെ യു.എ.പി.എ /ദേശദ്രോഹം പോലുള്ള കാടൻ നിയമങ്ങൾ പ്രകാരം അറസ്റ്റിന് വിധേയമാക്കപ്പെടുന്നു.

2.79 **രാഷ്ട്രീയ അഴിമതിയെ നിയമവിധേയമാക്കൽ :** തിരഞ്ഞെടുപ്പ് ബോണ്ട് സ്കീം രാഷ്ട്രീയ പാർടികൾക്ക് സുതാര്യമല്ലാത്ത തിരഞ്ഞെടുപ്പ് ഫണ്ട് പിരിവ് വലിയ തോതിൽ നടക്കുന്നതിന് ഇടയാക്കി. ഈ ബോണ്ടുകളിൽ 80 ശതമാനത്തോളം ബി.ജെ.പി കൈക്കലാക്കി. 2018 – 19 ൽ ബി.ജെ.പിക്കു 1450 കോടി രൂപയും 2019 – 20 ൽ 2555 കോടി രൂപയും ലഭിച്ചു. മൊത്തം തിരഞ്ഞെടുപ്പ് ബോണ്ട് വിൽപനയിൽ 76 ശതമാനം ലഭിച്ചത് ബി.ജെ.പിക്കാണ്. ആകെ വിറ്റ തിരഞ്ഞെടുപ്പ് ബോണ്ടിന്റെ വില 7,380.64 കോടി രൂപയാണ്.

2.80 മഹാമാരി വന്നതിനു തൊട്ടുപിന്നാലെ പി.എം കെയേഴ്സ് എന്ന പേരിൽ ഒരു പുതിയ ഫണ്ട് രൂപീകരിക്കപ്പെട്ടു. ഫണ്ടിന്റെ ട്രസ്റ്റികൾ പ്രധാനമന്ത്രിയും, മറ്റു സീനിയർ മന്ത്രിമാരും ആയിരുന്നിട്ടും മൊത്തം സർക്കാർ സംവിധാനം ഉപയോഗിക്കപ്പെട്ടിട്ടും ഇത് സ്വകാര്യ ട്രസ്റ്റായാണ് പ്രഖ്യാപിക്കപ്പെട്ടത്. ഒറ്റ ദിവസത്തെ വേതനം ഇതിലേക്ക് സംഭാവന ചെയ്യാൻ സർക്കാർ ജീവനക്കാർക്ക് സർക്കാർ ഉത്തരവ് നൽകി. ഈ സംഭാവനകളെ എല്ലാ നികുതികളിൽ നിന്നും ഒഴിവാക്കാനും സർക്കാർ തീരുമാനിച്ചു. കോർപ്പറേറ്റുകളെ അവയുടെ നിയമാധിഷ്ഠിതമായ കോർപ്പറേറ്റ് സമൂഹ ഉത്തരവാദിത്വ ഫണ്ടിൽ നിന്നും സംഭാവന ചെയ്യുന്നതിന് അനുമതി നൽകപ്പെട്ടു. ഉദാരമായി സംഭാവന ചെയ്യുന്നതിനും പൊതുമേഖലാ സ്ഥാപനങ്ങൾക്ക് മാർഗ്ഗ നിർദ്ദേശം നൽകപ്പെട്ടു. ഇത്തരം സർക്കാർ നിർദ്ദേശങ്ങൾ ഉണ്ടായിട്ടും അത് സ്വകാര്യ ട്രസ്റ്റായി നിലനിൽക്കുന്നു. അത് ഓഡിറ്റിന് വിധേയമല്ല, അതിന് ഉത്തരവാദിത്വമില്ല, അത് സുതാര്യവുമല്ല. എത്ര പണം ശേഖരിക്കപ്പെടുന്നു, അത് എവിടേക്ക് പോകുന്നു എന്നതെല്ലാം ഒരു രഹസ്യമായി അവശേഷിക്കുന്നു.

2.81 മോദി സർക്കാരിന് കീഴിലുള്ള ശിങ്കിടി മുതലാളിത്തത്തിന്റെ പാരമ്യമാണ് രാഷ്ട്രീയ ഫണ്ട് നൽ

കിയതിന് പ്രതിഫലമായി കോർപ്പറേറ്റുകൾക്ക് ലഭിക്കുന്ന സൗജന്യങ്ങൾ. സർക്കാരിന്റെ കഴിഞ്ഞ ഏഴ് വർഷങ്ങൾക്കിടയിൽ ശിങ്കിടി കോർപ്പറേറ്റുകൾ എടുത്ത കടത്തിൽ 10.72 ലക്ഷം കോടി രൂപ എഴുതിത്തള്ളപ്പെട്ടിരിക്കുന്നു. ഇതിനെ തുടർന്ന് ബി.ജെ.പിക്ക് സിദ്ധിച്ചിട്ടുള്ള പണാധികാരം സ്വതന്ത്രവും നീതിപൂർവവുമായ തിരഞ്ഞെടുപ്പുകളിൽ എല്ലാ മത്സരാർഥികൾക്കും ലഭിക്കേണ്ട നിരപ്പുള്ള കളിവേദിയെ തീർത്തും കീഴ്മേൽ മറിച്ചിരിക്കുന്നു.

## ജമ്മു – കാശ്മീർ

2.82 2019 ലെ തെരഞ്ഞെടുപ്പിനുശേഷം മോദി സർക്കാർ കൈക്കൊണ്ട ആദ്യ നടപടി ഇന്ത്യൻ ഭരണഘടനയുടെ 370, 35 എ എന്നീ വകുപ്പുകൾ റദ്ദാക്കുകയായിരുന്നു. അതോടൊപ്പം ജമ്മു–കാശ്മീർ സംസ്ഥാനത്തെ പിരിച്ചുവിട്ട് രണ്ട് കേന്ദ്ര ഭരണ പ്രദേശങ്ങളായി വിഭജിച്ചു. അങ്ങനെ ഏക മുസ്ലീം ഭൂരിപക്ഷ സംസ്ഥാനത്തെ ഉന്നം വെക്കുക എന്ന ആർ.എസ്.എസ്, ഹിന്ദുത്വ അജൻഡ നടപ്പാക്കി. ആ സംസ്ഥാനം ഇന്ത്യയിൽ ചേരുമ്പോൾ അതിന് ഭരണഘടനാപരമായി നൽകപ്പെട്ടിരുന്ന പ്രത്യേക പദവി റദ്ദാക്കുക എന്ന ദീർഘനാളത്തെ ആവശ്യവും നടപ്പാക്കി. 2019 ൽ ജമ്മു–കാശ്മീർ പാർലമെന്റ് തിരഞ്ഞെടുപ്പ് നടത്തി. എന്നാൽ സംസ്ഥാന നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പ് നടത്തപ്പെട്ടില്ല. അതിനാൽ സംസ്ഥാന അതിർത്തികളിൽ എന്തെങ്കിലും മാറ്റം വരുത്തുമ്പോൾ നിയമസഭയുടെ സമ്മതം നേടണം എന്ന ഭരണഘടനാപരമായ ആവശ്യത്തെ ഒഴിവാക്കാൻ ഇത് സഹായകമായി. നിയമസഭയുടെ അഭാവത്തിൽ ഗവർണറുടെ സമ്മതം കൊണ്ട് പകരംവെച്ചാൽ മതിയല്ലോ. സംസ്ഥാനത്തെ സുരക്ഷയുടെ പേരിലുള്ള വിപുലമായ അടച്ചിടലിനു വിധേയമാക്കിയും,ആയിരക്കണക്കിനാളുകളെ യു.എ.പി.എ/എൻ.എസ്.എ /പി.എസ്.എ എന്നീ കർക്കശ നിയമങ്ങൾ പ്രകാരം തടങ്കലിലാക്കിയും ആയിരുന്നു ഇതു ചെയ്തത്. മുൻ മുഖ്യമന്ത്രിമാർ, രാഷ്ട്രീയ പാർടികളുടെ നേതാക്കൾ എന്നിവരും ഇതിൽ ഉൾപ്പെട്ടിരുന്നു. വാർത്താവിനിമയവും, ഇന്റർനെറ്റും അവിടെ പൂർണ്ണമായി നിഷേധിക്കപ്പെട്ടിരുന്നു.

2.83 കർശനമായ സുരക്ഷാ അടച്ചിടൽ പൊതുഗതാഗതം ഉൾപ്പെടെ എല്ലാ ദൈനംദിന പ്രവർത്തനങ്ങളും നിശ്ചലമായി എന്നുറപ്പുവരുത്തി. സംസ്ഥാനത്തിന്റെ സമ്പദ്‌വ്യവസ്ഥയാകെ തകർക്കപ്പെട്ടു. കുറേക്കാലത്തേക്ക് കർഫ്യു അടിച്ചേല്പിക്കപ്പെട്ടു. ഇത് സംസ്ഥാനത്തെ ജനങ്ങളെ കൂടുതൽ അന്യവൽക്കരിച്ചു. തീവ്രവാദം മൂലം നിരപരാധികൾ അടുത്തകാലത്തായി കൂടുതൽ വധിക്കപ്പെടുന്നതും അതിയായ കിരാത മർദ്ദനവും സ്വേച്ഛാപരമായി തടങ്കലിൽ ഇടലും കൂടുതൽ അന്യവൽക്കരണം സൃഷ്ടിച്ചിട്ടുണ്ട്.

2.84 ഏറ്റവും നിർഭാഗ്യകരം ഭരണഘടനയിലെ 370, 35 എ വകുപ്പുകൾ റദ്ദാക്കിയതിന്റെയും ജമ്മു – കാശ്മീർ പുനഃസംഘടനാ നിയമം വഴി സംസ്ഥാനത്തെ പിരിച്ചുവിട്ടതിന്റെയും ഭരണഘടനാ സാധുതയെക്കുറിച്ച് നീതിന്യായപരമായി ചോദ്യം ചെയ്തത് 2019 ആഗസ്ത് മുതൽ സുപ്രീംകോടതി ഇതുവരെ പരിഗണിച്ചിട്ടില്ല. ഇതിനിടെ വാസസ്ഥല നിയമങ്ങൾ ഭേദഗതി ചെയ്ത് സ്ഥിരമായി താമസക്കാരല്ലാത്തവർക്ക് അവിടെ ഭൂമി വാങ്ങുന്നതും ജമ്മു – കാശ്മീർ വികസന നിയമം ഭേദഗതി ചെയ്യുന്നതും സംസ്ഥാനതല സ്റ്റാറ്റ്യൂട്ടറി കമ്മിറ്റികളെ പിരിച്ചുവിടുന്നതും പോലുള്ള പിൻവലിക്കാനാകാത്ത തീരുമാനങ്ങൾ കേന്ദ്ര സർക്കാർ നിരന്തരം കൈക്കൊള്ളുകയാണ്.

2.85 കേന്ദ്ര സർക്കാർ ഒരു ജമ്മു – കാശ്മീർ നിയോജക മണ്ഡല പുനർനിർണ്ണയ സമിതി രൂപീകരിച്ചു. അതിന്റെ ശുപാർശകൾ പ്രത്യക്ഷത്തിൽ തന്നെ നീതീകരിക്കത്തക്കതല്ല; നിയമവിരുദ്ധവുമാണ്. അത് കാശ്മീർ താഴ്‌വരയിൽ ഒരു സീറ്റ് വർദ്ധിപ്പിക്കുമ്പോൾ ജമ്മു പ്രദേശത്ത് 6 സീറ്റുകൾ വർദ്ധിപ്പിക്കാൻ നിർദ്ദേശിക്കുന്നു. 2011 ലെ സെൻസസ് പ്രകാരം കാശ്മീരിലെ ജനസംഖ്യ 68.8 ലക്ഷവും ജമ്മുവിലേത് 53.5 ലക്ഷവുമാണ്. നീതിപൂർവമായ നിയോജക മണ്ഡല നിർണ്ണയം നടന്നാൽ 90 അംഗ നിയമസഭയിൽ കാശ്മീരിന് 57 സീറ്റും ജമ്മുവിന് 39 സീറ്റും നൽകേണ്ടതാണ്. അതിനുപകരമായി നിർദ്ദേശിക്കുന്നത് യഥാക്രമം 47 ഉം 43 ഉം വീതം സീറ്റ് നൽകാനാണ്. നിർദ്ദേശം വ്യക്തമായും രാഷ്ട്രീയ പ്രേരിതമാണ്. ജമ്മു – കാശ്മീരിന്റെ ജനാധിപത്യ സ്വഭാവ ഘടനയെത്തന്നെ മാറ്റുകയാണ് ലക്ഷ്യം.

2.86 മുമ്പത്തെ ജമ്മു–കാശ്മീർ സംസ്ഥാനവും അതിന്റെ പ്രത്യേക പദവിയും പുനഃസ്ഥാപിക്കണം. എല്ലാ രാഷ്ട്രീയ തടവുകാരെയും മോചിപ്പിക്കണം. മാധ്യമങ്ങൾക്കും, മറ്റു രൂപത്തിലുള്ള വിവരവിനിമയത്തിനും മേലുള്ള നിയന്ത്രണങ്ങൾ പിൻവലിക്കണം. ഇന്റർനെറ്റ് അടച്ചുപൂട്ടിയത് റദ്ദാക്കണം. തോന്നുംപടിയുള്ള അറസ്റ്റുകൾ പ്രത്യേകിച്ച് യുവാക്കളെ അറസ്റ്റു ചെയ്യുന്നത് അവസാനിപ്പിക്കണം.

## വടക്കു കിഴക്കൻ പ്രദേശം

2.87 കഴിഞ്ഞ നാലു വർഷമായി ആസാം സർക്കാരിന്റെ മേലുള്ള നിയന്ത്രണം ബി.ജെ.പി – ആർ.എസ്.എസ് വടക്കു കിഴക്കൻ പ്രദേശത്തേക്ക് തങ്ങളുടെ സ്വാധീനം വ്യാപിപ്പിക്കുന്നതിന് ഉപയോഗിച്ച്, അവിടുത്തെ വിവിധ സംസ്ഥാനങ്ങളിലെ

മിസോറാം ഒഴിച്ചുള്ള എല്ലാ സർക്കാരുകളേയും നടത്തുന്നത് ബി.ജെ.പിയും അവരുമായി സഖ്യത്തിലുള്ള കക്ഷികളും ആണ്. ആസാമിൽ മുസ്ലീം ന്യൂനപക്ഷത്തെ ഉന്നം വെച്ചുകൊണ്ട് സ്ഥിതിഗതികളെ വർഗ്ഗീയവൽക്കരിക്കാൻ ബി.ജെ.പി സർക്കാരിനുകീഴിൽ ചിട്ടയായ യത്നങ്ങൾ നടക്കുന്നു. സി.എ.എ–എൻ.ആർ.സി ഇതിനായി ഉപയോഗിക്കപ്പെട്ടു. ബംഗാളി സംസാരിക്കുന്ന മുസ്ലീം കർഷകർ അവർ കൃഷി ചെയ്യുന്ന ഭൂമിയിൽ നിന്നും കുടിയിറക്കപ്പെട്ടിരിക്കുന്നു. സംസ്ഥാനങ്ങൾ തമ്മിലുള്ള അതിർത്തി തർക്കങ്ങളെ ബി.ജെ.പി അതിന്റെ പിടിമുറുക്കാൻ ഉപയോഗിച്ചു വരികയാണ്.

2.88 സായുധസേനാ പ്രത്യേക അധികാര നിയമം (എ.എഫ്.എസ്.പി.എ) പല സംസ്ഥാനങ്ങളിലും ദശകങ്ങളായി നിലവിലുണ്ട്. നാഗാലാന്റിൽ 2016ൽ പ്രഖ്യാപിക്കപ്പെട്ട ചട്ടക്കൂട് കരാർ നടപ്പാക്കപ്പെട്ടിട്ടില്ല. ഈ കർക്കശ നിയമം നൽകുന്ന ശിക്ഷയില്ലാ സ്ഥിതിയെ മറയാക്കി പട്ടാളം 14 നിരപരാധികളായ സിവിലിയന്മാരെ കൊന്നു. അഫ്സ്പ റദ്ദാക്കണം.

## പുത്തൻ വിദ്യാഭ്യാസനയം

2.89 ആവശ്യമായ കൂടിയാലോചനാ പ്രക്രിയയും ചർച്ചയും കൂടാതെയും, സംസ്ഥാന സർക്കാരുകളുമായി ഭരണഘടനാപരമായി നിർബന്ധമാക്കിയിട്ടുള്ള ചർച്ചകൾ ഇല്ലാതെയും ആണ് 2020 ലെ ദേശീയ വിദ്യാഭ്യാസ നയം അംഗീകരിക്കപ്പെട്ടത്. നിരവധി ആർ.എസ്.എസ് ഭാരവാഹികളും സംഘടനകളും അടക്കമുള്ള സർക്കാർ നിയമിത കമ്മിറ്റിയാണ് കരടുരേഖയ്ക്ക് അവസാനം രൂപം നൽകിയത്. കരടിനെ വിപുലമായ കൂടിയാലോചനക്കും, ചർച്ചയ്ക്കും വിധേയമാക്കുന്നതിനു പകരം ഏകപക്ഷീയമായി അംഗീകരിച്ച് പ്രഖ്യാപിക്കുകയാണ് ഉണ്ടായത്.

2.90 പുതിയ നയത്തിന്റെ പൊതു ലക്ഷ്യം വിദ്യാഭ്യാസത്തിന്റെ ഹിന്ദുത്വ അജൻഡയെ രാജ്യത്തെ ചെറുപ്പക്കാർക്കിടയിൽ അതിനനുകൂലമായ ബോധം രൂപപ്പെടുത്തിയെടുക്കുക എന്നതാണ്. ഈ ലക്ഷ്യം കൈവരിക്കുന്നതിനായി പാഠ്യ പദ്ധതി, സിലബസ്, അധ്യാപന രീതി എന്നിവയെല്ലാം മാറ്റുന്നു. ഈ പ്രക്രിയയിൽ പേരുകേട്ട സർവകലാശാലകളും, ഉന്നത വിദ്യാഭ്യാസ ഇൻസ്റ്റിറ്റ്യൂട്ടുകളും ശിക്ഷാ ഭയമില്ലാതെ ആക്രമിക്കപ്പെട്ടു.

2.91 ഊന്നൽ വിദ്യാഭ്യാസത്തിന്റെ വ്യാപാരവൽക്കരണം, കേന്ദ്രീകരണം, വർഗ്ഗീയവൽക്കരണം എന്നിവയിലാണ്. ഈ ലക്ഷ്യങ്ങളെ പിന്തുടരുന്നത് സാർവത്രികവൽക്കരണം, ജനാധിപത്യപരവും ശാസ്ത്രീയവുമായ വിദ്യാഭ്യാസം എന്നീ തത്വങ്ങളുടെ വേരുകൾ തകർക്കുന്നു. മിക്കവാറും സ്വകാര്യ കോർപ്പറേറ്റുകൾ നൽകുന്ന ഓൺലൈൻ വിദ്യാഭ്യാസത്തിലേക്കുള്ള നീക്കം വലിയ വിഭാഗം വിദ്യാർത്ഥികൾ ഈ വ്യവസ്ഥയിൽ നിന്നാകെ ഒഴിവാകുന്നതിലേക്ക് നയിച്ചിട്ടുണ്ട്. ഇന്ത്യയിലെ വലിയ തോതിലുള്ള ഡിജിറ്റൽ വേർതിരിവ്(ഡിജിറ്റൽ സൗകര്യം ഉള്ളവരും, ഇല്ലാത്തവരും തമ്മിലുള്ള അന്തരം) ഈ സ്ഥിതിയെ സങ്കീർണ്ണമാക്കുന്നു. പുതിയ വിദ്യാഭ്യാസ നയം ശിശുക്കളുടെ പരിചരണവും ആറ് വയസ്സിനു താഴെയുള്ള കുട്ടികളുടെ സ്കൂൾ അധ്യയനവും ഉപേക്ഷിക്കുന്നു. സ്വകാര്യ മേഖലയിൽ സർവകലാശാലകൾ, സ്ഥാപനങ്ങൾ, ട്യൂട്ടോറിയൽ നൈപുണ്യ വികസനം ഇവയുടെ കേന്ദ്രങ്ങൾ അതിവേഗം വളർന്ന് വിദ്യാഭ്യാസത്തെ ഒരു ചരക്കാക്കി മാറ്റുന്നു. ഇതിലേക്കുള്ള പ്രവേശനം ഒട്ടനവധി ആളുകളുടെ പരിധിക്കപ്പുറമാണ്. ഇന്നത്തെ രൂപത്തിൽ നീറ്റ് തീർത്തും അന്യായമാണ്. സംസ്ഥാനങ്ങളുടെയും ഗ്രാമീണ വിദ്യാർത്ഥികളുടെയും പ്രാദേശിക ഭാഷാ ഗ്രൂപ്പുകളുടേയും പാവപ്പെട്ടവരുടേയും താല്പര്യങ്ങൾക്ക് എതിരുമാണ്.

2.92 സംസ്ഥാന സർക്കാരുകളുടേയും, സർവകലാശാലകൾ ഉൾപ്പെടെയുള്ള സ്വയംഭരണ സ്ഥാപനങ്ങളുടേയും പങ്കിനെ തകർത്തുകൊണ്ട് കേന്ദ്ര സർക്കാർ ഈ സ്ഥാപനങ്ങളെ നേരിട്ട് നിയന്ത്രിക്കുകയും ക്രമീകരിക്കുകയും ചെയ്യും. സ്കൂളുകൾ നടത്താനും സംസ്ഥാനതലത്തിലുള്ള സ്ഥാപനങ്ങളുടെ പ്രവർത്തനം നിശ്ചയിക്കാനും, നിയന്ത്രിക്കാനും, സംസ്ഥാന സർക്കാരുകൾക്കുള്ള ഭരണഘടനാപരമായ അവകാശങ്ങളിന്മേൽ കയ്യേറ്റം നടത്തിയിരിക്കുകയാണ്.

2.93 ഈ നയത്തിനു കീഴിലുള്ള വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കം യുക്തിബോധത്തെയും വിവേകത്തെയും അടിസ്ഥാനമാക്കി അറിവ് നേടാനുള്ള ത്വരയെ തുരങ്കംവെക്കുന്നു. ശാസ്ത്രബോധത്തെ തള്ളിപ്പുറത്താക്കി അന്ധവിശ്വാസത്തിനും, യുക്തിരാഹിത്യത്തിനും, അയുക്തികതയ്ക്കും മുൻഗണന നൽകുന്നു. നമ്മുടെ ഭരണഘടനയിൽ പറഞ്ഞുവെച്ചിട്ടുള്ള തത്വങ്ങളിന്മേലും, മൂല്യങ്ങളിന്മേലും നമ്മുടെ യുവതയുടെ ബോധത്തെ അരക്കിട്ടുറപ്പിക്കുന്നതിനുപകരം ഊന്നൽ വർഗീയമായ ഹിന്ദുത്വ അജൻഡയുടെ ആശയങ്ങൾ മുന്നോട്ടുകൊണ്ടുപോകുന്നതിലാണ്. അതുപോലെ ഇന്ത്യയുടെ സമ്പന്നമായ ചരിത്രത്തിന്റെ ശിക്ഷണത്തിന് പകരം ഹിന്ദുപുരാണങ്ങളും ഇന്ത്യൻ ദർശനങ്ങളുടെ വിവിധ ധാരകൾക്കു പകരം ഹിന്ദു ദൈവശാസ്ത്രത്തെയും സ്ഥാപിക്കാനാണ് നീക്കം.

2.94 തൽഫലമായി ഇന്ത്യൻ വിദ്യാഭ്യാസത്തിലെ ഗുണം, ഗണം, തുല്യത എന്നിവ തമ്മിലുള്ള സന്തുലനം എക്കാലത്തും ദുർബലമായിരുന്നത് ഇതോ

ടെ അക്ഷരാർത്ഥത്തിൽ നശിപ്പിക്കപ്പെട്ടു.

2.95 നമ്മുടെ വിദ്യാഭ്യാസ നയത്തിൽ ദൂരവ്യാപക ഫലങ്ങൾ ഉളവാക്കുന്നതിനെ ചെറുക്കുന്നതിനും വിദ്യാഭ്യാസത്തിലേർപ്പെട്ടിട്ടുള്ള എല്ലാ വിഭാഗങ്ങളേയും ബുദ്ധിജീവികളേയും ഏകോപിപ്പിച്ച് വിശാലാടിസ്ഥാനത്തിലുള്ള ഒരു സമരം ശക്തിപ്പെടുത്തേണ്ടതാണ്.

2.96 **വിവേകത്തിനും യുക്തിബോധത്തിനും നേരെയുള്ള ആക്രമണം:** ഹിന്ദുത്വ പ്രത്യയശാസ്ത്രം അശാസ്ത്രീയവും ചരിത്രപരമല്ലാത്തതും ആയതിനാൽ യുക്തിചിന്തയേയും വിവേകത്തെയും ആക്രമിക്കുന്നു. വിജ്ഞാന വിരോധവാദം, അന്ധവിശ്വാസം, പിന്നാക്കാവസ്ഥ എന്നിവ ഹിന്ദു പൗരാണിക ശാസ്ത്രത്തെ എളുപ്പത്തിൽ ഉൾക്കൊള്ളാൻ സഹായിക്കുന്നു. അപ്പോൾ അതിനെ യഥാർഥ ചരിത്രമായി വർധിച്ച രീതിയിൽ കൈമാറാനാകും. ജനങ്ങൾക്കിടയിൽ വിശ്വാസം പ്രചരിപ്പിക്കുന്നത് അവരെ അശാസ്ത്രീയവും അയുക്തികവുമായ ആശയങ്ങൾ സ്വീകരിക്കാൻ പ്രേരിപ്പിക്കുന്നു. ഇത് ശാസ്ത്ര ബോധത്തെയും യുക്തി ചിന്തയേയും ആക്രമിക്കുന്നു.

2.97 ഇത്തരം ചിന്താഗതിയെ പുതിയ വിദ്യാഭ്യാസനയത്തിൽ പ്രോത്സാഹിപ്പിക്കുന്നതോടൊപ്പം ഇന്ത്യയിലെ എല്ലാ സാംസ്കാരിക – ഗവേഷണ സ്ഥാപനങ്ങളേയും ആർ.എസ്.എസുകാരാണ് നിയന്ത്രിക്കുന്നത്. ഹിന്ദുത്വ അജൻഡ മുന്നോട്ടുകൊണ്ടുപോകുന്നതിനും, ഇന്ത്യാ ചരിത്രം പുതുക്കി എഴുതാൻ വർദ്ധിച്ച രീതിയിൽ അവർ ഉപയോഗിക്കപ്പെടുന്നു. ഹിന്ദുത്വ പ്രത്യയശാസ്ത്രത്തിന്റെയും ചിന്താഗതിയുടേയും വ്യാപനത്തിനും സംസ്കാരത്തെ ഏകതാനമാക്കുക അവശ്യം കൂടിയേ കഴിയൂ. യുക്തിയെ അയുക്തികൊണ്ടും, യുക്തിചിന്തയെ അയുക്തികതകൊണ്ടും പ്രതിസ്ഥാപിക്കുന്നതിനുള്ള യത്നങ്ങൾ ജനങ്ങളുടെ ശാസ്ത്രീയ വീക്ഷണവും ചിന്താഗതിയും നഷ്ടപ്പെടുത്തുന്ന വിനാശകരമായ ഉദ്യമങ്ങളാണ്.

## പരിസ്ഥിതിയും കാലാവസ്ഥാമാറ്റവും

2.98 ആഗോള കാലാവസ്ഥാ മാറ്റംമൂലം തീവ്രമായ കാലാവസ്ഥാ ആഘാതങ്ങളാണ് രാജ്യം ദർശിച്ചുവരുന്നത്. വിസ്തൃതമായ ഭാഗങ്ങളിൽ കടുത്ത വർഷപാതം വെള്ളപ്പൊക്കം ഉണ്ടാക്കുന്നു. നഗരങ്ങളിലെ വെള്ളപ്പൊക്കവും ഒരു സാധാരണ സംഭവമായിത്തീർന്നിരിക്കുന്നു. അത് വമ്പിച്ച വിളനാശത്തിനും പശ്ചാത്തല സൗകര്യനാശത്തിനും ഇടയാക്കുന്നു. തീരദേശത്തെ മണ്ണൊലിപ്പും സമുദ്രനിരപ്പിന്റെ ഉയർച്ചയും തീരദേശങ്ങളിലെ ജീവിതങ്ങളേയും, മത്സ്യത്തൊഴിലാളികളുടേയും, കൃഷിക്കാരുടേയും ഉപജീവനത്തെയും ബാധിക്കുന്നു. ദുർബലമായ ഹിമാലയൻ പ്രദേശങ്ങളിൽ മോശമായി ആസൂത്രണം ചെയ്ത് നടപ്പാക്കിയ പശ്ചാത്തല സൗകര്യത്തിനുള്ള പദ്ധതികൾ ചെയ്ത വിനാശം ഇതിനെ സങ്കീർണ്ണമാക്കുന്നു.

2.99 കാലാവസ്ഥാ മാറ്റത്തിന്റെ വിവിധ പ്രതികൂല ആഘാതങ്ങൾ കൈകാര്യം ചെയ്യുന്നതിന് സർക്കാർ ഒന്നും ചെയ്യുന്നില്ല. നേരെമറിച്ച് സർക്കാർ പരിസ്ഥിതി സംരക്ഷണത്തിനുള്ള നിയമങ്ങളിൽ വെള്ളം ചേർക്കുകയും, അവയ്ക്ക് തുരങ്കം വെയ്ക്കുകയുമാണ് ചെയ്യുന്നത്. പരിസ്ഥിതി ആഘാത നിർണയത്തിന്റെ ഭേദഗതി ഇന്ത്യൻ വന നിയമത്തിനുള്ള നിർദ്ദിഷ്ടമായ ഭേദഗതി, ഖനികളും, ഖനി ഇടങ്ങളും സംബന്ധിച്ച നിയമത്തിന് നേരത്തെ വരുത്തിയ ഭേദഗതി, എന്നിവയെല്ലാം ഇന്ത്യൻ വനങ്ങളെ വ്യാപാരവൽക്കരിക്കുന്നതിനും, സ്വകാര്യവൽക്കരിക്കുന്നതിനും ഉദ്ദേശിച്ചു കൊണ്ടുള്ളതാണ്. ഇത് പരിസ്ഥിതിക്കും, ആദിവാസികളുടേയും മറ്റു വനവാസികളുടേയും ജീവിതത്തിനും, ഉപജീവനത്തിനും ഹാനികരമായിരിക്കും എന്ന് തെളിയാൻ പോവുകയാണ്. 2030 ആകുമ്പോഴേക്ക് വന നശീകരണം അവസാനിപ്പിക്കുന്നതിന് ആസൂത്രണം ചെയ്യുന്നതിന് സി.ഒ.പി 26 ൽ വെച്ച് നൂറിലധികം രാജ്യങ്ങളോടൊപ്പം ചേരാൻ വിസമ്മതിക്കുന്നതിന് ഇന്ത്യയെ പ്രേരിപ്പിച്ചത് ഈ പിന്തിരിപ്പൻ സമീപനമാണ്. സ്ഥിതിവിശേഷത്തിന്റെ ഗൗരവ സ്വഭാവം പരിഗണിക്കുമ്പോൾ പ്രാതിനിധ്യ സ്വഭാവമുള്ള ഒരു ദേശീയ സമിതി രൂപീകരിക്കേണ്ടതുണ്ട്. അത് സംസ്ഥാന സർക്കാരുകളും രാഷ്ട്രീയ പാർടികളും വിദഗ്ധരും മറ്റ് തൽപരകക്ഷികളും അടങ്ങിയതാകണം. കാലാവസ്ഥാ ആഘാതങ്ങളെ അടിയന്തിരമായി നേരിടുന്നതിന് പദ്ധതികളും, പരിപാടികളും സാമ്പത്തിക വകയിരുത്തലുകളും ആസൂത്രണം ചെയ്യണം.

## വിദേശനയം

2.100 **അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ കീഴാളസഖി:** ഇന്ത്യയുടെ കാലത്തെ അതിജീവിച്ച സ്വതന്ത്ര വിദേശനയം മോദി സർക്കാർ ഉപേക്ഷിച്ചിരിക്കുന്നു. എല്ലാ ആഗോള കാര്യങ്ങളിലും ഇന്ത്യ അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ കീഴാള സഖിയും പകരക്കാരനുമാണ്.

2.101 മോദി പ്രധാനമന്ത്രിയായ ശേഷം അദ്ദേഹം തുടർച്ചയായി ചേരിചേരാ പ്രസ്ഥാനത്തിന്റെ ഉന്നതതല യോഗങ്ങളിൽ പങ്കെടുക്കുകയുണ്ടായില്ല. ഇന്ത്യ ഇസ്രയേലുമായി തന്ത്രപ്രധാന ബന്ധം സ്ഥാപിച്ചിരിക്കുന്നു. പലസ്തീൻ പ്രശ്നത്തിലും സമരങ്ങളിലും പുലർത്തിയിരുന്ന ഐക്യദാർഢ്യത്തിലും അതിന് പരമ്പരാഗതമായും, ചരിത്രപരമായും നൽകി വന്ന പിന്തുണയിലും വെള്ളം

ചേർത്തു. ഇതാദ്യമായി പാലസ്തീൻ സന്ദർശിക്കാതെ ഒരു ഇന്ത്യൻ പ്രധാനമന്ത്രി ഇസ്രയേലിലേക്ക് ഔദ്യോഗിക സന്ദർശനം നടത്തി. യു. എസ്–ഇസ്രയേൽ–ഇന്ത്യചങ്ങാത്തം അരക്കിട്ടുറപ്പിച്ചിരിക്കുന്നു.

2.102 22–ാം പാർടി കോൺഗ്രസ്സിനുശേഷം ഇന്ത്യ, അമേരിക്കയുമായി മർമ്മപ്രധാനവും, സൈനികവുമായ ബന്ധങ്ങൾ കൂടുതൽ ഉറപ്പിച്ചിരിക്കുന്നു. 2018 ലെ സെക്രട്ടറിതല യോഗങ്ങളോടെ അമേരിക്ക, ജപ്പാൻ, ആസ്ത്രേലിയ, ഇന്ത്യ ഇവ തമ്മിലുള്ള ചതുർഭുജ സഖ്യം (ക്വാഡ്) ആരംഭിച്ചു. 2019 ൽ അത് വിദേശ മന്ത്രിമാരുടെ തലത്തിലേക്ക് ഉയർത്തപ്പെട്ടു. പിന്നീട് ചൈനയെ ഒറ്റപ്പെടുത്താൻ ഉദ്ദേശിച്ചുള്ള ഇന്ത്യ– പസഫിക് പ്രദേശത്തെ സജീവ മർമ്മ പ്രധാന സൈനിക സഖ്യമായി ക്വാഡിനെ മാറ്റാനുള്ള അമേരിക്കൻ സാമ്രാജ്യത്വ യത്നങ്ങളിൽ ഇന്ത്യ പങ്കാളിയായി.

2.103 ഇന്ത്യയും അമേരിക്കയും തമ്മിൽ വിദേശ പ്രതിരോധ മന്ത്രിമാർ തമ്മിലുള്ള പതിവ് യോഗങ്ങളുടെ 2+2 ഘടന 2018 ൽ ആരംഭിച്ചു. 2019 – ൽ 2+2 യോഗം വ്യവസായ സുരക്ഷാ അനുബന്ധ കരാർ അംഗീകരിച്ചു. ഇത് സങ്കീർണ്ണമായ അമേരിക്കൻ സൈനിക സാങ്കേതിക വിദ്യ ഇന്ത്യയ്ക്ക് കൈമാറുന്നത് അനായാസമാക്കുന്നു. തന്ത്രപ്രധാന മന്ത്രാലയ സഹകരണത്തിന്റെ മൂന്ന് അടിസ്ഥാന കരാറുകളിൽ രണ്ടെണ്ണം ഒപ്പിട്ടത് ഒന്നാം മോദി സർക്കാരിന്റെ കാലത്താണ്. എൽ. ഇ. എം. ഒ. എ 2016 ലും കോംകാസ (COMCASA) 2018 ലും മൂന്നാമത്തെയും അവസാനത്തെയും കരാർ, അടിസ്ഥാന കൈമാറ്റ സഹകരണ കരാർ (BECA) ഒപ്പിട്ടത് 2020 ഒക്ടോബർ 27 നാണ്. അത് ദീർഘകാലത്തെ സൈനിക തന്ത്ര പ്രധാന സഹകരണത്തിന്റെ ചട്ടക്കൂട് അരക്കിട്ടുറപ്പിക്കുന്നു.

2.104 മേൽപറഞ്ഞ അടിസ്ഥാന കൈമാറ്റ സഹകരണ കരാറിന് നമ്മുടെ രാജ്യത്തിന്റെ ഭദ്രതയ്ക്ക് ഹാനികരമായതും വളരെ അസ്വസ്ഥജനകവുമായ സവിശേഷതകൾ ഉണ്ട്. രണ്ട് സൈന്യങ്ങളും തമ്മിൽ ഭൗമരാഷ്ട്ര തന്ത്രപരമായ രഹസ്യങ്ങൾ പങ്കുവെക്കാൻ അത് വ്യവസ്ഥ ചെയ്യുന്നു. അത് ഡൽഹിയിലെ ഇന്ത്യയുടെ നാവിക സൈന്യ ആസ്ഥാനവും ഹവായിയിലെ അമേരിക്കൻ ഏഷ്യ – പസഫിക് ആസ്ഥാനവുമായി സ്ഥിരബന്ധം സ്ഥാപിക്കുന്നുമുണ്ട്.

2.105 എയർക്രാഫ്റ്റുകളും, ഹെലിക്കോപ്റ്ററുകളും ഉൾപ്പടെ അമേരിക്കൻ സൈനികോപകരണങ്ങൾ കൂടുതൽ വാങ്ങുന്നതിന് ഇന്ത്യ സമ്മതിച്ചിരിക്കുന്നു. സൈനികോപകരണങ്ങൾക്കായി ഇന്ത്യ പൂർണ്ണമായും അമേരിക്കയേയും ഇസ്രയേലിനേയും ആശ്രയിക്കുകയാണ്.

2.106 **ഇന്ത്യ – ചൈന ബന്ധങ്ങൾ:** ഇന്ത്യയും ചൈനയും തമ്മിലുള്ള സൈനികമായ അകൽച്ച ശാരീരികമായ ഏറ്റുമുട്ടലിന് ഇടയാക്കി. ഇരുവശത്തും ആൾ നാശം ഉണ്ടായി. 2020 ജൂൺ 15ന് ഇതുമൂലം 20 ഇന്ത്യൻ സൈനികർക്ക് ജീവൻ നഷ്ടമായി. 45 വർഷത്തിനുശേഷം ആദ്യമായാണ് ജീവൻ നഷ്ടമാകുന്ന തരത്തിൽ ഇത്തരത്തിൽ ആക്രമണാത്മകമായ ഏറ്റുമുട്ടൽ ഇന്ത്യ – ചൈന അതിർത്തിയിലെ യഥാർത്ഥ നിയന്ത്രണ രേഖയിൽ സംഭവിക്കുന്നത്. ലഡാക്കിലെ ഗാൽവൻ താഴ്വരയിൽ നടന്ന ഈ സംഭവം ശാന്തിയുടേയും സമാധാനത്തിന്റെയും ഗുരുതരമായ ഭഞ്ജനമാണ്.

2.107 ഇന്ത്യാ ഗവൺമെന്റ് സ്വീകരിച്ച സമീപനത്തിനും, നിലപാടിനും പാർടി പിന്തുണ നൽകി. ഇന്ത്യ പുറപ്പെടുവിച്ച പ്രസ്താവനയിൽ പറഞ്ഞത് മൊത്തം സ്ഥിതിഗതികളെ ഉത്തരവാദിത്വപരമായാണ് കൈകാര്യം ചെയ്യേണ്ടത് എന്നും പിന്മാറാനുള്ള ധാരണ ഇരുപക്ഷവും ആത്മാർത്ഥതയോടെ നടപ്പിലാക്കണം എന്നുമാണ്. കാര്യങ്ങൾ കൈവിട്ടു പോകുന്ന തരത്തിൽ ഇരു വശത്തു നിന്നും ഒരു നടപടിയും ഉണ്ടാകാൻ പാടില്ല; അതിനുപകരം ഉഭയ കക്ഷി കരാറുകളുടെയും, പ്രോട്ടോകോളുകളുടേയും അടിസ്ഥാനത്തിൽ ശാന്തിയും സമാധാനവും ഉറപ്പു വരുത്തണം.

2.108 യഥാർത്ഥ നിയന്ത്രണ രേഖ വേർതിരിച്ച് അടയാളപ്പെടുത്തിയിരിക്കുന്നതിലുള്ള അവ്യക്തതയാണ് തർക്കങ്ങൾക്കും, അകൽച്ചകൾക്കും ഇടയാക്കുന്നത്. ഇന്ത്യയും ചൈനയും അതിർത്തിയിൽ ശാന്തിയും സമാധാനവും നിലനിർത്തുന്നതിന് യഥാർത്ഥ നിയന്ത്രണ രേഖ വ്യക്തമായി അടയാളപ്പെടുത്തുന്നതിന് യോജിച്ച ധാരണയിൽ എത്തണം.

2.109 നമ്മുടെ പാർടിക്കും കമ്യൂണിസ്റ്റുകാർക്കും എതിരായി ചൈനാ പക്ഷപാതികളെന്ന നിലയിൽ തീവ്ര വലതുപക്ഷ ശക്തികൾ അഴിച്ചുവിടുന്ന കമ്യൂണിസ്റ്റ് വിരുദ്ധ പ്രചാരണത്തെ ചെറുക്കാൻ പാർടി ജാഗ്രതയോടെയും ബോധപൂർവമായും പ്രവർത്തിക്കണം. സോഷ്യൽ മീഡിയയിൽ നടന്നിട്ടുള്ള മോർഫ് ചെയ്യപ്പെട്ട ഫോട്ടോഗ്രാഫുകളും പച്ചക്കള്ളങ്ങളും ഉപയോഗിച്ചുള്ള വ്യാജ വാർത്തകളാണെന്ന് മുമ്പെല്ലാം തെളിയിക്കപ്പെട്ടിട്ടുണ്ട്.

## വളരുന്ന പ്രക്ഷോഭങ്ങൾ

2.110 22–ാം പാർടി കോൺഗ്രസിനുശേഷമുള്ള കാലഘട്ടത്തിന്റെ സവിശേഷത വൻതോതിലുള്ള സം

ഘടിതവും യാദൃച്ഛികവുമായ ജനകീയ പ്രക്ഷോഭങ്ങളാണ്. പൗരത്വ ഭേദഗതിനിയമ വിരുദ്ധ സമരങ്ങൾ, കർഷകപ്രക്ഷോഭം, ട്രേഡ് യൂണിയൻ സമരങ്ങളും പ്രതിരോധ പ്രവർത്തനങ്ങളും എന്നീ പ്രക്ഷോഭങ്ങളെ പാർട്ടി സജീവമായി പിന്തുണക്കുകയും ഐക്യദാർഢ്യം പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഈ പ്രക്ഷോഭങ്ങളിൽ വൻതോതിലുള്ള സ്ത്രീ പങ്കാളിത്തവും ഉണ്ടായിരുന്നു. പൗരത്വ ഭേദഗതിനിയമത്തിനെതിരായ ഷഹീൻബാഗ് പ്രക്ഷോഭത്തിൽ ഇത് വിശേഷിച്ചും പ്രകടമായി.

2.111 **പൗരത്വ ഭേദഗതിനിയമ വിരുദ്ധ പ്രക്ഷോഭം:** പൗരത്വ ഭേദഗതി നിയമം നടപ്പിലാക്കിയതിന് തൊട്ടുപിന്നാലെ തന്നെ പൗരത്വത്തിന്റെ ഭരണഘടന നിർവചനത്തിന്റെ ഈ നിർലജ്ജമായ ലംഘനത്തിനെതിരെ യാദൃച്ഛികമായി പ്രക്ഷോഭങ്ങൾ ഉയർന്നുവന്നു. പൗരത്വ ഭേദഗതിനിയമം മുസ്ലിം സമുദായത്തെ ലക്ഷ്യമാക്കി ഉള്ളതാണെന്നും മതനിരപേക്ഷതയുടേയും വർഗീയസമവായത്തിന്റെയും തത്ത്വത്തിന്റെ അടിത്തറയെ ധ്വംസിക്കുന്നതാണെന്നും ശരിയായി നിരീക്ഷിക്കപ്പെട്ടു. ഹിന്ദുത്വ ബ്രിഗേഡിന്റെ പ്രകോപനപരമായ കടന്നാക്രമണങ്ങളെ ചെറുക്കുന്നതിനായി ഈ പ്രക്ഷോഭങ്ങളുടെ മുൻപന്തിയിൽ നിന്നത് യുവാക്കളായിരുന്നു. പല ക്യാമ്പസുകളിലും ഹിന്ദുത്വ വർഗീയസംഘങ്ങൾ ഹിംസാത്മകമായ കായിക ആക്രമണങ്ങൾ നടത്തിയപ്പോൾ പൊലീസ് നിർലജ്ജം അക്രമികളെ സഹായിക്കുകയായിരുന്നു. ജനകീയ പ്രസ്ഥാനങ്ങൾ, വലിയൊരു വിഭാഗം സ്ത്രീകൾ, ബുദ്ധിജീവികൾ, അക്കാദമിക പണ്ഡിതന്മാർ, സന്നദ്ധ സംഘടനകൾ എന്നിവർ ഇടപെട്ടതോടെ ഈ ചെറുത്തുനിൽപ്പുകൾ രാജ്യമൊട്ടാകെ അതിവേഗത്തിൽ വ്യാപിച്ചു. സ്ഥായിയായ ഈ പ്രക്ഷോഭത്തിന്റെ ഏറ്റവും സവിശേഷഘട്ടം ഡൽഹിയിലെ ഷഹീൻബാഗിൽ ദീർഘകാലം നീണ്ടുനിന്ന രാപകൽ സമരമായിരുന്നു. ഇത്തരത്തിലുള്ള സമാധാനപരമായ കുത്തിയിരുപ്പ് സമരങ്ങൾ രാജ്യത്തിന്റെ എല്ലാ ഭാഗത്തും നൂറു കണക്കിനു ഇടങ്ങളിൽ ഉയർന്നുവന്നു.

2.112 പൗരത്വ ഭേദഗതി നിയമവിരുദ്ധപ്രസ്ഥാനം നിർത്തി വെയ്ക്കപ്പെട്ടത് മഹാമാരിയുടേയും 2020 മാർച്ചിൽ പ്രഖ്യാപിക്കപ്പെട്ട ദേശീയ ലോക്ക്ഡൗണിന്റെയും കാലത്തായിരുന്നു. മോദി ഗവൺമെന്റിന്റെ ഹിന്ദുത്വ അജൻഡയ്ക്കെതിരായി നടന്ന ആദ്യത്തെ ഗൗരവമുള്ള ബഹുജന മുന്നേറ്റം ആയിരുന്നു അത്.

2.113 **കർഷകരുടെ ചരിത്രപരമായ പ്രക്ഷോഭം :** പരമാവധി ലാഭവർദ്ധനയ്ക്കുവേണ്ടി കൃഷിയുടെ മേൽ കോർപ്പറേറ്റ് നിയന്ത്രണം കൈക്കലാക്കുന്നതിനായി ഭരണ വർഗങ്ങൾ മൂന്നു പിന്തിരിപ്പൻ കാർഷിക നിയമങ്ങൾ ആവിഷ്കരിച്ചു. സംയുക്ത കിസാൻ മോർച്ചയുടെ നേതൃത്വത്തിൽ കർഷകർ നടത്തിയ ഒരു വർഷക്കാലം നീണ്ടുനിന്ന ചരിത്രപരമായ പ്രക്ഷോഭം ഈ നിയമങ്ങൾ പിൻവലിക്കാൻ മോദി സർക്കാർ നിർബന്ധിതമായതോടെ വിജയം കൈവരിച്ചു.

2.114 2020 നവംബർ 26 മുതൽ സ്ത്രീ പുരുഷന്മാരടക്കം പതിനായിരക്കണക്കിനു കർഷകർ ഡൽഹിയുടെ അതിർത്തി പ്രദേശങ്ങളിലെ ഹൈവേകളിൽ അഞ്ചു വ്യത്യസ്ത സ്ഥലങ്ങളിലായി ധർണ ആരംഭിച്ചു. പൊലീസ് മർദ്ദനത്തെ ധീരമായി ചെറുത്തുകൊണ്ടാണ് അവർ അതിർത്തികളിൽ എത്തിയത്. ഈ സമാനതകളില്ലാത്ത സമരരൂപം പ്രധാനമായും പഞ്ചാബ്, ഹരിയാന, ഉത്തർപ്രദേശ് എന്നിവിടങ്ങളിൽനിന്ന് ലക്ഷക്കണക്കിന് കർഷകരെയും ഉത്തരാഖണ്ഡ്, രാജസ്താൻ, മധ്യപ്രദേശ് എന്നിവിടങ്ങളിൽ നിന്ന് സംഘടിപ്പിക്കപ്പെട്ടവരെയും രംഗത്ത് കൊണ്ടുവന്നു. മറ്റു സംസ്ഥാനങ്ങളിലും ബഹുജന പ്രതിരോധങ്ങളും ഐക്യദാർഢ്യ സമരങ്ങളും നടന്നു. പ്രക്ഷോഭം ഒരു വർഷത്തിലേറെ നീണ്ടുനിന്നു. അതിശൈത്യം, രോഗങ്ങൾ, അപകടങ്ങൾ മുതലായവ കാരണം പ്രക്ഷോഭത്തിൽ 715 പേർ മരിച്ചു. 2020 ഡിസംബർ 8, 2021 മാർച്ച് 26, 2021 സെപ്തംബർ 27 എന്നീ ദിവസങ്ങളിൽ മൂന്നു വിജയകരമായ രാജ്യവ്യാപക ബന്ദുകളും ഇക്കാലത്ത് നടന്നു. തൊഴിലാളി കർഷക സംയുക്ത സമരങ്ങളുടെ വളർച്ചയ്ക്കും ഈ പ്രക്ഷോഭം സാക്ഷ്യം വഹിച്ചു.കേന്ദ്ര ട്രേഡ് യൂണിയനുകൾ പൊതുപണിമുടക്ക് പ്രഖ്യാപിച്ച 2020 നവംബർ 26 നു തന്നെ കർഷക സംഘടനകൾ ഡൽഹി ചലോയ്ക്കുള്ള ആദ്യത്തെ ആഹ്വാനവും നൽകി.

2.115 ദീർഘകാല പ്രക്ഷോഭത്തിന്റെ സമ്മർദത്തിൽ, നിയമസഭ തിരഞ്ഞെടുപ്പുകൾക്ക് തൊട്ടുമുമ്പായി നിയമങ്ങൾ പിൻവലിച്ചുവെങ്കിലും, എല്ലാ കർഷകർക്കും, എല്ലാ വിളകൾക്കും ഒരു നിയമാവകാശമെന്ന നിലയിൽ മിനിമം താങ്ങുവില എന്ന പ്രധാന ആവശ്യം ഇതുവരെ പ്രയോഗത്തിൽ വന്നിട്ടില്ല. ഇതിന്റെ വിശദാംശങ്ങൾ തയ്യാറാക്കുന്ന തിന് ഒരു കമ്മിറ്റിയെ നിയമിക്കുമെന്ന് ഉറപ്പു നൽകിയെങ്കിലും അത് ഇതുവരെ രൂപീകരിച്ചിട്ടില്ല.

2.116 സർക്കാരിന്റെ ജനവിരുദ്ധനയങ്ങൾക്ക് എതിരായും മെച്ചപ്പെട്ട ജീവിതത്തിനുവേണ്ടിയും മറ്റെല്ലാ വിഭാഗത്തിലുംപെട്ട ജനങ്ങൾ നടത്തുന്ന സമരങ്ങൾക്ക് ഈ വിജയകരമായ ചരിത്ര പ്രക്ഷോഭം ആവേശം പകരുന്നു.

2.117 **തൊഴിലാളി സമരങ്ങൾ :** മോദിയുടെ നേതൃത്വത്തിലുള്ള ബി.ജെ.പി സർക്കാർ നിലവിലുള്ള എല്ലാ തൊഴിൽ നിയമങ്ങളും റദ്ദാക്കിക്കൊണ്ട് നാല് തൊഴിൽ നിയമങ്ങൾ പാർലമെന്റിൽ പാസാക്കി. ജനറൽ ഇൻഷുറൻസിന്റെ സ്വകാര്യവൽക്കരണം ഉറപ്പാക്കുന്ന നിയമം, രാജ്യരക്ഷയുമായി ബന്ധപ്പെട്ട ഉത്പാദനം നടത്തുന്ന വ്യവസായങ്ങൾ എന്നിവയടക്കം രാജ്യരക്ഷാ മേഖലയിലെ പണിമുടക്കുകൾ നിരോധി ക്കുന്ന നിയമം, സർക്കാർ പൊതുമേഖല സംവിധാനത്തിന്റെ നിയന്ത്രണത്തിലുള്ള എല്ലാ പശ്ചാത്തല സംവിധാന ആസ്തികളെയും ഖനിജ വിഭവങ്ങളെയും ഏതാണ്ട് സൗജന്യമായി സ്വകാര്യ സ്ഥാപനങ്ങൾക്ക് നൽകുന്നതിനായി വളരെ സൂക്ഷ്മതലത്തിൽ തയ്യാറാക്കപ്പെട്ട ദേശീയ ആസ്തി ധനവൽക്കരണ പൈപ്പ്ലൈൻ (എൻ.എം.പി) പദ്ധതി എന്നിവയും കൊണ്ടുവന്നു.

2.118 ദേശീയതലത്തിലും മേഖലാ തലത്തിലുമുള്ള സംയുക്ത പ്രക്ഷോഭങ്ങളിലൂടെ തൊഴിലാളി വർഗ്ഗം നിരന്തരമായി ഈ നയങ്ങളെ എതിർത്തുപോന്നിട്ടുണ്ട്. 22–ാം പാർട്ടി കോൺഗ്രസിനുശേഷം മഹാമാരിയുടേയും 2020 മാർച്ചിൽ നിലവിൽ വന്ന ലോക്ക്ഡൗണുകളുടെയും, നിയന്ത്രണങ്ങളുടെയും കാലമടക്കം തൊഴിലാളി വർഗ്ഗം തുടർച്ചയായ സമരത്തിലായിരുന്നു.

2.119 പത്ത് കേന്ദ്ര ട്രേഡ് യൂണിയനുകളും ഏതാണ്ട് എല്ലാ സ്വതന്ത്ര മേഖലാ ഫെഡറേഷനുകളും അടങ്ങുന്ന സംയുക്ത ട്രേഡ് യൂണിയൻ പ്ലാറ്റ്ഫോമിന്റെ കൊടിക്കീഴിൽ മൂന്നു രാജ്യവ്യാപക പണിമുടക്കുകൾ 2019 ജനുവരി 8, 9, 2020 ജനുവരി 8, 2020 നവംബർ 26, നടന്നു. 2022 മാർച്ച് 28, 29 തീയതികളിൽ നാലാമത്തെ പൊതുപണിമുടക്ക് നടക്കാൻ പോകുകയാണ്.

2.120 പൊതുപണിമുടക്കുകൾ കൽക്കരി, ഉരുക്ക് തൊഴിലാളികൾ, ബാങ്ക് – ഇൻഷുറൻസ് ജീവനക്കാർ, മെഡിക്കൽ റെപ്രസന്റേറ്റിവുമാർ, ടെലികോം, കേന്ദ്ര–സംസ്ഥാന ജീവനക്കാർ, സ്കീം തൊഴിലാളികൾ, നിർമാണ തൊഴിലാളികൾ, സ്വകാര്യ സംഘടിത മേഖലയിലെ തൊഴിലാളികൾ എന്നിവർ മഹാമാരിയടക്കമുള്ള കാലഘട്ടത്തിൽ പ്രക്ഷോഭ സമരങ്ങൾ നടത്തി. വിശാഖപട്ടണം സ്റ്റീൽ പ്ലാന്റിലെ തൊഴിലാളികൾ സ്വകാര്യവൽക്കരണത്തിന് എതിരെ ദീർഘകാലമായി സമരത്തിലാണ്. പൊതുജനാഭിപ്രായത്തെ വ്യാപകമായി സംഘടിപ്പിക്കാൻ അവർക്കു കഴിഞ്ഞതുമൂലം അതുവരെ സ്വകാര്യവൽക്കരണത്തെ അനുകൂലിച്ചു പോന്ന ഇടതുപക്ഷ ഇതര ഭരണവർഗ്ഗ പാർടികൾ തൊഴിലാളി സമരത്തെ പിന്തുണയ്ക്കുന്നതിനും സ്വകാര്യവൽക്കരണത്തെ എതിർക്കുന്നതിനും നിർബന്ധിതമാക്കപ്പെട്ടു.

2.121 **സംയുക്ത തൊഴിലാളി കർഷക സമരങ്ങൾ:** ഈ കാലഘട്ടം തൊഴിലാളി കർഷക പ്രസ്ഥാനങ്ങളുടെ ഏകോപനത്തിനും സംയുക്ത സമരങ്ങളുടെ വർധമാനമായ കൂടിച്ചേരലിനും സാക്ഷ്യം വഹിച്ചു. 2018 സെപ്തംബർ 5 നു ഡൽഹിയിൽ നടന്ന മസ്ദൂർ കിസാൻ പ്രക്ഷോഭ റാലിയിൽ രണ്ടുലക്ഷത്തോളം തൊഴിലാളികളും കർഷകരും കർഷകത്തൊഴിലാളികളും പങ്കെടുത്തു. അതിനു മുമ്പ് 2018 ആഗസ്ത് 9 ന് പത്തുലക്ഷം പേർ പങ്കെടുത്ത ദേശവ്യാപകമായ ജയിൽ നിറയ്ക്കൽ പ്രക്ഷോഭം നടന്നു.

2.122 സംയുക്ത ട്രേഡ് യൂണിയൻ പ്ലാറ്റ്ഫോം കാർഷിക നിയമങ്ങൾ പിൻവലിക്കൽ, മിനിമം താങ്ങുവില, വൈദ്യുതിഭേദഗതി നിയമം പിൻവലിക്കൽ എന്നിവ ആവശ്യങ്ങളായി ഉന്നയിച്ചപ്പോൾ, സംയുക്ത കിസാൻ മോർച്ച തൊഴിൽ നിയമങ്ങൾ റദ്ദു ചെയ്യുന്നതിനും സ്വകാര്യവൽക്കരണം നിർത്തിവെക്കുന്നതിനും വേണ്ടിയുള്ള ആവശ്യങ്ങൾ ഉന്നയിച്ചു. ഇത് തൊഴിലാളികളും കർഷകരും തമ്മിലുള്ള ഐക്യം ശക്തിപ്പെടുന്നതിനുള്ള അന്തരീക്ഷം സൃഷ്ടിച്ചു.

2.123 **വർഗപരമായ വിവക്ഷകൾ:** ഈ പ്രക്ഷോഭത്തിന്റെ വളർച്ചയുടെ ഭാഗമായി പുതിയ വർഗ സംഘർഷങ്ങൾ ഉയർന്നുവന്നിട്ടുണ്ട്. അന്താരാഷ്ട്ര ധനമൂലധനത്തിന്റെ ചങ്ങാത്തത്തോടെയുള്ള വൻകിട ബൂർഷ്വാസിയും ധനിക കർഷക വിഭാഗങ്ങൾ അടക്കമുള്ള കർഷക ജനസാമാന്യവും തമ്മിലുള്ള സംഘർഷമാണ് ഒന്നാമത്തേത്.

2.124 രണ്ടാമത്തേത്, ഭരണവർഗ സഖ്യകക്ഷികൾ തമ്മിലും സംഘർഷങ്ങൾ ഉയരുന്നു. ഒരു വശത്ത് വൻകിട ബൂർഷ്വാസിയും മറുവശത്ത് മുഖ്യമായും ചെറുകിട സൂക്ഷ്മതല ഉത്പാദന മേഖലയിൽപ്പെട്ടവർ അടങ്ങുന്ന വൻകിട അല്ലാത്ത ബൂർഷ്വാസിയും തമ്മിലുള്ള സംഘർഷമാണത്.

2.125 മൂന്നാമത്, ഭരണഘടനയുടെ ഫെഡറൽ ഘടനയെ തകർത്തുകൊണ്ട് ഒരു ഏകീകൃത ഭരണകൂട ഘടന നിർമ്മിക്കുകയും അതുവഴി രാജ്യത്തിന്റെ മേൽ സമ്പൂർണ രാഷ്ട്രീയ ആധിപത്യം സ്ഥാപിക്കുകയും ചെയ്യാനുള്ള ബി.ജെ.പിയുടെ നീക്കങ്ങൾ കേന്ദ്രഗവൺമെന്റും തിരഞ്ഞെടുക്കപ്പെട്ട സംസ്ഥാന ഗവൺമെന്റുകളും തമ്മിലുള്ള സംഘർഷങ്ങൾ സൃഷ്ടിക്കുന്നു. പാർലമെന്റിൽ ബി.ജെ.പിയെ പിന്തുണയ്ക്കുന്നവരും ബി.ജെ.പിക്കുള്ള പിന്തുണയിൽ ചാഞ്ചാട്ടം പ്രകടിപ്പിച്ച് പാർലമെന്റിൽ പൊതുവേ നിഷ്പക്ഷർ ആയവരും ആയ സംസ്ഥാന ഗവൺമെന്റുകൾക്ക് നേതൃത്വം

നൽകുന്ന ചില പ്രാദേശിക പാർടികൾ ബി.ജെ.പിയുടെ പരമാധികാര നീക്കങ്ങൾ കാരണം പ്രതിപക്ഷത്തേക്ക് വരുന്ന നിലയുണ്ട്. കർഷക പ്രക്ഷോഭത്തിന്റെ കാലത്ത് ഈ പ്രവണത പ്രത്യേകിച്ച് കാണാമായിരുന്നു.

2.126 ഭരണവർഗ സഖ്യത്തിൽ ഉയരുന്ന ഇത്തരം സംഘർഷങ്ങൾ സൃഷ്ടിക്കുന്ന സാധ്യതകളെ ചൂഷിതവർഗങ്ങൾക്ക്, പ്രത്യേകിച്ച് തൊഴിലാളിവർഗം, ദരിദ്രകർഷകർ, കർഷകത്തൊഴിലാളികൾ എന്നിവർക്ക് ബൂർഷ്വാ ഭൂപ്രഭുവർഗങ്ങൾക്കെതിരായ വർഗ സമരങ്ങളെ ശക്തിപ്പെടുത്തുന്നതിനുവേണ്ടി പ്രയോജനപ്പെടുത്താൻ കഴിയണം.

2.127 തൊഴിലാളിവർഗ ട്രേഡ് യൂണിയൻ പ്രസ്ഥാനം, കർഷകർ, കർഷകത്തൊഴിലാളികൾ എന്നിവർ തമ്മിൽ വളരുന്ന ഏകോപനം വർഗ സമരത്തെ മുന്നോട്ടു കൊണ്ടുപോകുന്നതിനുള്ള സാധ്യതകൾ ഉയർത്തിയിട്ടുണ്ട്. ഈ പ്രവണതകൾ വളരെ നേരത്തെ ആരംഭിച്ചുവെങ്കിലും ഈ വിഭാഗങ്ങളുടെ സംയുക്ത പ്രസ്ഥാനങ്ങളിലൂടെ വളരെ ശ്രദ്ധേയമായ മുന്നേറ്റങ്ങൾ ആണ് 2018 നു ശേഷം ഉണ്ടായത്. വളർന്നുവരുന്ന സമര ഐക്യത്തെ ഇനി വരുന്ന കാലഘട്ടത്തിൽ കൂടുതൽ ശക്തിപ്പെടുത്തേണ്ടതുണ്ട്.

## സംക്ഷിപ്തമായി പറഞ്ഞാൽ

2.128 ചുരുക്കി പറഞ്ഞാൽ, കഴിഞ്ഞ പാർട്ടി കോൺഗ്രസ്സിന് ശേഷമുള്ള കാലഘട്ടത്തിൽ ബി.ജെ.പി അതിന്റെ സ്ഥാനം സ്ഥിരീകരിക്കുന്നതായി കാണാൻ കഴിയും. ഫാസിസ്റ്റ് സ്വഭാവമുള്ള ആർ.എസ്.എസ്സിന്റെ രാഷ്ട്രീയമുഖം എന്ന നിലയിൽ പ്രവർത്തിക്കുന്ന ബി.ജെ.പി അതിന്റെ ഹിന്ദുത്വ അജൻഡ അക്രമാസക്തമായി തന്നെ നടപ്പിലാക്കാൻ ശ്രമിക്കുകയാണ്. അത് അത്യാവേശപൂർവം നവലിബറൽ പരിഷ്കാരങ്ങളുമായി മുന്നോട്ടു പോവുകയും അമിതാധികാരത്തെ ശക്തിപ്പെടുത്തുകയുമാണ്. ഭരണഘടനയെയും ഭരണഘടനാപരമായി സ്ഥാപിക്കപ്പെട്ട അധികാര സ്ഥാനങ്ങളുടെ സ്വാതന്ത്ര്യ ത്തെയും കുഴിച്ചു മൂടാനുള്ള ചിട്ടയോടെയുള്ള പരിശ്രമം നടക്കുന്നു.

2.129 അതേസമയം, മഹാമാരിയെ നേരിടുന്നതിൽ പ്രദർശിപ്പിച്ച കെടുകാര്യസ്ഥതക്കെതിരെയും സാമ്പത്തിക നയങ്ങൾ അടിച്ചേൽപ്പിച്ച ദുരിതങ്ങൾക്കെതിരെയും ജനങ്ങളുടെ അസംതൃപ്തി വളർന്നു വരുന്നു. കാർഷിക നിയമങ്ങൾക്ക് എതിരെ ചരിത്ര വിജയം നേടിയ കർഷകസമരം, സ്വകാര്യവൽക്കരണത്തിനും തൊഴിൽ നിയമങ്ങൾ റദ്ദ് ചെയ്തതിനും എതിരായ കേന്ദ്ര ട്രേഡ് യൂണിയനുകളുടെ സംയുക്ത സമരങ്ങൾ, ട്രേഡ് യൂണിയനുകൾ, കർഷകർ, കർഷകത്തൊഴിലാളികൾ എന്നിവരുടെ സമര ഐക്യത്തിന്റെ വളർച്ച എന്നിവ ഇപ്പോഴത്തെ കടന്നാക്രമണത്തെ ഫലപ്രദമായി ചെറുക്കുന്നതിനുവേണ്ടി ശക്തിപ്പെടുത്താൻ കഴിയണം. ഇവ കൂടുതൽ മൂർച്ചയേറിയ വർഗ പോരാട്ടങ്ങളിലേക്ക് നയിക്കും.

2.130 ഈ കാലഘട്ടത്തിൽ ബി.ജെ.പി കേന്ദ്ര ഗവൺമെന്റ് അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ കീഴാള സഖ്യ രാഷ്ട്രമായി ഇന്ത്യയുടെ പദവിയെ കൂടുതൽ സ്ഥിരീകരിച്ചിട്ടുണ്ട്. സൈനികവും തന്ത്രപരവുമായ പല കരാറുകളിലും ഗ്രൂപ്പുകളിലും ഇന്ത്യ പ്രവേശിച്ചിട്ടുണ്ട്. പാർട്ടി ഇന്ത്യൻ ജനതയ്ക്കിടയിൽ സാമ്രാജ്യത്വ വിരുദ്ധബോധം വളർത്തിയെടുക്കണം.

## രാഷ്ട്രീയ പാർട്ടികളുടെ സ്ഥിതി

2.131 **ബി.ജെ.പി :** ഇന്ത്യൻ ഭരണവർഗ്ഗങ്ങളുടെ മുഖ്യ രാഷ്ട്രീയ പാർട്ടിയായി ബി.ജെ.പി ഉയർന്നുവന്നിരിക്കുന്നു. അതിവേഗം പടർന്നുപിടിക്കുന്ന ആർ.എസ്.എസ് ശൃംഖലയുടെ അടിത്തറയിൽ അതിന്റെ സ്വാധീനം രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും എത്തിയിരിക്കുന്നു.

2.132 2019 ലെ ഗവൺമെന്റ് രൂപീകരണത്തിനുശേഷം ബി.ജെ.പി കോർപ്പറേറ്റ് വർഗീയ അവിശുദ്ധ കൂട്ടുകെട്ടിനെ ശക്തിപ്പെടുത്തികൊണ്ട് നവലിബറൽ പരിഷ്കാരങ്ങൾ തികഞ്ഞ വീറോടെ നടപ്പിലാക്കാനുള്ള പ്രയത്നത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. അമേരിക്കൻ സാമ്രാജ്യത്വവുമായുള്ള തന്ത്രപരവും സൈനികവുമായ ബന്ധങ്ങൾ ശക്തിപ്പെടുത്തിക്കൊണ്ട് സാമ്രാജ്യത്വത്തിന്റെ കീഴാളപദവി കൂടുതൽ ഉറപ്പിക്കുകയാണ്. വർഗീയ ധ്രുവീകരണം അതിവേഗത്തിൽ മൂർച്ചപ്പെടുത്തുകയും അമിതാധികാരത്തിന്റെ വളർച്ചയിലൂടെ ജനാധിപത്യത്തെ കടന്നാക്രമിക്കുകയും ചെയ്യുന്നു.

2.133 ബി.ജെ.പി പൂർണ്ണമായും ജനാധിപത്യവിരുദ്ധവും മനസ്സാക്ഷിക്കുത്തില്ലാത്തതുമായ മാർഗങ്ങൾ ഉപയോഗിച്ച് വിവിധ സംസ്ഥാനങ്ങളിൽ ഗവൺമെന്റുകൾ രൂപീകരിക്കുന്നു. ഇതിനായി മൂന്നു മാർഗങ്ങൾ ഉപയോഗിച്ച് പ്രതിപക്ഷ എം.എൽ.എമാരുടെ കൂറുമാറ്റം സംഘടിപ്പിക്കുന്നു. ഒന്ന്, പണവും വലിയ സ്ഥാനങ്ങളിലെ നിയമനവും വാഗ്ദാനം ചെയ്യുന്നു; രണ്ട്, സി.ബി.ഐ, ഇ.ഡി, മറ്റു കേന്ദ്ര ഏജൻസികൾ എന്നിവയെ ഉപയോഗിച്ച് ഭീഷണിപ്പെടുത്തുകയും വിരട്ടുകയും ചെയ്യുന്നു. അവസാനമായി, പ്രതിപക്ഷ നേതാക്കളെ കേസുകളിൽ കുടുക്കുകയും അറസ്റ്റ് ചെയ്യുകയും ചെയ്യുന്നു.

2.134 നിരവധി നിയമസഭ തിരഞ്ഞെടുപ്പുകളിൽ ബി.ജെ.പിക്ക് അവരുടെ ലക്ഷ്യം നേടുന്നതിൽ തി

രിച്ചടി ഉണ്ടായിട്ടുണ്ട്. ജാർഖണ്ഡിലും, മഹാരാഷ്ട്രയിലും അവർക്ക് ഗവൺമെന്റുണ്ടാക്കാൻ കഴിഞ്ഞില്ല. കേരളത്തിൽ അവർക്കുണ്ടായിരുന്ന ഒരേ ഒരു എം.എൽ.എ സ്ഥാനം നഷ്ടപ്പെട്ടു. പശ്ചിമ ബംഗാളിൽ അവരുടെ എം.എൽ.എമാരുടെ എണ്ണവും വോട്ടു വിഹിതവും വർദ്ധിച്ചുവെങ്കിലും ഗവൺമെന്റ് ഉണ്ടാക്കാനുള്ള ശ്രമത്തെ ജനങ്ങൾ നിരാകരിച്ചു. തമിഴ്നാട്ടിൽ അവരുടെ സഖ്യകക്ഷിയായ എ.ഐ.എ.ഡി.എം.കെയുടെ ഗവൺമെന്റ് നിലനിർത്താനുള്ള ശ്രമം പരാജയപ്പെട്ടു. അസമിൽ വെറും 0.86 ശതമാനം വോട്ടിന്റെ വ്യത്യാസത്തിൽ ആണ് ബി.ജെ.പി സംസ്ഥാന ഭരണം നിലനിർത്തിയത്.

2.135 ഇപ്പോൾ അവർക്ക് 12 സംസ്ഥാനങ്ങളിൽ ഗവൺമെന്റുകളും 6 സംസ്ഥാനങ്ങളിൽ സഖ്യകക്ഷികളോടൊപ്പമുള്ള ഭരണവുമുണ്ട്. പാർലമെന്റിന്റെ ഇരുസഭകളും അവർ നിയന്ത്രിക്കുന്നു.

2.136 **കോൺഗ്രസ്സ്** : കോൺഗ്രസ്സ് പാർട്ടി ഇന്ത്യൻ ഭരണ വർഗങ്ങളുടെ, അതായത് വൻകിട ബൂർഷ്വാസിയുടെ നേതൃത്വത്തിലുള്ള ബൂർഷ്വാസിയുടെയും ഭൂപ്രഭുക്കളുടെയും താൽപര്യങ്ങളെ പ്രതിനിധീകരിക്കുന്നു. അവർ ഭരിക്കുന്ന സംസ്ഥാനങ്ങളിൽ നവലിബറൽ നയങ്ങളാണ് പിന്തുടരുന്നത്.

2.137 കോൺഗ്രസ്സിന്റെ രാഷ്ട്രീയ സ്വാധീനവും സംഘടന ശക്തിയും ക്ഷയിച്ചു കൊണ്ടിരിക്കുകയാണ്. ഇപ്പോൾ പല സംസ്ഥാനങ്ങളിലെയും നിരവധി നേതാക്കൾ ബി.ജെ.പിയി ലേക്ക് കൂറുമാറുന്നതിന്റെ ഫലമായി തുടർച്ചയായ പ്രതിസന്ധികളിൽ മുങ്ങിയിരിക്കുകയാണ്. മതനിരപേക്ഷമാണെന്ന് പ്രഖ്യാപിക്കുന്നുണ്ടെങ്കിലും ഹിന്ദുത്വ കക്ഷികൾക്ക് ആശയപരമായ വെല്ലുവിളി ഫലപ്രദമായി ഉയർത്താൻ കഴിയുന്നില്ല. പലപ്പോഴും അനുരഞ്ജന സമീപനം സ്വീകരിക്കുന്നു. ദുർബലമായ കോൺഗ്രസ്സിന് എല്ലാ മതനിരപേക്ഷ പ്രതിപക്ഷ പാർട്ടികളെയും അണിനിരത്താൻ കഴിയുന്നില്ല.

2.138 ബി.ജെ.പി അധികാരത്തിലിരിക്കുകയും അതിനു ആർ.എസ്.എസുമായി അടിസ്ഥാന ബന്ധമുള്ളതും പരിഗണിച്ചാൽ ബി.ജെ.പിയാണ് മുഖ്യ ഭീഷണി എന്ന് ഇരുപത്തിരണ്ടാം കോൺഗ്രസ്സിന്റെ രാഷ്ട്രീയ പ്രമേയം (ഖണ്ഡിക 2.89) പ്രസ്താവിച്ചിരുന്നു. ബി.ജെ.പിയെയും കോൺഗ്രസ്സിനെയും തുല്യ ഭീഷണികളായി കണക്കാക്കാവുന്നതല്ല. എങ്കിലും, കോൺഗ്രസ്സ് പാർട്ടിയുമായി ഒരു രാഷ്ട്രീയസഖ്യം ഉണ്ടാവാൻ പാടില്ല.

2.139 **പ്രാദേശിക പാർടികൾ :** പ്രാദേശിക ഭൂപ്രഭു വർഗ താൽപര്യങ്ങൾ ഉയർത്തിപ്പിടിച്ച് ആദ്യം നിലനിന്ന പ്രാദേശിക പാർട്ടികൾ പിന്നീട് മിക്കവാറും നവലിബറൽ സരണിയെ സ്വീകരിച്ചിരിക്കുകയാണ്. പ്രാദേശിക താൽപര്യങ്ങൾക്ക് മുഖ്യസ്ഥാനം നൽകുന്ന അവർ രാഷ്ട്രീയ അവസരവാദം പ്രകടിപ്പിച്ചു കൊണ്ട് നിലപാടുകൾ പലപ്പോഴും മാറ്റുന്നു. എങ്കിലും ഫെഡറലിസത്തിനെതിരെയുള്ള ആക്രമണങ്ങൾ വളരുന്നതോടെ ബി.ജെ.പിയുമായുള്ള സംഘർഷങ്ങൾക്ക് മൂർച്ചയേറുക യാണെന്ന് അവർ മനസ്സിലാക്കുന്നുണ്ട്.

2.140 തമിഴ്നാട്ടിൽ ഡി.എം.കെയുടെ നേതൃത്വത്തിലുള്ള മതനിരപേക്ഷ മുന്നണി എ.ഐ.എ.ഡി.എം.കെ – ബി.ജെ.പി സഖ്യത്തെ പരാജയപ്പെടുത്തി സർക്കാർ രൂപീകരിച്ചു. ബിഹാറിൽ ആർ.ജെ.ഡിയും ഉത്തർപ്രദേശിൽ എസ്.പിയും പ്രധാന പ്രാദേശിക പാർടികൾ ആണ്. ബി.ജെ.പിക്കെതിരായി നേതൃത്വപരമായ പങ്കുവഹിക്കുന്നത് അവരാണ്. മഹാരാഷ്ട്രയിൽ എൻ.സി.പി, കോൺഗ്രസ്സും ശിവസേന യുമായി ചേർന്ന് സർക്കാരുണ്ടാക്കി, ബി.ജെ.പി അധികാരത്തിൽ എത്തുന്നത് തടയുന്നതിൽ പ്രധാന പങ്കുവഹിച്ചു. എൻ.സി.പി കേരളത്തിൽ എൽ.ഡി.എഫിന്റെ ഘടകകകക്ഷിയാണ്. തമിഴ്നാടിലെ വി.സി.കെയെപ്പോലെ സാമൂഹ്യ മർദ്ദനത്തിന്റെ പ്രശ്നങ്ങൾ ഉയർത്തുന്ന ചെറുകിട പ്രാദേശിക പാർടികൾ ചില സംസ്ഥാനങ്ങളിൽ ബി.ജെ.പിക്കെതിരെ മതനിരപേക്ഷ ജനാധിപത്യ നിലപാടുകൾ സ്വീകരിക്കുന്നുണ്ട്.

2.141 അതേസമയം ബി.ജെ.പി നടത്തുന്ന കേന്ദ്ര ഏജൻസികളുടെ വൻതോതിലുള്ള ദുരുപയോഗം നിമിത്തം ചില പ്രാദേശിക പാർടികൾ കഠിനമായ സമ്മർദത്തിൽ ആണ്. അവർ നിരന്തരമായ ഭീഷണിയും വിരട്ടലും ഭയപ്പാടും നേരിടുകയാണ്. വൈ.എസ്.ആർ കോൺഗ്രസ്സും ബി.ജെ.ഡിയും പോലുള്ള പാർട്ടികൾ പാർലമെന്റിൽ നിഷ്പക്ഷത പാലിക്കുകയും വലിയ ഒരളവു വരെ ഭരണ കക്ഷിയെ പിന്തുണയ്ക്കുകയും ചെയ്യുന്നു. ടി.ആർ.എസ് ഇപ്പോൾ ചില ബി.ജെ.പി വിരുദ്ധ നിലപാടുകൾ എടുക്കുന്നുണ്ട്. ബി.ജെ.പിയുടെ പരമ്പരാഗത സഖ്യകക്ഷികളായ ശിവസേനയും അകാലിദളും അവരുടെ സ്വന്തം സംസ്ഥാനങ്ങളിലെ സംഘർഷങ്ങൾ കാരണം ഇപ്പോൾ വേറിട്ടു നിൽക്കുകയാണ്. ജെ.ഡി(യു) യും എ.ഐ.എ.ഡി.എം.കെയും ബി.ജെ.പിയുടെ സഖ്യ കക്ഷികളാണ്. ബി.ജെ.പി നേതൃത്വത്തിലുള്ള എൻ.ഡി.എയുടെ ഘടകമായിരുന്ന തൃണമൂൽ കോൺഗ്രസ്സ് ഇപ്പോൾ ബി.ജെ.പിക്കെതിരെ അണിചേർന്നിരിക്കുകയാണ്. അവരുടെ സി.പി.ഐ എം വിരുദ്ധ ഇടതുപക്ഷവിരുദ്ധ ആക്രമണങ്ങൾ തുടരുകയും ദേശീയതലത്തിൽ ബി.ജെ.പി വിരുദ്ധ

ശക്തികളുടെ നേതാവാകാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. ആന്ധ്രാപ്രദേശിലെ മുൻ ഭരണകക്ഷിയായ ടി.ഡി.പിക്ക് ബി.ജെ.പിയോടാണ് ചായ്വ് അധികമുള്ളത്.

2.142 കേന്ദ്ര ഗവൺമെന്റിന്റെ ജനവിരുദ്ധനയങ്ങൾക്ക് എതിരെയും വർഗ്ഗീയശക്തികൾക്ക് എതിരെ മതനിരപേക്ഷതയുടെ സംരക്ഷണത്തിന് വേണ്ടിയും ഉള്ള പൊതു പോരാട്ടങ്ങ ളിൽ പങ്കെടുക്കാൻ തയ്യാറുള്ള പ്രാദേശിക പാർടികളുമായി സഹകരിക്കാൻ നാം ശ്രമിക്കും. അവരോടുള്ള അടവു സമീപനം രൂപപ്പെടുത്തുമ്പോൾ സംസ്ഥാനത്തിനകത്ത് അവരുടെ രാഷ്ട്രീയ നിലപാടുകൾ കൂടി കണക്കിലെടുക്കേണ്ടതുണ്ട്.

2.143 സംസ്ഥാനങ്ങളിൽ പ്രാദേശിക പാർടികൾ ഗവൺമെന്റുകൾ നയിക്കുകയും നാം എതിർക്കുന്ന നയങ്ങൾ നടപ്പിലാക്കുകയും ചെയ്യുമ്പോൾ അത്തരം നയങ്ങളെ എതിർക്കുന്നതിനായി സ്വതന്ത്രമായും, മറ്റ് ഇടതു പാർടികളുമായി ചേർന്നും ജനങ്ങളെ സംഘടിപ്പിക്കണം. എങ്കിലും അത്തരം ഗവൺമെന്റുകളെ ബി.ജെ.പി നേതൃത്വത്തിലുള്ള കേന്ദ്ര ഗവൺമെന്റുമായി നാം തുലനം ചെയ്യുന്നില്ല.

2.144 ഹിന്ദുത്വ ശക്തികളുടെ ദുഷ്ടലാക്കിന്റെ പശ്ചാത്തലത്തിൽ ന്യൂനപക്ഷ സമുദായത്തിലെ അന്യവൽക്കരണത്തെയും, അരക്ഷിതാവസ്ഥയെയും പ്രയോജനപ്പെടുത്താൻ ശ്രമിക്കുന്ന ജമാഅത്തെ ഇസ്ലാമിയും, പോപ്പുലർ ഫ്രണ്ട് ഓഫ് ഇന്ത്യയും അവരുടെ രാഷ്ട്രീയ മുന്നണികളും പോലുള്ള മുസ്ലീം തീവ്രവാദ മൗലികവാദ സംഘടനകളുണ്ട്. എന്നാൽ അവരുടെ പ്രവർത്തനങ്ങൾ ഹിന്ദുത്വ ശക്തികളെ സഹായിക്കുകയാണ് ചെയ്യുന്നത്. ജനാധിപത്യ മതനിരപേക്ഷ ശക്തികൾ ന്യൂനപക്ഷങ്ങളുടെ അവകാശങ്ങളെ ദൃഢമായി സംരക്ഷിക്കുകയും മതനിരപേക്ഷ പ്ലാറ്റ്ഫോമിലേക്ക് അവരെ അണിചേർക്കുകയും ചെയ്യേണ്ടത് ഏറ്റവും പ്രധാനമാണ്.

2.145 **ഇടതുപക്ഷ പാർട്ടികൾ:** ദേശീയതലത്തിൽ പല പ്രശ്നങ്ങളെ സംബന്ധിച്ചും അഞ്ച് ഇടതു പാർട്ടികൾ ചേർന്ന് സമരങ്ങൾക്കും പ്രക്ഷോഭങ്ങൾക്കും സംയുക്ത ആഹ്വാനം നൽകിയിട്ടുണ്ട്. ഇടതുപക്ഷ ബദലിനെ സംബന്ധിച്ചു ജനങ്ങൾക്കിടയിൽ ആത്മവിശ്വാസം വളർത്താൻ ഇടതുപക്ഷത്തിന്റെ സംയുക്ത പരിശ്രമങ്ങൾ ആവശ്യമാണ്. ഇടതുപക്ഷ ഐക്യം ശക്തിപ്പെടുത്താൻ ഈ പരിശ്രമങ്ങൾ തുടരണം. ഇതിനാവശ്യമായ മുൻകൈ പാർട്ടി സ്വീകരിക്കണം.

2.146 ബിഹാറിൽ ഇടതുപക്ഷത്തിനു തിരഞ്ഞെടുപ്പുകളിൽ മുന്നേറാനുള്ള സാധ്യത ഉണ്ട്. എങ്കിലും വ്യതിരിക്തമായ രാഷ്ട്രീയ നിലപാടുകൾ നിലനിൽക്കുന്നു. ആർ.എസ്.പി യും ഫോർവേഡ് ബ്ലോക്കും കേരളത്തിൽ കോൺഗ്രസ്സ് നേതൃത്വത്തിലുള്ള യു.ഡി.എഫിലും ബംഗാളിൽ ഇടതു മുന്നണിയിലുമാണ്. ബംഗാളിൽ സി.പി.ഐ (എം.എൽ) വ്യതിരിക്ത തിരഞ്ഞെടുപ്പ് അടവുകൾ ആണ് സ്വീകരിച്ചത്. ഇടതുപക്ഷ ഐക്യം ശക്തിപ്പെടുത്താനായി ഒരു പൊതു കാഴ്ചപ്പാടിലെത്താൻ ശ്രമിക്കണം.

**2.147 സി.പി.ഐ എം:** ബി.ജെ.പി അധീശ രാഷ്ട്രീയ പാർടി ആയി ഉയർന്നുവരികയും ആർ.എസ്.എസ് ശൃംഖല അതിവേഗത്തിൽ വ്യാപിക്കുകയും ചെയ്യുന്ന ഈ കാലഘട്ടത്തിൽ പാർട്ടിയുടെ സ്വതന്ത്രമായ ശക്തിയിലും രാഷ്ട്രീയമായി ഇടപെടുന്നതിനുള്ള കഴിവിലും കൂടുതൽ ഇടർച്ച സംഭവിച്ചിട്ടുണ്ട്.

2.148 പൗരത്വ ഭേദഗതി നിയമം / എൻ.പി.ആർ/ എൻ.ആർ.സി എന്നിവയോടുള്ള എതിർപ്പിലും ചരിത്ര വിജയം നേടിയ കർഷകപ്രക്ഷോഭത്തിന് പിന്തുണ നൽകിക്കൊണ്ടും ഇക്കാലത്ത് പാർട്ടി സംയുക്ത പ്രക്ഷോഭങ്ങളെ പിന്തുണയ്ക്കുന്നതിൽ സജീവമായ പങ്കു വഹിച്ചിട്ടുണ്ട്. നവലിബറൽ നയങ്ങളുടെ ആഘാതത്തിനും വിദ്വേഷത്തിന്റെയും അക്രമങ്ങളുടെയും അടിസ്ഥാനത്തിൽ വർഗീയ ധ്രുവീകരണത്തിന്റെ മൂർച്ച കൂട്ടുന്നതിനും എതിരായി പാർട്ടി നിരവധി മുന്നേറ്റങ്ങളും പ്രക്ഷോഭങ്ങളും നടത്തിയിട്ടുണ്ട്. ജനങ്ങളുടെ ജനാധിപത്യ അവകാശങ്ങളും പൗര സ്വതന്ത്രവും സംരക്ഷിക്കുന്നതിനു വേണ്ടിയുള്ള പ്രക്ഷോഭങ്ങളിലും, ട്രേഡ് യൂണിയനുകളുടെയും മറ്റു ബഹുജന സംഘടനകളുടെയും സമര പ്രതിഷേധ പ്രവർത്തനങ്ങളെ പിന്തുണച്ചുകൊണ്ടും പാർട്ടി നിരന്തരം ഇടപെടുന്നുണ്ട്. മഹാമാരി കാലഘട്ടത്തിൽ രാഷ്ട്രത്തിന്റെ വിവിധ ഭാഗങ്ങളിൽ ദുരിതാശ്വാസ പ്രവർത്തനങ്ങളിലും പാർട്ടി സജീവമായിട്ടുണ്ട്.

2.149 ആർ.എസ്.എസ്, ബി.ജെ.പി അവരുടെ കമ്യൂണിസ്റ്റ് വിരുദ്ധ പ്രത്യയശാസ്ത്ര നിലപാടുകളെ മുൻ നിർത്തിക്കൊണ്ട് ഇടതുകക്ഷികളെയും പ്രത്യേകിച്ചും സി.പി.ഐ എമ്മിനെയും ലക്ഷ്യമിട്ട് ആക്രമിക്കുകയാണ്. പശ്ചിമ ബംഗാളിലും, ത്രിപുരയിലും, കേരളത്തിലുമുള്ള നമ്മുടെ ശക്തി കേന്ദ്രങ്ങളെയും നമ്മുടെ സഖാക്കളെയും, പാർട്ടി ഓഫീസുകളെയും കായികമായി ആക്രമിക്കുന്നത് പ്രത്യേകിച്ച് ലക്ഷ്യമിടുകയാണ്.

2.150 കേരളത്തിൽ നമ്മുടെ സഖാക്കളുടെ മേലുള്ള ആർ.എസ്.എസ്, ബി.ജെ.പി ആക്രമണങ്ങൾ തുടരുകയാണ്. എൽ.ഡി.എഫ് ഗവൺമെന്റിനെ അ

സ്ഥിരപ്പെടുത്തുന്നതിനുള്ള ശ്രമങ്ങളുടെ ഭാഗമായി, കേന്ദ്ര ഏജൻസിയെ രായ്ക്കുരാമാനം ദുരുപയോഗപ്പെടുത്തുകയാണ് ബി.ജെ.പി ചെയ്യുന്നത്. കോൺഗ്രസ്സ് നേതൃത്വത്തിലുള്ള യു.ഡി. എഫും ഈ ശ്രമങ്ങളിൽ ബി.ജെ.പിയെ പിന്തുണയ്ക്കുന്നു. അവർ നമ്മുടെ സഖാക്കളെ കായികമായി ആക്രമിക്കുകയും കൊലപ്പെടുത്തുകയും ചെയ്യുന്നുണ്ട്.

2.151 2021 ൽ സി.പി.ഐ എമ്മിന്റെ നേതൃത്വത്തിലുള്ള എൽ.ഡി.എഫ് കേരളത്തിലെ അസംബ്ലി തിരഞ്ഞെടുപ്പിൽ വീണ്ടും ജയിച്ചു. ഇത് അഭൂതപൂർവമാണ്. കാരണം കഴിഞ്ഞ നാലു ദശകത്തിലേറെ കാലം കേരളത്തിലെ സമ്മതിദായകർ എപ്പോഴും അവരെ ഭരിക്കുന്ന ഗവൺമെന്റിനെ മാറ്റിയിട്ടുണ്ട്. മുൻ എൽ.ഡി.എഫ് ഗവൺമെന്റിന്റെ പ്രകടനവും ഈ വിജയവും നമ്മുടെ പാർട്ടിക്ക് ശക്തിയും അന്തസ്സും നൽകിയിട്ടുണ്ട്.

2.152 എൽ.ഡി.എഫ് ഗവൺമെന്റിന്റെ മാതൃകാപരമായ പ്രവർത്തനം ജനജീവിതവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ ഗുണപരമായ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. മുൻ എൽ.ഡി.എഫ് ഗവൺമെന്റ് സാമൂഹ്യസുരക്ഷ പദ്ധതികൾ ശരിയായ രീതിയിൽ തന്നെ നടപ്പിലാക്കി. ജനകേന്ദ്രിതമായ ബദൽ നയങ്ങൾ, ഒരു സംസ്ഥാന ഗവൺമെന്റിനു ഫെഡറൽ സംവിധാനത്തിന്റെ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ടുതന്നെ എന്തൊക്കെ ചെയ്യാൻ കഴിയും എന്നു തെളിയിച്ചു. സമുദായ മൈത്രിയുടെ അടിത്തറയിൽ എല്ലാ ജന വിഭാഗങ്ങൾക്കും സംരക്ഷണം നൽകി. പ്രധാനമായി ആർ.എസ്.എസ്, ബി.ജെ.പി ഉയർത്തുന്ന അപകട സാധ്യതയ്ക്ക് എതിരെയുള്ള പോരാട്ടത്തിലും കോൺഗ്രസ്സ് നേതൃത്വത്തിലുള്ള യു.ഡി.എഫിന്റെ ബി.ജെ.പിയുമായുള്ള നീക്കുപോക്കിനെ തുറന്നുകാട്ടുന്നതിലും ഊന്നികൊണ്ടുള്ള വ്യക്തമായ രാഷ്ട്രീയലൈൻ 2021 ലെ അഭൂതപൂർവമായ നിയമസഭ തിരഞ്ഞെടുപ്പു വിജയത്തെ സഹായിച്ചു.

2.153 കേരളം തുടർച്ചയായി പ്രകൃതിദുരന്തങ്ങൾ നേരിട്ട കാലഘട്ടത്തിൽ ജനങ്ങൾക്ക് സഹായമെത്തിക്കുന്നതിൽ പാർട്ടിയും എൽ.ഡി.എഫും വഹിച്ച പങ്ക് വൻതോതിൽ  അഭിനന്ദിക്കപ്പെട്ടു. സ്വന്തം പൊതുജനാരോഗ്യ സംവിധാനം ഉപയോഗിച്ച് കോവിഡ് മഹാമാരിയെ ഏറ്റവും കാര്യക്ഷമമായി പിടിച്ചുനിർത്താൻ കേരളത്തിനു കഴിഞ്ഞത് ലോകമെമ്പാടും പ്രശംസ നേടി. പിന്നീടുവന്ന കോവിഡ് തരംഗങ്ങളേയും പൊതുജനാരോഗ്യ സംവിധാനവും  തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളുടെ ഇടപെടലും ഉപയോഗിച്ച് കണ്ടെത്തൽ, പരിശോധന, ചികിത്സ എന്നിവയിലൂടെ കാര്യക്ഷമമായി നേരിടാൻ കഴിയുന്നുണ്ട്.

2.154 **പശ്ചിമ ബംഗാൾ:** പശ്ചിമ ബംഗാളിൽ ഫാസിസ്റ്റ് സ്വഭാവമുള്ള ആക്രമണങ്ങൾ വഴിയായി നമ്മുടെ പാർട്ടിക്ക് കടുത്ത അടിച്ചമർത്തൽ നേരിടേണ്ടിവരുന്നു. ഈ ആക്രമണങ്ങൾക്കെതിരെ പ്രതിരോധമുയരുന്നുണ്ട്. 2011 നും 2021 നും ഇടയിൽ നമ്മുടെ 229 സഖാക്കളെ നഷ്ടപ്പെട്ടു. ഈ കാലഘട്ടത്തിൽ 1,02,000 ത്തിൽപ്പരം പാർട്ടി അംഗങ്ങളും അനുഭാവികളും വീടുകളിൽ നിന്ന് ആട്ടിയോടിക്കപ്പെട്ടു; നഗര പ്രദേശങ്ങളിൽ അവരെ സംരക്ഷിക്കുന്നതിനുള്ള ഏർപ്പാടുകൾ പാർട്ടിക്ക് ഏറ്റെടുക്കേണ്ടിവരികയുമുണ്ടായി. 1,30,000 ത്തിൽ പരം അംഗങ്ങളും അനുഭാവികളും കള്ളക്കേസുകളിൽ കുടുക്കപ്പെട്ടു, തുടർന്ന് പീഡനവും, വേട്ടയാടലും നേരിട്ടു. ഈ അടിച്ചമർത്തലിനെ ധീരമായി നേരിട്ടുകൊണ്ട് കേന്ദ്ര – സംസ്ഥാന തലങ്ങളിലുള്ള ആഹ്വാനങ്ങളും പ്രതിഷേധ സമരങ്ങളും നടപ്പിലാക്കാനായി വലിയ തോതിൽ ജനങ്ങളെ സംഘടിപ്പിക്കാൻ പാർട്ടിക്കും ബഹുജന സംഘടനകൾക്കും കഴിഞ്ഞു.

2.155 പശ്ചിമ ബംഗാൾ തിരഞ്ഞെടുപ്പിൽ പാർട്ടിയുടെ പരാജയം അത്യന്തം നിരാശാജനകമായിരുന്നു. പാർട്ടി ഗൗരവമുള്ള സ്വയം വിമർശനപരമായ ആത്മപരിശോധന നടത്തുകയും പാഠങ്ങൾ പഠിക്കുകയും ചെയ്തു. അവയെ പാർട്ടി സ്വാംശീകരിക്കുകയും ആത്മാർഥമായി നടപ്പിലാക്കുകയും ചെയ്യേണ്ടതുണ്ട്.

2.156 **ത്രിപുര:** സംസ്ഥാന ഗവൺമെന്റിന്റെ സംരക്ഷണത്തിൽ ബി.ജെ.പി നടത്തുന്ന ഫാസിസ്റ്റ് സ്വഭാവമുള്ള ആക്രമണങ്ങൾക്ക് നമ്മുടെ പാർട്ടി ഇരയാവുകയാണ്. മുമ്പ് ജനങ്ങളുടെ പ്രശ്നങ്ങളെ സംബന്ധിച്ച് നമ്മുടെ പാർട്ടിയുടേയും ബഹുജന സംഘടനകളുടെയും പ്രക്ഷോഭങ്ങൾക്കും, പ്രതിഷേധങ്ങൾക്കും ഉള്ള പ്രതികരണം എന്ന നിലയിൽ സംസ്ഥാനമൊട്ടാകെയുള്ള നമ്മുടെ 47 പാർട്ടി ഓഫീസുകളെ ആക്രമിക്കുകയും, തീവെയ്ക്കുകയും, വസ്തുവകകൾക്ക് കേടുപാടുകൾ വരുത്തുകയും നശിപ്പിക്കുകയും ചെയ്തു. ഈ ആക്രമണങ്ങളിൽ നിരവധി സഖാക്കൾക്ക് ദേഹോപദ്രവം ഏൽക്കുകയും അവരെ ആശുപത്രികളിൽ പ്രവേശിപ്പിക്കേണ്ടിവരുകയും ചെയ്തു.

2.157 ബി.ജെ.പി സംസ്ഥാന ഗവൺമെന്റിന്റെ കീഴിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള എല്ലാ തിരഞ്ഞെടുപ്പുകളും പ്രഹസനങ്ങളായി മാറുകയാണ്. പ്രതിപക്ഷ സ്ഥാനാർഥികളെ നോമിനേഷൻ സമർപ്പിക്കുന്നതിനും വോട്ടു ചെയ്യുന്നതിനും സമ്മതിക്കുന്നില്ല. തിരഞ്ഞെടുപ്പുകളിൽ വ്യാപകമായ അക്രമങ്ങളും ഭീകരതയും ഏ

താണ്ട് പൂർണമായ ബൂത്ത് പിടിച്ചെടുക്കലും ന ടക്കുന്നു.

2.158 ആദ്യം ഗോത്രവർഗ്ഗ സ്വയം ഭരണ കൗൺസിലുകളിലേക്കും പിന്നീട് 334 തദ്ദേശ സ്വയം ഭരണ വാർഡുകളിലേക്കും നടന്ന തിരഞ്ഞെടുപ്പുകളിൽ നമ്മുടെ നിരവധി സഖാക്കളെ നോമിനേഷൻ നൽകുന്നതിൽ നിന്ന് തടഞ്ഞു. നോമിനേഷൻ കൊടുക്കാൻ കഴിയാത്തവിധം വൻതോതിൽ അക്രമങ്ങൾ അഴിച്ചു വിട്ടു. നോമിനേഷൻ പിൻവലിപ്പിക്കാൻ ഭീഷണിപ്പെടുത്തി. ബി.ജെ.പി 112 സീറ്റുകൾ മത്സരമില്ലാതെ നേടി. ശേഷിച്ച സീറ്റുകളിൽ അഞ്ച് സീറ്റുകൾ ഒഴികെ ബാക്കിയെല്ലാം വ്യാപകമായ ബൂത്ത് പിടിച്ചെടുക്കലിലൂടെ ജയിച്ചു. ഈ സാഹചര്യങ്ങളിലും ഇടതുമുന്നണി ഇരുപതു ശതമാനത്തോളം വോട്ടുകൾ നേടി.

## ഇടതുപക്ഷ ജനാധിപത്യ മുന്നണി

2.159 ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ രൂപീകരണത്തിനുള്ള ശ്രമങ്ങൾക്ക് പാർട്ടി മുൻഗണന നൽകണം. 21–ാം പാർട്ടി കോൺഗ്രസ്സിന്റെ രാഷ്ട്രീയ പ്രമേയം ഇതിന്റെ അതിരുകൾ ഇത്തരത്തിൽ നിർണയിച്ചു. "ഒരു പൊതു ആവശ്യപത്രിക അനുസരിച്ച് വ്യത്യസ്ത വർഗ്ഗ ബഹുജന സംഘടനകളുടെ പൊതുവേദിയുടെ രൂപീകരണം ആണ് ഈ ദിശയിലുള്ള ഒരു പടവ്. തൊഴിലാളികളുടെയും കർഷകരുടെയും സംയുക്ത സമരങ്ങൾക്ക് പ്രത്യേക ഊന്നൽ നൽകണം (21–ാം കോൺഗ്രസ്സ് രാഷ്ട്രീയ പ്രമേയം ഖണ്ഡിക 2. 87). "ഇപ്പോൾ ഇടതുപക്ഷ ജനാധിപത്യ മുന്നണിയിലേക്ക് ആകർഷിക്കാവുന്ന ശക്തികളുടെ കേന്ദ്രബിന്ദു ഇടതു പാർട്ടികളും അവരുടെ വർഗ്ഗ ബഹുജന സംഘടനകളും, ഇടതു ഗ്രൂപ്പുകളും ബുദ്ധിജീവികളും, പല പാർട്ടികളിലായി ചിതറിക്കിടക്കുന്ന സോഷ്യലിസ്റ്റുകാർ, മതനിരപേക്ഷ ബൂർഷ്വാ പാർടികളിലെ ജനാധിപത്യവാദികൾ എന്നിവരും, ആദിവാസികൾ, ദളിതർ, സ്ത്രീകൾ, ന്യൂനപക്ഷങ്ങൾ എന്നിവരുടെ ജനാധിപത്യ സംഘടനകളും അടിച്ചമർത്തപ്പെട്ടവരുടെ പ്രശ്നങ്ങൾ ഏറ്റെടുക്കുന്ന സാമൂഹ്യ പ്രസ്ഥാനങ്ങളും ആണ്. ബൂർഷ്വാ ഭൂപ്രഭു പാർട്ടികളുടെ നയങ്ങൾക്കെതിരായതും വേറിട്ടതുമായ ഒരു പരിപാടിയുടെ അടിസ്ഥാനത്തിൽ രൂപപ്പെടുന്ന ഒരു സംയുക്ത പ്ലാറ്റ്ഫോമിലേക്ക് ഈ ശക്തികളെകൊണ്ടുവന്നുകൊണ്ടുമാത്രമേ ഇടതുപക്ഷ ജനാധിപത്യ മുന്നണിയിലേക്കുള്ള നീക്കത്തിനു മൂർത്തരൂപം കൈവരിക്കാൻ കഴിയുകയുള്ളൂ" (22–ാം കോൺഗ്രസ് രാഷ്ട്രീയ പ്രമേയം ഖണ്ഡിക 2.110).

2.160 ഈ വിലയിരുത്തലിനെ മുന്നോട്ടുകൊണ്ടുപോയി ഇടത് ബഹുജന സംഘടനകളുടെ സംയുക്ത പ്ലാറ്റ്ഫോം ഉണ്ടാക്കാനുള്ള ശ്രമം നടന്നു – ജൻ ഏകത ജന അധികാർ ആന്ദോളൻ (ജെ. എ.ജെ.എ.എ) എന്നാൽ പല കാരണങ്ങൾ കൊണ്ടും പ്രതീക്ഷിച്ചതുപോലെ മുന്നേറാൻ ഇതിനു കഴിഞ്ഞില്ല. ഫലപ്രദമായ സംയുക്ത വേദികൾ രൂപപ്പെടുത്താനുള്ള ശ്രമങ്ങൾ തുടരണം.

2.161 വർഗ ബഹുജന സംഘടനകളുടെ സംയുക്ത പ്രക്ഷോഭങ്ങൾ സംഘടിപ്പിക്കപ്പെട്ടു. അവയിൽ ഏറ്റവും ശ്രദ്ധേയം ട്രേഡ് യൂണിയനുകൾ, കർഷകർ, കർഷകത്തൊഴിലാളി സംഘടനകൾ എന്നിവയുടെ കൂടുതൽ ശക്തമായ സമര ഐക്യം ആയിരുന്നു. കൂടുതൽ ആഴത്തിലുള്ള കാർഷിക ദുരിതങ്ങളിൽ നിന്ന് ഉയർന്നുവന്ന പൊതു ആവശ്യങ്ങളെ മുൻനിർത്തി കർഷക സംഘടനകളുടെ വിപുലമായ ഐക്യം കെട്ടിപ്പടുത്തു. അഖിലേന്ത്യ കിസാൻ സംഘർഷ് കോ–ഓർഡിനേഷൻ കമ്മിറ്റി ദേശവ്യാപകമായ പ്രചാരണം നടത്തുകയും അഞ്ഞൂറിലേറെ സംഘടനകൾ പങ്കെടുത്ത ദേശീയ സമ്മേളനം നടത്തുകയും ചെയ്തു. അതിൽ നിന്നാണ് ചരിത്രവിജയം നേടിയ കർഷക പ്രക്ഷോഭം നയിച്ച സംയുക്ത കിസാൻ മോർച്ച രൂപം കൊണ്ടത്.

2.162 കർഷക പ്രക്ഷോഭത്തോട് മറ്റു നിരവധി ബഹുജന സംഘടനകൾ, സാമൂഹ്യ പ്രസ്ഥാനങ്ങൾ, ബുദ്ധിജീവികൾ എന്നിവർ പ്രകടിപ്പിച്ച ഐക്യം സ്ഥിരപ്പെടുത്തേണ്ടതുണ്ട്. ഓരോ സംസ്ഥാനത്തിലും ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ ഭാഗമാകാവുന്ന ശക്തികളെ തിരിച്ചറിയാനുള്ള ശ്രമം വലിയ തോതിൽ നടന്നിട്ടില്ല. ഈ ശ്രമം തുടരുകയും ഉടൻതന്നെ നടത്തുകയും വേണം. ഇതിന്റെ അടിസ്ഥാനത്തിൽ ബൂർഷ്വാ ഭൂപ്രഭുനയങ്ങൾക്ക് ഉള്ള യഥാർത്ഥ ബദൽ എന്ന നിലയിൽ ഇടതുപക്ഷ ജനാധിപത്യ പരിപാടിയെ അവതരിപ്പിക്കുന്നതിനാവശ്യമായ സമര ഐക്യം ശക്തിപ്പെടുത്തണം.

### ഇടതുപക്ഷ ജനാധിപത്യ പരിപാടി

2.163 ഇടതുപക്ഷ ജനാധിപത്യ പരിപാടിയിൽ ബൂർഷ്വാ ഭൂപ്രഭുനയങ്ങൾക്കുള്ള ബദലിന്റെ രൂപരേഖ താഴെ പറയുന്നവയുടെ അടിസ്ഥാനത്തിൽ ആയിരിക്കണം.

a. **സാമ്പത്തിക പരമാധികാരത്തിന്റെ സുരക്ഷിതത്വം ഉറപ്പാക്കൽ:** പൊതു മേഖല സംരംഭങ്ങളുടെയും ഗവൺമെന്റ് വകുപ്പുകളുടെയും സ്വകാര്യവൽക്കരണത്തിൽ നിന്ന് പിന്മാറുക; വെള്ളം, വൈദ്യുതി, പൊതു ഗതാഗതം, ആരോഗ്യം, വിദ്യാഭ്യാസം, മുതലായ അടിസ്ഥാന സേവനങ്ങൾ ഉറപ്പു വരുത്തുക; ദേശീയ ആസ്തികളുടെ ധന

വൽകരണ പൈപ്പ് ലൈനും ഓർഡിനൻസ് ഫാക്ടറികളുടെ കോർപ്പറേറ്റ്വൽക്കരണവും റദ്ദ് ചെയ്യുക; ശിങ്കിടി മുതലാളിത്തം അവസാനിപ്പിക്കുക; സൂക്ഷ്മ ചെറുകിട, ഇടത്തരം ഉൽപാദന സംരംഭങ്ങളെ പ്രോത്സാഹിപ്പിക്കുക അനൗപചാരിക മേഖലയെ സംരക്ഷിക്കുക; അതിധനവാൻമാരുടെ മേൽ നികുതി ചുമത്തുക; സന്തുലിത വികസനം പുനഃസ്ഥാപിക്കുക; അത്യാവശ്യമുള്ള പശ്ചാത്തല സൗകര്യങ്ങൾ നിർമ്മിക്കുന്നതിനാവശ്യമായ പൊതു മുതൽമുടക്ക് വർധിപ്പിക്കുക; തൊഴിലുകൾ സൃഷ്ടിക്കുകയും ആഭ്യന്തര ചോദനം വർധിപ്പിക്കുകയും ചെയ്യുക; ഭൂപരിഷ്കാരം നടപ്പിലാക്കുക; സഹകരണ കൃഷി, ഉത്പാദനം, വാണിജ്യം എന്നിവയിലൂടെ കൃഷി വികസിപ്പിക്കുക; ഇന്ത്യയുടെ ഭക്ഷ്യ സുരക്ഷ ശക്തിപ്പെടുത്തുക.

b. **ഇന്ത്യൻ ഭരണഘടനയുടെയും റിപ്പബ്ലിക്കിന്റെ മതനിരപേക്ഷ ജനാധിപത്യ സ്വഭാവത്തിന്റെയും സംരക്ഷണം:** ഭരണഘടനാ ക്രമത്തിന്റെ അടിസ്ഥാന സ്തംഭങ്ങളെ ശക്തിപ്പെടുത്താനുള്ള ബദൽ നയങ്ങൾ; ഭരണകൂടത്തിൽ നിന്നും രാഷ്ട്രീയത്തിൽ നിന്നും മതത്തെ വേർപെടുത്തുക എന്ന മതനിരപേക്ഷതയുടെ അടിസ്ഥാന തത്ത്വം ഒരു ഭരണഘടന പ്രമാണം എന്ന നിലയിൽ വ്യക്തമാക്കപ്പെടണം; വർഗീയ ധ്രുവീകരണത്തെ അടിസ്ഥാനമാക്കിയ പകയുടെയും അക്രമത്തിന്റെയും പ്രചരണം നിരോധിക്കപ്പെടണം; മതന്യൂനപക്ഷങ്ങളുടെ ജീവിതം, സ്വാതന്ത്ര്യങ്ങൾ, അവകാശങ്ങൾ എന്നിവയുടെ സംരക്ഷണം; ഭരണ സംവിധാനത്തിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും അത്യുഗ്രവർഗ്ഗീയ സ്വഭാവമുള്ള വ്യക്തികളെ പുറത്താക്കൽ, എല്ലാ നിയമവിരുദ്ധമായ സ്വകാര്യ സേനകളുടെയും സന്നദ്ധ ഗ്രൂപ്പുകളുടെയും നിരോധനം; ആൾക്കൂട്ട കൊലപാതകങ്ങൾക്ക് എതിരെ നിയമനിർമാണം; പൗരത്വ ഭേദഗതി നിയമം/എൻ.പി.ആർ/എൻ.ആർ.സി പിൻവലിക്കൽ.

c. **ജനാധിപത്യഅവകാശങ്ങളുടെയും പൗരസ്വാതന്ത്ര്യങ്ങളുടെയും ഭരണഘടന ഉറപ്പു നൽകുന്ന വിധത്തിലുള്ള സംരക്ഷണം:** വ്യാപകമായി ദുരുപയോഗം ചെയ്യപ്പെടുന്ന രൂപത്തിലുള്ള യു.എ.പി.എ പിൻവലിക്കുക; രാജ്യദ്രോഹ നിയമം, ആംഡ് ഫോർസസ് സ്പെഷ്യൽ പവേഴ്സ് ആക്ട് (എ.എഫ്.എസ്.പി.എ), ദേശീയ സുരക്ഷാനിയമം (എൻ.എസ്.എ) എന്നിവ പിൻവലിക്കുക; വധശിക്ഷ നിരോധിക്കുക; ഇലക്ടറൽ ബോണ്ട് പദ്ധതി നിരോധിക്കുക; ഭാഗിക ലിസ്റ്റ് സംവിധാനമുള്ള ആനുപാതിക പ്രാതിനിധ്യം ഉൾപ്പെടെ ഉള്ള തിരഞ്ഞെടുപ്പു പരിഷ്കാരങ്ങൾ കൊണ്ടുവരിക; സോഷ്യൽ ഓഡിറ്റിങ്ങും ഉത്തരവാദിത്വവും നിർബന്ധമാക്കുക; വിവരാവകാശ നിയമം കർക്കശമായി നടപ്പിലാക്കുക.

d. **ഫെഡറലിസം:** സംസ്ഥാനങ്ങൾക്ക് കൂടുതൽ അധികാരങ്ങൾ നൽകികൊണ്ട് കേന്ദ്ര സംസ്ഥാന ബന്ധങ്ങൾ പുനഃസംഘടിപ്പിക്കുക; കേന്ദ്ര സർച്ചാർജുകളും, സെസ്സുകളും സംസ്ഥാനങ്ങളുമായി വീതിക്കുകയും പങ്ക്വെയ്ക്കുന്ന മേഖലയിൽ കേന്ദ്ര ഗവൺമെന്റിന്റെ നികുതി ഇതര റവന്യു ഉൾപ്പെടുത്തുകയും ചെയ്യുക; അന്തർ സംസ്ഥാന കൗൺസിൽ, ആസൂത്രണ കമ്മിഷൻ, ദേശീയ വികസന കൗൺസിൽ എന്നിവയെ പുനരുജ്ജീവിപ്പിക്കുക; ഗവർണർമാർ എന്ന സംവിധാനം പുനഃപരിശോധിക്കുക; 356–ാം വകുപ്പിനുപകരം അനുയോജ്യമായ സുരക്ഷ സംവിധാനങ്ങൾ ഏർപ്പെടുത്തുക; ജമ്മു – കാശ്മീരിനെ അതിന്റെ സ്വയം ഭരണം ഉറപ്പു വരുത്തി പൂർണ സംസ്ഥാനമായി പുനഃസ്ഥാപിക്കുക; 370–ാം വകുപ്പും 35 എ യും എടുത്തുകളഞ്ഞത് പിൻവലിക്കുക.

e. **തൊഴിലാളി വർഗ്ഗവും കർഷകരും:** അവിദഗ്ധ തൊഴിലാളികൾക്ക് ഉപഭോക്തൃ വില സൂചികയുമായി ബന്ധപ്പെടുത്തി മാസത്തിൽ 21,000 രൂപയിൽ കുറയാത്ത തുക നിയമാനുസൃത മിനിമം വേതനമായി ഉറപ്പുവരുത്തുക, നാല് തൊഴിൽ നിയമങ്ങൾ പിൻവലിക്കുക, രഹസ്യ ബാലറ്റ് വഴി ട്രേഡ് യൂണിയനുകളുടെ അംഗീകാരം ഉറപ്പു വരുത്തുക; സാമൂഹ്യ സുരക്ഷയും മാനേജ്മെന്റിൽ തൊഴിലാളികളുടെ പങ്കാളിത്തവും ഉറപ്പാക്കുക; സി2 + 50% ഫോർമുല അനുസരിച്ച് എല്ലാ വിളകൾക്കും എല്ലാ കർഷകർക്കും മിനിമം താങ്ങുവില നൽകുന്നത് നിയമമാക്കുക; കേന്ദ്ര ഗവൺമെന്റ് എല്ലാ കാർഷിക കടങ്ങളും റദ്ദാക്കുക; വേതനവും സാമൂഹ്യസുരക്ഷയും എല്ലാ കർഷക തൊഴിലാളികൾക്കും നൽകുന്നവിധത്തിൽ കേന്ദ്രതലത്തിലുള്ള നിയമ നിർമാണം.

f. **സാമൂഹ്യനീതി:** ജാതി സമ്പ്രദായത്തിന്റെയും എല്ലാവിധത്തിലുള്ള ജാതി മർദ്ദനത്തിന്റെയും നിരോധനം; പട്ടികജാതി – പട്ടികവർഗക്കാർക്ക് അടിസ്ഥാന മനുഷ്യാവകാശങ്ങൾ ഉറപ്പാക്കുന്നതിനുള്ള സവിശേഷ നടപടികൾ; പട്ടികജാതിക്കാർക്ക് പ്രത്യേക ഘടകപദ്ധതിക്കും പട്ടികവർഗ ഉപപദ്ധതിക്കും അതിന്റെ നടത്തിപ്പിന് മേൽനോട്ടം വഹിക്കുന്ന ശാക്തീകരിക്കപ്പെട്ട സമിതിക്കും വേണ്ടിയുള്ള കേന്ദ്ര നിയമ നിർമാണം; വനഭൂമികളുടെ മേലും ഉപജീവനത്തിനും സംസ്കാരത്തിനും ഉള്ള ആദിവാസികളുടെ അവകാശങ്ങൾക്ക് ഭരണഘടനാപരവും നിയമപരവുമായ നിബന്ധനകളുടെ സംരക്ഷണം; സ്വകാര്യ മേഖലയിൽ സംവരണം നൽകുന്നതിനുള്ള നിയമനിർമാണം; ജാ

തി സെൻസസ് നടത്തുക; സംവരണ വിഭാഗത്തിൽപ്പെട്ട എല്ലാ തസ്തികകളിലും ബാക്കിവന്ന ഒഴിവുകൾ നികത്തുക; തോട്ടിപ്പണിയുടെ നിരോധനം കർക്കശമായി നടപ്പാക്കുക; അയിത്തത്തിന്റെ ആചരണത്തിന് എതിരെ കടുത്ത ശിക്ഷ നടപ്പിലാക്കുക; വനാവകാശ നിയമം കൃത്യമായി നടപ്പാക്കുക; പിന്നാക്ക സമുദായത്തിന്റെ കണക്കെടുപ്പിനു ജാതി സെൻസസ് നടത്തുക.

**സ്ത്രീകൾ:** സ്ത്രീ സംവരണനിയമം നടപ്പിലാക്കുക; സ്ത്രീകൾക്ക് തുല്യാവകാശവും തുല്യവേതനവും ഉറപ്പാക്കുക; സ്ത്രീകൾക്കും കുട്ടികൾക്കും എതിരായ അക്രമങ്ങളുടെ ഭീതിദമായ വർധനയ്ക്ക് എതിരെ കർക്കശ നടപടികൾ സ്വീകരിക്കുക; അത്തരം കുറ്റവാളികളെ ശിക്ഷിക്കുന്നതിനും കുറ്റകൃത്യങ്ങൾ തടയുന്നതിനും ഉള്ള കടുത്ത നടപടികൾ സ്വീകരിക്കുക; ദുരഭിമാന കുറ്റകൃത്യങ്ങൾ നിരോധിക്കുന്ന നിയമം കൊണ്ടുവരിക

**കുട്ടികൾ:** എല്ലാ കുട്ടികളെയും ഉൾപ്പെടുത്തുന്ന വിധത്തിൽ ഐ.സി.ഡി.എസ് സാർവത്രികമാക്കുക; വിദ്യാഭ്യാസ അവകാശനിയമം കൃത്യമായി നടപ്പിലാക്കുക; എല്ലാ വിധത്തിലുള്ള ബാലവേലയും നിരോധിക്കുക; കുട്ടിക്കടത്തിനെതിരെ ശിക്ഷാനടപടികൾ സ്വീകരിക്കുക.

**എൽ.ജി.ബി.ടി :** ട്രാൻസ്ജെൻഡർ പൗരരുടെ അവകാശങ്ങൾ സംരക്ഷിക്കുകയും വികസിപ്പിക്കുകയും ചെയ്യുക; എൽ.ജി.ബി.ടി പൗരർക്കെതിരെയുള്ള പീഡനങ്ങളും കുറ്റകൃത്യങ്ങളും തടയുന്നതിന് നിയമ നടപടികൾ അടക്കമുള്ള കർക്കശ നടപടികൾ സ്വീകരിക്കുക.

**ഭിന്നശേഷിക്കാർ:** ഭിന്നശേഷിക്കാർക്കുള്ള നിയമവും മാനസികരോഗ്യ പരിപാലന നിയമവും അനുസരിച്ചുള്ള വ്യക്തികളുടെ അവകാശങ്ങൾ കൃത്യമായി നടപ്പിലാക്കുന്നത് സംബന്ധിച്ച് ആവശ്യമുള്ള ബജറ്റ് വിഹിതം ഉറപ്പു വരുത്തുക; ഭിന്നശേഷിക്കാരുടെ അവകാശങ്ങളെ സംബന്ധിച്ച ഐക്യരാഷ്ട്ര കൺവെൻഷൻ അനുസരിച്ച് ദേശീയ ഭിന്നശേഷിനയം പുനരാവിഷ്കരിക്കുക; മറ്റു നിയമങ്ങളിൽ ആവശ്യമായ ഭേദഗതി വരുത്തുക; ഭിന്നശേഷിക്കാരുടെ ഒഴിവുകൾ നികത്തുക; ആവശ്യമായ നിർമിത പശ്ചാത്തല സൗകര്യങ്ങൾ, ഗതാഗതം, ഐ.ടി സഹായത്തോടെ ഉള്ള സേവനങ്ങൾ എന്നിവ ഭിന്നശേഷിക്കാർക്ക് പ്രാപ്യമാക്കുക

## g. ജനക്ഷേമം

i. **പൊതുവിതരണ പദ്ധതി സാർവത്രികമാക്കുക:** എല്ലാ അവശ്യവസ്തുക്കളും വിതരണം ചെയ്യുക; സാർവത്രികമായ പെൻഷൻ ആനുകൂല്യം, സുസ്ഥിരമായ കുടിവെള്ളം, ശുചിത്വവൽക്കരണം, നഗരത്തിലും ഗ്രാമത്തിലും ഉള്ള ദരിദ്രർക്ക് പാർപ്പിടങ്ങൾ.

ii. **തൊഴിൽ :** മഹാത്മാഗാന്ധി ദേശീയ തൊഴിലുറപ്പ് പദ്ധതിയുടെ കീഴിൽ തൊഴിൽ വ്യാപിപ്പിക്കുകയും വേതനം വർധിപ്പിക്കുകയും ചെയ്യുക; നഗരതൊഴിലുറപ്പു പദ്ധതി നടപ്പിലാക്കുക; തൊഴിലില്ലായ്മ വേതനം നൽകുക.

iii. **പുതിയ വിദ്യാഭ്യാസ നയം റദ്ദു ചെയ്യുക :** ഭരണഘടനാ മൂല്യങ്ങൾ ശക്തിപ്പെടുത്തുന്നതിനും ശാസ്ത്രബോധം വളർത്തുന്നതിനും വേണ്ടി കരിക്കുലവും സിലബസ്സും പുനരാവിഷ്കരിക്കുക; സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങളെ നിയന്ത്രിക്കുക; വിദ്യാഭ്യാസത്തിന്റെ കേന്ദ്ര വിഹിതം ജി.ഡി.പിയുടെ ആറു ശതമാനമായി വർധിപ്പിക്കുക; വിദ്യാഭ്യാസത്തിലെ ഡിജിറ്റൽ വേർതിരിവ് ഒഴിവാക്കുക;

iv. **ആരോഗ്യം :** സ്റ്റേറ്റ് ഫണ്ടിംഗിന്റെ അടിസ്ഥാനത്തിൽ സാർവത്രിക പൊതുജനാരോഗ്യ പരിപാലനസംവിധാനം; ആരോഗ്യത്തിനുള്ള കേന്ദ്ര വിഹിതം കുറഞ്ഞത് ജി.ഡി.പിയുടെ അഞ്ച് ശതമാനം എങ്കിലുമായി വർധിപ്പിക്കുക; അവശ്യ മരുന്നുകളുടെ വില കുറയ്ക്കുക; സ്വകാര്യ ആരോഗ്യ സൗകര്യങ്ങൾ നിയന്ത്രിക്കുക.

v. **പരിസ്ഥിതി :** നിയന്ത്രണം വഴി വിഷവാതകങ്ങളുടെ ഉത്സർജനം കുറച്ചു കൊണ്ട് പരിസ്ഥിതിയെ സംരക്ഷിക്കുക, പുനഃസ്ഥാപനശേഷിയുള്ള ഊർജത്തെ പ്രോത്സാഹിപ്പിക്കുക; എല്ലാവർക്കും ഊർജ വിതരണത്തിൽ തുല്യത ഉറപ്പു വരുത്തുക, വനങ്ങളും നീർത്തട പ്രദേശങ്ങളും സംരക്ഷിക്കുക; മലിനീകരണം തടയുകയും അത് ലംഘിക്കുന്നവർക്കെതിരെ കർക്കശ നടപടികൾ സ്വീകരിക്കുകയും ചെയ്യുക

vi. **സംസ്കാരവും മാധ്യമങ്ങളും :** മതനിരപേക്ഷ ജനാധിപത്യ സംസ്കാരം വളർത്തുക; വർഗീയ, വിജ്ഞാന വിരോധ സ്വാധീനങ്ങളെ തടയുന്നതിനായി ജനങ്ങളുടെ പ്രശ്നങ്ങളിൽ കേന്ദ്രീകരിക്കുക; നാടൻ കലാരൂപങ്ങളടക്കം വൈവിധ്യമാർന്ന കലാരൂപങ്ങളെയും പാരമ്പര്യങ്ങളെയും പ്രോത്സാഹിപ്പിക്കുക; ഭരണഘടനയിലെ എട്ടാം ഷെഡ്യൂളിൽ പട്ടികപ്പെടുത്തപ്പെട്ട എല്ലാ ഭാഷകളെയും തുല്യമായി പ്രോത്സാഹിപ്പിക്കുകയും വളർത്തുകയും ചെയ്യുക; വർഗീയ ശക്തികൾ സാംസ്കാരിക വ്യക്തിത്വങ്ങൾക്കും ഉൽപന്നങ്ങൾക്കും എതിരെ നടത്തുന്ന ആക്രമണങ്ങളെ ശക്തമായി കൈകാര്യം ചെയ്യുക; സ്വതന്ത്രസോഫ്റ്റ്വയർ പ്രോത്സാഹിപ്പിക്കുക; പത്ര പ്രവർത്തന സ്വാതന്ത്ര്യം സംരക്ഷിക്കുക; പൊതു പ്രക്ഷേ

പണ സേവനങ്ങളെ ശക്തിപ്പെടുത്തുക; മാധ്യമങ്ങളുടെ കുത്തകവൽക്കരണത്തെ തടയുകയും സങ്കര ഉടമാവകാശ രീതികൾ നിരോധിക്കുകയും ചെയ്യുക; മാധ്യമങ്ങൾക്ക് സ്വതന്ത്രമായ നിയന്ത്രണ അതോറിറ്റി ഏർപ്പെടുത്തുക; മാധ്യമ പ്രവർത്തകർക്ക് സുരക്ഷയും സംരക്ഷണവും ഉറപ്പാക്കുക.

vii. **വിദേശനയം :** ഇന്ത്യയുടെ സ്വതന്ത്ര വിദേശനയം കൃത്യമായി ഉറപ്പു വരുത്തുക; അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ കീഴാള സഖ്യകക്ഷി എന്ന ഇന്നത്തെ പദവിയിൽ നിന്ന് പിൻവാങ്ങുക; എല്ലാ തന്ത്രപരവും രാജ്യരക്ഷാപരവുമായ കരാറുകളും പുനഃപരിശോധിക്കുക; അമേരിക്കയുടെ തന്ത്രപരമായ താൽപര്യങ്ങളെയും ആകുലതകളെയും പ്രോത്സാഹിപ്പിക്കുന്ന പ്രാദേശികവും അന്താരാഷ്ട്രവുമായ സഖ്യങ്ങളിൽ നിന്ന് വേർപെടുക.

## പാർട്ടിയെ ശക്തിപ്പെടുത്തൽ

2.164 പശ്ചിമ ബംഗാളിൽ നമ്മുടെ ജനപിന്തുണയ്ക്ക് അതിതീവ്രമായ ഇടർച്ച സംഭവിച്ചിട്ടുണ്ട്. ത്രിപുരയിലും ഇടർച്ച സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇതുവരെ ലഭിച്ചതിൽ ഏറ്റവും കുറഞ്ഞ ശതമാനം വോട്ടാണ് 2019 ലെ തിരഞ്ഞെടുപ്പിൽ നമുക്കു കിട്ടിയത്. 16–ാം പാർട്ടി കോൺഗ്രസ് മുതൽ പാർടിയുടെ സ്വതന്ത്രമായ ശക്തിയും സ്വാധീനവും വർധിപ്പിക്കുന്നതിന്റെ ആവശ്യകത നാം ചൂണ്ടിക്കാണിച്ചുപോന്നിട്ടുണ്ട്.

2.165 17–ാം പാർട്ടി കോൺഗ്രസ്സിന്റെ രാഷ്ട്രീയ പ്രമേയം ഇങ്ങനെ പ്രസ്താവിച്ചു. നമ്മുടെ ഭാവിദിശ നിർണയിക്കുമ്പോൾ, പാർടിയുടെ സ്വതന്ത്രപങ്കും സ്വാധീനവും എങ്ങനെ ശക്തിപ്പെടുത്തണം എന്നതിലാകണം നമ്മുടെ പ്രധാന താൽപര്യം. ഇക്കാര്യത്തിൽ വളരെ നീണ്ട കാലയളവിൽപ്പോലും കാര്യമായ മുന്നേറ്റം നടത്താൻ കഴിഞ്ഞിട്ടില്ല എന്നത്  അംഗീകരിക്കേണ്ടതാണ്.(ഖണ്ഡിക 2.80).

2.166 22–ാം പാർട്ടി കോൺഗ്രസ്സിന് ശേഷമുള്ള കാലഘട്ടത്തിലെ തിരഞ്ഞെടുപ്പ് ഫലങ്ങളുടെ അവലോകനം, മറ്റു കാര്യങ്ങൾക്കിടയിൽ നമ്മുടെ സ്വതന്ത്രമായ ശക്തിയും രാഷ്ട്രീയ ഇടപെടൽ ശേഷിയും ശക്തിപ്പെടുത്തുന്നതിന്റെ മൗലിക പ്രശ്നം ശ്രദ്ധയിൽ കൊണ്ടുവന്നിട്ടുണ്ട്. ഇത് അനുപേക്ഷണീയമാണ്. മുൻ വർഷങ്ങളിൽ പാർട്ടി പല തവണയായി രാഷ്ട്രീയവും സംഘടനാപരവുമായ തീരുമാനങ്ങളും ഇക്കാര്യത്തിൽ എടുത്തിട്ടുണ്ട്. ഇവയെ പാർട്ടി സ്വാംശീകരിക്കേണ്ടതും ആത്മാർത്ഥതയോടെ അടിയന്തിരമായി നടപ്പിലാക്കേണ്ടതുമാണ്.

2.167 ഇപ്പോഴത്തെ തകർച്ചയെ തടയുകയും തിരിച്ചു കൊണ്ടുവരികയും ചെയ്യേണ്ടത് അനിവാര്യമാണ്. ഇത് നടന്നില്ലെങ്കിൽ നമ്മുടെ വിപ്ലവ കർത്തവ്യങ്ങളിലേക്ക് നീങ്ങാൻ കഴിയുകയില്ല. താഴെ പറയുന്നവയ്ക്ക് നാം മുൻഗണന നൽകണം:

a. രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവും സംഘടനാപരവുമായ പ്രവർത്തനങ്ങളെ അടിയന്തിരമായി ശക്തിപ്പെടുത്തുക. ജനങ്ങളുമായി ജൈവബന്ധങ്ങൾ സ്ഥാപിക്കുന്നതിനും സ്ഥായിയായ വർഗ ബഹുജന പ്രക്ഷോഭങ്ങൾ വളർത്തിയെടുക്കുന്നതിനും, നമ്മുടെ രാഷ്ട്രീയ സ്വാധീനം ശക്തിപ്പെടുത്തുന്നതിനും, ഇവയെ സ്ഥിരീകരിക്കുന്നതിനും, ബഹുമുഖവും ഏകാഗ്രവുമായ പരിശ്രമം നടത്തണം. സാക്ഷരതാ പ്രവർത്തനത്തിന്റെ സംഘാടനം, ഗ്രാമ പ്രദേശങ്ങളിൽ വായനശാലകൾ സ്ഥാപിക്കൽ തുടങ്ങിയവ ഏറ്റെടുക്കണം.

b. ജനങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങളിൽ പ്രാദേശിക സമരങ്ങൾ ശക്തിപ്പെടുത്തുന്നതിൽ ഊന്നൽനൽകണം. അത്തരം പ്രക്ഷോഭങ്ങൾ കാട്ടിക്കൂട്ടലാകരുത്. മൂർത്തമായ നേട്ടങ്ങൾ കൈവരിക്കുന്നതുവരെ സ്ഥായിയായി നിലനിർത്താൻ കഴിയണം.

c. കോവിഡ് മഹാമാരിയും അതുമായി ബന്ധപ്പെട്ട ലോക്ക്ഡൗണുകളും നിയന്ത്രണങ്ങളും ശക്തമായ ബഹുജന മുന്നേറ്റങ്ങൾ വളർത്തിയെടുക്കുന്നതിനു സ്വാഭാവികമായ തടസ്സം നിന്നിട്ടുണ്ട്. ഈ പിന്നോട്ടുപോക്കിനെ മറികടക്കാനായി ജനങ്ങൾ നേരിടുന്ന വൈവിധ്യമാർന്ന ജീവിത പ്രശ്നങ്ങളെ ആധാരമാക്കിയുള്ള സമരങ്ങൾ വ്യക്തമായി ആസൂത്രണം ചെയ്തു നടപ്പിലാക്കാൻ കഴിയണം.

d. ഹിന്ദുത്വ ശക്തികൾ ഉയർത്തുന്ന വെല്ലുവിളികളെ ആശയപരമായും, രാഷ്ട്രീയമായും  സംഘടനാപരമായും ഉശിരോടെ നേരിടാൻ പാർടിക്ക് കഴിയണം. വിഭാഗീയ, വർഗീയ അജൻഡയെയും മതനിരപേക്ഷ മൂല്യങ്ങളുടെ ധ്വംസനത്തെയും നാം നേരിടണം. ന്യൂനപക്ഷ സമുദായങ്ങളുടെ സംരക്ഷണം നാം ഏറ്റെടുത്തു നടപ്പിലാക്കണം. ഉൾപ്പെടുത്തൽ ശേഷി ഉള്ള ഇന്ത്യയെക്കുറിച്ചുള്ള ബോധം ശക്തിപ്പെടുത്തുന്ന ഇന്ത്യൻ ദേശീയതയെ മുൻനിർത്തി ഹിന്ദുത്വ ദേശീയതയെ നാം വെല്ലുവിളിക്കണം.

e. സാമൂഹ്യ വിവേചനം, ജാതീയമായ അടിച്ചമർത്തൽ, ലിംഗപദവി വിവേചനം എന്നിവയെ സംബന്ധിച്ച പ്രശ്നങ്ങളിൽ പാർട്ടി പ്രക്ഷോഭങ്ങൾ നടത്തണം. സാമൂഹ്യമായ അടിച്ചമർത്തലിനെതിരായ പ്രക്ഷോഭങ്ങളെ സാമ്പത്തിക ചൂഷണത്തിനെതിരായ സമരങ്ങളുമായി സംയോജിപ്പി

ക്കണം. വർഗപരമായ ഐക്യത്തെ പൊളിക്കാൻ ശ്രമിക്കുന്ന സ്വത്വരാഷ്ട്രീയത്തിനെതിരെ പോരാടണം.

f. സംഘടനയെക്കുറിച്ചു കൊൽക്കത്ത പ്ലീനത്തിൽ എടുത്ത തീരുമാനങ്ങൾ അടിയന്തിരമായി ആത്മാർഥമായി നടപ്പിലാക്കണം. പ്ലീനത്തിന്റെ മാർഗനിർദേശങ്ങൾ അനുസരിച്ച് പാർട്ടി സംഘടനയെ ചിട്ടപ്പെടുത്തണം.

## ഹിന്ദുത്വത്തെ ചെറുക്കുന്നതിനുള്ള വഴി

2.168 ഹിന്ദുത്വ ശക്തികളെ ഒറ്റപ്പെടുത്തുന്നതിന് അടിസ്ഥാനപരമായ മുന്നുപാധിയാണ് പാർട്ടിയെ ശക്തിപ്പെടുത്തൽ. ഹിന്ദുത്വത്തിനും അതിന്റെ വ്യത്യസ്ത വർഗീയ സംവിധാനങ്ങൾക്കും എതിരായ പോരാട്ടം രാഷ്ട്രീയവും ആശയപരവും സാംസ്കാരികവും സാമൂഹ്യവും ആയ മേഖലകളിൽ സുസ്ഥിരമായ രീതിയിൽ നടത്തേണ്ടതുണ്ട്. ഹിന്ദുത്വ അജൻഡയ്ക്ക് എതിരായ സമരത്തെ ശക്തിപ്പെടുത്തുന്നതിന് മൂർത്തമായ നടപടികൾ ഏറ്റെടുക്കണം.

2.169 ഈ സുസ്ഥിര സമരം നടത്തുന്നതിനു പാർട്ടിയും ബഹുജനസംഘടനകളും ഏറ്റ് എടുക്കേണ്ടവ:

i. പാർടി നിയോഗിക്കുന്ന അർപ്പണബോധമുള്ള ഗ്രൂപ്പുകൾ പ്രത്യയശാസ്ത്രപരവും രാഷ്ട്രീയവും ആയ സാമഗ്രികൾ തുടർച്ചയായി തയ്യാറാക്കണം. ഹിന്ദുത്വത്തിന്റെയും വർഗീയശക്തികളുടെയും പിന്തിരിപ്പൻ ഉള്ളടക്കത്തെ തുറന്നു കാട്ടുന്ന വിധത്തിൽ വിപുലമായ ജനവിഭാഗങ്ങൾക്കിടയിൽ എത്തുന്നതിനു കഴിയുംവിധം ലളിതമായ രീതിയിൽ രചിക്കപ്പെട്ടതാകണം.

ii. വെറുപ്പിന്റെയും ഭീതിയുടെയും ദുഷ്ടലാക്കോടെ പ്രചാരണം നടത്തുകയും പ്രത്യേകിച്ച് മതന്യൂനപക്ഷങ്ങളുടെ മേൽ ഫാസിസ്റ്റ് സ്വഭാവമുള്ള ആക്രമണങ്ങൾ നടത്തുകയും ചെയ്യുന്ന ഹിന്ദുത്വ ഗ്രൂപ്പുകളുടെ ആക്രമണ പദ്ധതികളെ സജീവമായി നേരിടണം. സ്ഥൂലതലത്തിലും സൂക്ഷ്മതലത്തിലും പൊതുഇടങ്ങൾ വർഗീയവൽക്കരിക്കാനുള്ള ശ്രമങ്ങളെ നേരിടുന്നതിൽ കടുത്ത ജാഗ്രത പുലർത്തണം.

iii. ഇപ്പോൾ വളർന്നുവരുന്ന വിജ്ഞാനവിരുദ്ധതയെയും അന്ധവിശ്വാസത്തെയും, യുക്തിരാഹിത്യത്തെയും, അനാചാരങ്ങളെയും നേരിടുന്നതിനു സാമൂഹ്യ സാംസ്കാരിക പ്രവർത്തനം നടത്തുന്ന സംഘടനകളെയും ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളെയും വളർത്തിക്കൊണ്ടുവരണം. അതിനായി യുക്തിപരതയുടെ അടിസ്ഥാനത്തിൽ മതനിരപേക്ഷ ശാസ്ത്ര ചിന്തയെ പ്രോത്സാഹിപ്പിക്കണം. ഹിന്ദുത്വ ബ്രിഗേഡുകൾ യുക്തിരാഹിത്യവും വിവേകശൂന്യതയും പ്രചരിപ്പിക്കുന്നതിനെ എതിർക്കുന്നതിന് ഇത് ആവശ്യമാണ്.

iv. സാമൂഹ്യമായ അടിച്ചമർത്തലിന്റെ പ്രശ്നങ്ങൾ ഏറ്റെടുക്കണം. ഹിന്ദുത്വം സ്ത്രീകൾക്ക് തുല്യാവകാശങ്ങൾ നിഷേധിക്കുകയും ലിംഗപരമായ അടിമത്തത്തെ നീതീകരിച്ചുകൊണ്ട് കൂടുതൽ തീവ്രമായ ആക്രമണങ്ങ ൾക്കുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നു.

v. ദളിതരുടെയും ആദിവാസികളുടെയും ഇടയിൽ ദ്രോഹകരമായ ഹിന്ദുത്വത്തിന്റെ ജാതീയ, വിജ്ഞാന വിരോധ പ്രവണതകൾ പടരുന്നത് പ്രതിരോധിക്കണം. ഇന്ത്യൻ സമൂഹത്തിന്റെ സമ്മിശ്രമായ സംസ്കാരത്തിൽ ഊന്നുന്ന സാംസ്കാരികമേളകൾ സംഘടിപ്പിക്കണം.

vi. സാമൂഹ്യസേവന പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കണം. കോവിഡ് മഹാമാരിയുടെ കാലത്തു നടന്ന പ്രവർത്തനങ്ങൾ ആരോഗ്യ കേന്ദ്രങ്ങൾ വഴി തുടരണം. ലൈബ്രറികൾ, വായനശാലകൾ, വിദ്യാഭ്യാസ കോച്ചിംഗ് സെന്ററുകൾ, നൈപുണ്യ വികസന കേന്ദ്രങ്ങൾ തുടങ്ങിയവ ഏറ്റെടുക്കണം.

vii. ആർ.എസ്.എസ്സും ഹിന്ദുത്വശക്തികളും വിദ്യാഭ്യാസ രംഗത്ത് വളരെ സജീവമാണ്. വിദ്യാഭ്യാസ രംഗത്ത് മതനിരപേക്ഷ, ജനാധിപത്യ സംയോജിത ഉള്ളടക്കം സൃഷ്ടിക്കാനായി ഇടപെടാൻ മുൻകൈ എടുക്കണം.

2.170 ഇത്തരം പ്രവർത്തനങ്ങളുടെ അഭാവത്തിൽ സാമൂഹ്യവും സാമുദായികവുമായ വേർതിരിവുകളെ മറികടക്കുന്നവിധം വിപുലമായ ഹിന്ദുസ്വത്വം വളർത്തുന്നതിൽ ആർ.എസ്. എസും, ബി.ജെ.പിയും വർഗീയ സംഘങ്ങളും വിജയിക്കും. വിവേകശൂന്യതയെ വിവേകംകൊണ്ടും യുക്തിരാഹിത്യത്തെ യുക്തിപരതകൊണ്ടും നേരിടുകയാണ് ഏറ്റവും പ്രധാനം.

## രാഷ്ട്രീയ ലൈൻ

2.171 **1.** ബി.ജെ.പി ഗവൺമെന്റിന്റെ ഏതാണ്ട് എട്ടു വർഷങ്ങളായി അമിതാധികാര ആക്രമണങ്ങൾ വളർത്തിക്കൊണ്ടുവരുന്ന വർഗീയ കോർപ്പറേറ്റ് കൂട്ടുകെട്ടിന്റെ സ്ഥിരീകരണമാണ് ദർശിച്ചത്. 2019 ൽ ഗവൺമെന്റിലേക്ക് തിരിച്ചുവന്നതിനു ശേഷം ഫാസിസ്റ്റ് സ്വഭാവമുള്ള ആർ.എസ്.എസ് അജൻഡയെ അക്രമോത്സുകമായ വിധത്തിൽ മുന്നോട്ടുകൊണ്ടുപോകുകയാണ്. ഇതിനോടൊപ്പം നവലിബറൽ നയങ്ങളുടെ അക്രമോൽസുകമായ മുന്നേറ്റവും വളർന്നുവരുന്ന അമിതാധികാര ഭരണരൂപവും കാണാം. ആർ.എസ്.എസ് മുന്നോട്ടുകൊണ്ടുപോകുന്ന ഹിന്ദുത്വ രാഷ്ട്ര അജൻഡ ഭരണഘടനയുടെ ചട്ടക്കൂടിനെ ദ്രോഹകരമായ വിധത്തിൽ തകർക്കുകയും ഇന്ത്യൻ റിപ്പബ്ലിക്കിന്റെ മതനിര

പേക്ഷ ജനാധിപത്യ സ്വഭാവത്തെ നശിപ്പിക്കുകയും ചെയ്യുന്നു.

**2.** അതുകൊണ്ട് ബി.ജെ.പിയെ ഒറ്റപ്പെടുത്തുകയും പരാജയപ്പെടുത്തുകയുമാണ് മുഖ്യ കടമ. ജനങ്ങളെ ശക്തവും സമരോത്സുകവും ആയ രീതിയിൽ സംഘടിപ്പിക്കുന്നതിന് സി.പി.ഐ എമ്മിന്റെയും ഇടതുപക്ഷ ശക്തികളുടെയും സ്വതന്ത്ര ശക്തിയുടെ വളർച്ച ആവശ്യമാണ്.

**3.**ഹിന്ദുത്വ അജൻഡയ്ക്കും വർഗീയശക്തികളുടെ പ്രവർത്തനങ്ങൾക്കും എതിരായ പോരാട്ടങ്ങൾക്ക് നേതൃത്വം നൽകുന്നതിനു പാർട്ടിയുടെയും ഇടതുപക്ഷത്തിന്റെയും ശക്തിപ്പെടുത്തൽ ആവശ്യമാണ്. ഹിന്ദുത്വ വർഗീയവാദത്തിനെതിരെ എല്ലാ മതനിരപേക്ഷ ശക്തികളെയും വിശാലമായ രീതിയിൽ അണിനിരത്താൻ പാർട്ടി ശ്രമിക്കണം.

**4.** നവലിബറൽ നയങ്ങളെ അക്രമോത്സുകമായി പിന്തുടരുന്ന പ്രവണതയ്ക്കെതിരെ ഏറ്റവും വിപുലമായ വിഭാഗം ജനങ്ങളെ സംഘടിപ്പിക്കുന്നതിനും പാർട്ടി മുൻനിരയിൽ ഉണ്ടാവണം. നമ്മുടെ ദേശീയ ആസ്തികളുടെ നേരിട്ടുള്ള കൊള്ള, പൊതുമേഖല യുടെയും പൊതു ഉപയോഗങ്ങളുടെയും ഖനിജ വിഭവങ്ങളുടെയും വൻതോതിലുള്ള സ്വകാര്യവൽക്കരണം എന്നിവയും ഇതിൽപ്പെടും. ഈയിടെ നടന്ന കർഷക പ്രക്ഷോഭം പോലുള്ള വർഗ ബഹുജന പ്രക്ഷോഭങ്ങൾ തീവ്രമാക്കുന്നതിലൂടെയാണ് കോർപ്പറേറ്റ് വർഗീയ ആധിപത്യത്തിനെതിരെ വിപുലമായ ജനവിഭാഗങ്ങളുടെ സംഘാടനവും മതനിരപേക്ഷ പ്രതിപക്ഷ ശക്തികളുടെ അണിചേർക്കലും സാധ്യമാകുന്നത്.

**5.** ഹിന്ദുത്വ കോർപ്പറേറ്റ് ആധിപത്യത്തിന് എതിരായ പോരാട്ടത്തിന്റെ വിജയത്തിന് ഹിന്ദുത്വ വർഗീയ ശക്തികൾക്കെതിരെയും നവലിബറൽ നയങ്ങൾക്കെതിരെയും ഒരേ സമയത്തുള്ള സമരം ആവശ്യമാണ്.

**6.** പാർലമെന്റിൽ പാർട്ടി മതനിരപേക്ഷ പ്രതിപക്ഷ പാർടികളുമായി ഉഭയ സമ്മതത്തോടെയുള്ള പ്രശ്നങ്ങളിൽ സഹകരിക്കണം. പാർലമെന്റിനു പുറത്ത് വർഗീയ അജൻഡയ്ക്കെതിരായി മതനിരപേക്ഷ ശക്തികളുടെ ഏറ്റവും വിപുലമായ സംഘാടനത്തിനു വേണ്ടി പ്രവർത്തിക്കും. പാർട്ടിയും ഇടതുപക്ഷവും സ്വതന്ത്രമായും, പ്രശ്നാധിഷ്ഠിതമായി മറ്റു ജനാധിപത്യ പാർട്ടികളുമായി യോജിച്ചും, നവലിബറലിസത്തിന്റെ ആക്രമണത്തെയും ജനാധിപത്യത്തിനും ജനാധിപത്യ അവകാശങ്ങൾക്കും എതിരെയുള്ള അമിതാധികാര കടന്നുകയറ്റത്തെയും കിരാത നിയമങ്ങൾ ഉപയോഗിച്ചുള്ള അടിച്ചമർത്തലിനെയും നേരിടും.

**7.** വർഗ ബഹുജന സംഘടനകളുടെ ഐക്യത്തോടെയുള്ള പ്രവർത്തനങ്ങൾക്കുള്ള സംയുക്ത പ്ലാറ്റ്ഫോമുകളെ പാർട്ടി പിന്തുണയ്ക്കും. തൊഴിലാളിവർഗ, കർഷക, കർഷകത്തൊഴിലാളി ഐക്യത്തിന്റെ അടിസ്ഥാനത്തിൽ പ്രക്ഷോഭങ്ങൾ നടത്താനുള്ള എല്ലാ ശ്രമങ്ങളെയും പാർട്ടി പിന്തുണയ്ക്കും.

**8.** ഇടതുപക്ഷ ഐക്യം ശക്തിപ്പെടുത്തുന്നതിനോടൊപ്പം പാർട്ടിയുടെ സ്വതന്ത്ര ശക്തി വളർത്തിക്കൊണ്ടു വരുന്നതിനു മുൻഗണന നൽകും. ഇടതുപക്ഷ ഐക്യത്തിന്റെ പ്രചാരണവും, പ്രക്ഷോഭങ്ങളും ബൂർഷ്വാ ഭൂപ്രഭു ഭരണ വർഗ നയങ്ങൾക്കുള്ള ബദൽ നയങ്ങളിൽ കേന്ദ്രീകരിക്കും.

**9.** ബഹുജന സംഘടനകളും സാമൂഹ്യ പ്രസ്ഥാനങ്ങളും അടക്കം എല്ലാ ഇടതുപക്ഷ ജനാധിപത്യ ശക്തികളെയും ഒന്നിച്ച് അണിചേർക്കുന്നതിന് പാർട്ടി സ്ഥിരമായി പ്രവർത്തിക്കും. ഇടതുപക്ഷ ജനാധിപത്യ പ്ലാറ്റ്ഫോം ഇടതുപക്ഷ ജനാധിപത്യ പരിപാടിയും ബദൽ നയങ്ങളും കേന്ദ്രീകരിച്ചുള്ള സംയുക്ത പ്രക്ഷോഭങ്ങളും മുന്നേറ്റങ്ങളും നടത്തണം.

**10.** തിരഞ്ഞെടുപ്പുകൾ നടക്കുമ്പോൾ മുകളിൽ നൽകിയ രാഷ്ട്രീയ ലൈൻ അനുസരിച്ചു ബി.ജെ.പി വിരുദ്ധ വോട്ടുകളെ പരമാവധി ഒന്നിപ്പിക്കുന്നതിനനുയോജ്യമായ തിരഞ്ഞെടുപ്പ് അടവുകൾ സ്വീകരിക്കും.

## ഇന്നത്തെ സാഹചര്യങ്ങളിലെ കടമകൾ

2.172 **i.**പാർട്ടി അതിന്റെ സ്വതന്ത്രമായ പങ്കിനെ ശക്തിപ്പെടുത്തുന്നതിനും സുസ്ഥിരമായ വർഗ ബഹുജന പ്രക്ഷോഭങ്ങൾ വഴി അതിന്റെ സ്വാധീനത്തെയും രാഷ്ട്രീയ ഇടപെടൽ ശേഷികളെയും വികസിപ്പിക്കുന്നതിനും മുൻഗണന നൽകണം. ജനങ്ങളുടെ പ്രശ്നങ്ങളിൽ പ്രാദേശിക സമരങ്ങൾ ശക്തിപ്പെടുത്തുന്നതിനും അതിന്റെ ശരിയായ തുടർ പരിപാടികൾ സംഘടിപ്പിക്കുന്നതിനും പ്രത്യേകം ശ്രദ്ധിക്കണം.

**ii.** നവലിബറൽ നയങ്ങളുടെ ഫലമായി അതിതീവ്രമായ സാമ്പത്തിക ചൂഷണത്തിനു വിധേയരാകുന്ന എല്ലാ ജനവിഭാഗങ്ങളെയും അവരുടെ ജീവിത പ്രശ്നങ്ങളെ സംബന്ധിച്ച സമരങ്ങളിൽ ഒന്നിച്ചണിനിരത്തണം. എല്ലാ യാദൃച്ഛിക സമരങ്ങളിലും പാർട്ടി സജീവമായി ഇടപെടുകയും അവയെ ശക്തിപ്പെടുത്തുന്നതിനായി പ്രയത്നിക്കുകയും വേണം.

**iii.**ഹിന്ദുത്വ വർഗീയത്ക്കെതിരായ പോരാട്ടത്തിൽ പാർട്ടി മുൻനിരയിൽ ഉണ്ടാകണം. ഈ സമരം ബഹുമുഖ തലങ്ങളിൽ നിരന്തരം നടത്തേണ്ടതാണ്. ഹിന്ദുത്വശക്തികളുടെ പ്രവർത്ത

നങ്ങളെ നേരിടാൻ അതിൽ ആകുലതകൾ ഉള്ള പൗരർ, സംഘടനകൾ, സാമൂഹ്യ പ്രസ്ഥാനങ്ങൾ അടക്കമുള്ള മതനിരപേക്ഷ ജനാധിപത്യ ശക്തികളുടെ ഏറ്റവും വിപുലമായ ഐക്യം രൂപപ്പെടുത്തണം.

**iv.** പാർട്ടി എല്ലാ അമിതാധികാര നടപടികളെയും എതിർക്കുന്നതിനു നേതൃത്വം നൽകുകയും മനുഷ്യാവകാശങ്ങൾ, ജനാധിപത്യ അവകാശങ്ങൾ പൗരസ്വാതന്ത്ര്യം, കലാപരമായ സ്വതന്ത്ര്യവും അക്കാദമിക സ്വയം നിർണയവും എന്നിവയെ സംരക്ഷിക്കുന്നതിനും ഹിന്ദുത്വ വർഗീയവാദത്തിനെതിരെയും, ഭരണഘടന ക്രമത്തിന്റെ ജനാധിപത്യപരവും മതനിരപേക്ഷമായ ഉള്ളടക്കത്തിന്റെ ധ്വംസനത്തിനെതിരെയുമുള്ള സംയോജിത സമരങ്ങൾ രൂപപ്പെടുത്തുന്നതിനായി എല്ലാ ജനാധിപത്യ ശക്തികളുടെയും സഹകരണത്തിനു വേണ്ടി ശ്രമിക്കുകയും ചെയ്യണം.

**v.** പാർട്ടി സാമൂഹ്യനീതിക്കുവേണ്ടിയുള്ള സമരങ്ങളെ വളർത്തുന്നതിനുള്ള ശ്രമങ്ങൾ ശക്തിപ്പെടുത്തുകയും സ്ത്രീകൾ, ദളിതർ, ആദിവാസികൾ എന്നിവർ സാമൂഹ്യമായ അടിച്ചമർത്തലിന്റെ പ്രശ്നങ്ങൾ ഏറ്റെടുക്കുകയും ചെയ്യണം.

**vi.** ഹിന്ദു വർഗീയവാദത്തിന്റെ ആക്രമണങ്ങളെ നേരിട്ടുകൊണ്ട് ന്യൂനപക്ഷങ്ങളുടെ അവകാശങ്ങളുടെയും, സുരക്ഷയുടെയും സംരക്ഷണം ശക്തിപ്പെടുത്തണം.

**vii.** വിജ്ഞാനവിരുദ്ധത, അനാചാരം, അന്ധവിശ്വാസം, യുക്തിരാഹിത്യം എന്നിവയുടെ വളർച്ചക്കെതിരായ ആശയപരവും സാമൂഹ്യവുമായ സമരങ്ങളെ പാർട്ടി ശക്തിപ്പെടുത്തണം. ശാസ്ത്രബോധം വളർത്തുന്നതിനും, യുക്തിരാഹിത്യത്തിനും, വിവേകശൂന്യതയ്ക്കും എതിരായി യുക്തിപരതയുടേയും, വിവേകത്തിന്റെയും പൊതുവ്യവഹാരം ശക്തിപ്പെടുത്താനുള്ള പ്രചാരണ പ്രവർത്തനങ്ങളിൽ പാർട്ടി മുൻനിരയിൽ ഉണ്ടാകണം. ശാസ്ത്ര ബോധത്തിന്റെ സംരക്ഷണത്തിനും പുനരുത്ഥാനവാദത്തിനും എതിരായുള്ള ഏറ്റവും വിപുലമായ ജനസംഘാടനം രൂപപ്പെടുത്തണം.

**viii.** നമ്മുടെ ദേശീയവും സാമ്പത്തികവും ആയ പരമാധികാരത്തിന്റെ സംരക്ഷണത്തിനുവേണ്ടി ഇന്ത്യൻ ജനതയിൽ സാമ്രാജ്യത്വ വിരുദ്ധ ബോധം പാർട്ടി വളർത്തിക്കൊണ്ടുവരണം. മുതലാളിത്തതിനുള്ള ഒരേയൊരു യഥാർത്ഥ ബദൽ സോഷ്യലിസം ആണെന്ന പ്രചാരണം ശക്തിപ്പെടുത്തണം.

**ix.** അമേരിക്കൻ സാമ്രാജ്യത്വത്തോടുള്ള മോദി ഗവേൺമെന്റിന്റെ കീഴടങ്ങലിനെതിരെ ജനങ്ങളുടെ അഭിപ്രായം പാർട്ടി സമാഹരിക്കണം. ഇന്ത്യയുടെ സ്വതന്ത്ര വിദേശനയം പുനഃസ്ഥാപിക്കുന്നതിനുള്ള സമരം ഏറ്റെടുക്കണം.

**x.** കേരളത്തിലെ എൽ.ഡി.എഫ് ഗവൺമെന്റിന്റെ സംരക്ഷണവും പാർട്ടിക്കെതിരായി പ്രത്യേകിച്ച് പശ്ചിമ ബംഗാളിലും, ത്രിപുരയിലും നടക്കുന്ന ഫാസിസ്റ്റ് സ്വഭാവമുള്ള ആക്രമണങ്ങൾക്ക് എതിരായ പ്രതിരോധവും പാർട്ടി ഏറ്റെടുക്കണം.

## ഉപസംഹാരം

2.173 ഈ കടമകൾ നിറവേറ്റുന്നതിനു രാജ്യം ഒട്ടാകെ ശക്തമായ കമ്യൂണിസ്റ്റ് പാർട്ടി കെട്ടിപ്പടുക്കൽ അത്യന്താപേക്ഷിതമാണ്. കൊൽക്കത്ത പ്ലീനത്തിലെ സംഘടനയെ സംബന്ധിച്ച തീരുമാനങ്ങൾ ആത്മാർഥമായി നടപ്പിലാക്കുന്നതിലൂടെ മാത്രമാണ് മാർക്സിസം – ലെനിനിസത്തിന്റെ അടിസ്ഥാനത്തിലുള്ള ബഹുജനാടിത്തറയുള്ള ശക്തമായ പാർട്ടി രാജ്യമൊട്ടാകെ കെട്ടിപ്പടുക്കാൻ സാധിക്കുക. ഇതിൽ പ്രത്യേകിച്ചു കേന്ദ്രീകരിക്കേണ്ടത് താഴെ പറയുന്നവയിൽ ആണ്:

1. ജനങ്ങളുമായി ശക്തമായ ബന്ധങ്ങൾ സ്ഥാപിക്കുന്നതിന് ബഹുജന ലൈനോടു കൂടിയ വിപ്ലവ പാർട്ടിയെ ശക്തിപ്പെടുത്തണം.
2. ജനങ്ങൾക്കിടയിൽ പാർട്ടിയുടെ വ്യാപ്തിയും സ്വാധീനവും വിപുലപ്പെടുത്തുകയും ഇടതുപക്ഷ ജനാധിപത്യശക്തികളെ അണിനിരത്തുകയും വേണം.
3. കൊൽക്കത്ത പ്ലീനം നിർദേശിച്ചതനുസരിച്ചുള്ള ഗുണനിലവാരമുള്ള അംഗങ്ങൾ വഴി സംഘടനയെ ശക്തിപ്പെടുത്തണം.
4. യുവാക്കളെയും സ്ത്രീകളെയും പാർട്ടിയിലേക്ക് ആകർഷിക്കുന്നതിൽ ശ്രദ്ധചെലുത്തണം.
5. അന്യപ്രത്യയശാസ്ത്രങ്ങൾക്കു എതിരെയുള്ള ആശയ സമരം ശക്തിപ്പെടുത്തണം.

☆ **ശക്തമായ കമ്യൂണിസ്റ്റ് പാർട്ടി കെട്ടിപ്പടുക്കുന്നതിനുള്ള നമ്മുടെ പ്രതിജ്ഞ ഇരട്ടി ശക്തിയോടെ ആവർത്തിക്കുക !**

☆ **ബഹുജന ലൈനോടുകൂടിയ വിപ്ലവ പാർട്ടിയിലേക്ക് മുന്നേറുക !**

☆ **അഖിലേന്ത്യ ജനകീയ അടിത്തറയുള്ള ശക്തമായ സി.പി.ഐ എമ്മിലേക്ക് മുന്നേറുക**

# കരട് രാഷ്ട്രീയ പ്രമേയത്തിന് ഭേദഗതി സമർപ്പിക്കുന്നതിനുള്ള നടപടിക്രമം

**താഴെ പറയുന്നതാണ് കരട് രാഷ്ട്രീയ പ്രമേയത്തിന് ഭേദഗതി അയക്കുന്നതിനുള്ള നടപടിക്രമം**

1. എല്ലാ ഭേദഗതികളിലും ഖണ്ഡികയുടെയോ വരിയുടെയോ നമ്പർ നൽകിയിരിക്കണം.
2. ഭേദഗതി നിർദ്ദേശിക്കുന്ന സഖാവിന്റെയും ഘടകത്തിന്റെയും പേര് സൂചിപ്പിച്ചിരിക്കണം.
3. **2022 മാർച്ച് 10 നു മുമ്പായി എല്ലാ ഭേദഗതികളും ലഭിച്ചിരിക്കണം.**
4. പോസ്റ്റലായോ കൊറിയർ മുഖേനയോ അയക്കുന്ന ഭേദഗതികൾ അയക്കേണ്ടത് താഴെ പറയുന്ന വിലാസത്തിൽ ആയിരിക്കണം.

**കമ്യൂണിസ്റ്റ് പാർട്ടി ഓഫ് ഇന്ത്യ (മാർക്സിസ്റ്റ്),**

**കേന്ദ്രകമ്മിറ്റി, എ കെ ഗോപാലൻ ഭവൻ,**

**27 – 29 ഭായ് വീർസിംഗ് മാർഗ്, ന്യൂഡൽഹി – 110001**

5. കവറിന് പുറത്ത് കരട് രാഷ്ട്രീയ പ്രമേയത്തിനുള്ള ഭേദഗതി എന്ന് രേഖപ്പെടുത്തണം.
6. ഇ–മെയിൽ മുഖാന്തിരം ഭേദഗതി അയക്കുന്നവർ വേർഡ് ടെക്സ്റ്റ് ഫയലായി അയക്കേണ്ടതാണ്. ഇംഗ്ലീഷ് ഒഴികെയുള്ള ഭാഷയിൽ അയക്കുന്നവർ പിഡിഎഫിൽ അയക്കണം.
7. ഇ–മെയിൽ സബ്ജക്റ്റ് എന്ന ഭാഗത്ത് Amendments to the Draft Political Resolution എന്ന് രേഖപ്പെടുത്തണം.ഇ–മെയിൽ **pol-23@cpim.org** എന്ന വിലാസത്തിൽ ആണ് അയക്കേണ്ടത്.
8. താഴെ പറയുന്ന ഫോർമാറ്റിൽ ഭേദഗതികൾ അയക്കുന്നത് സഹായകമാണ്.

| ക്രമ നം | ഖണ്ഡിക നം | വരി | ഭേദഗതി | നിർദ്ദേശിച്ച ആളുടെ പേര് |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |

● ഡോ. ടി എം തോമസ് ഐസക്

# ബാങ്കിങ് സ്വകാര്യമേഖലയ്ക്ക്

ബാങ്കിങ് രംഗം സ്വകാര്യമേഖലയുടെ ആധിപത്യത്തിലേക്കു നീങ്ങുകയാണ്. 2014ൽ 82 ശതമാനം ബാങ്ക് ബ്രാഞ്ചുകളും പൊതുമേഖല ബാങ്കുകളുടേതായിരുന്നു. 2021ൽ ഇത് 68 ശതമാനമായി കുറഞ്ഞു. മൊത്തം വായ്പ അക്കൗണ്ടുകളുടെ 65 ശതമാനം പൊതുമേഖലയ്ക്ക് ഉണ്ടായിരുന്നത് 37.5 ശതമാനമായി കുറഞ്ഞു. മൊത്തം വായ്പയുടെ 75 ശതമാനം പൊതുമേഖലയ്ക്ക് ആയിരുന്നത് ഇപ്പോൾ 58 ശതമാനമായി ഇടിഞ്ഞു. പൊതുമേഖല ബാങ്കുകളൊന്നും സ്വകാര്യവൽക്കരിച്ചിട്ടില്ല. പക്ഷെ ഫലത്തിൽ അതു സംഭവിച്ചുകൊണ്ടിരിക്കുകയാണ്.

## പൊതുമേഖല ഓഹരി ഉടമസ്ഥത

12 പൊതുമേഖല സ്ഥാപനങ്ങളിൽ ഏറ്റവും വലിയ ബാങ്കായ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയുടെ 56.9 ശതമാനം ഓഹരിയേ ഇന്നു സർക്കാരിനുള്ളൂ. 11 ശതമാനം ഓഹരി വിദേശികൾക്കാണ്. 24 ശതമാനം ധനകാര്യ സ്ഥാപനങ്ങൾക്കും 2.3 ശതമാനം മറ്റു കോർപ്പറേറ്റുകൾക്കുമാണ്. 8 ശതമാനം ഓഹരി കൂടി വിറ്റാൽ ഇന്ത്യയിലെ ഏറ്റവും വലിയ ബാങ്കിന്റെ ഭൂരിപക്ഷം ഓഹരിയും സ്വകാര്യ ഉടമസ്ഥതയിലാകും. ഇതുപോലെ ബാങ്ക് ഓഫ് ബറോഡയ്ക്ക് 64 ശതമാനമേ സർക്കാർ ഓഹരിയുള്ളൂ. പഞ്ചാബ് നാഷണൽ ബാങ്കിന് 77 ശതമാനം. ബാക്കിയുള്ള പൊതുമേഖല ബാങ്കുകളിൽ ഇപ്പോഴും 90–95 ശതമാനം ഓഹരി സർക്കാരിന്റേതാണ്. എന്നാൽ കൂടുതൽ മൂലധനത്തിനുവേണ്ടി ബജറ്റിൽ നിന്നും പണം നൽകാനാവില്ലെന്നും, ഓഹരി വിറ്റ് കമ്പോളത്തിൽ നിന്ന് കൂടുതൽ മൂലധനം സമാഹരിക്കണമെന്നും കഴിഞ്ഞ ബജറ്റിൽ കേന്ദ്രസർക്കാർ വ്യക്തമാക്കിക്കഴിഞ്ഞു. ബാങ്കുകളുടെ റീക്യാപിറ്റലൈസേഷനു ബജറ്റിൽ പണമൊന്നും ഇത്തവണ നീക്കിവച്ചില്ല.

സ്വകാര്യ ബാങ്കുകൾ സ്ഥാപിക്കുന്നതിനെ റിസർവ് ബാങ്ക് പ്രോത്സാഹിപ്പിക്കുകയാണ്. ഇപ്പോൾ 21 സ്വകാര്യ ഷെഡ്യൂൾഡ് ബാങ്കുകൾ ഉണ്ട്. ഇവയിൽ ആക്സിസ് ബാങ്ക്, സിഎസ്ബി ബാങ്ക്, ഐസിഐസിഐ ബാങ്ക്, എച്ച്ഡിഎഫ്സി ബാങ്ക് എന്നിവയുടെ ഭൂരിപക്ഷം ഷെയറുകളും വിദേശികൾക്കാണ്. 21 ബാങ്കുകളുടെ ശരാശരി എടുത്താൽ 30 ശതമാനത്തിലേറെ ഓഹരികൾ വിദേശകൈകളിലാണ്. ഇപ്പോൾ ഇന്ത്യയിലെ കോർ

**ബാങ്കിങ് രംഗം സ്വകാര്യമേഖലയുടെ ആധിപത്യത്തിലേക്കു നീങ്ങുകയാണ്. 2014ൽ 82 ശതമാനം ബാങ്ക് ബ്രാഞ്ചുകളും പൊതുമേഖല ബാങ്കുകളുടേതായിരുന്നു. 2021ൽ ഇത് 68 ശതമാനമായി കുറഞ്ഞു. മൊത്തം വായ്പ അക്കൗണ്ടുകളുടെ 65 ശതമാനം പൊതുമേഖലയ്ക്ക് ഉണ്ടായിരുന്നത് 37.5 ശതമാനമായി കുറഞ്ഞു. മൊത്തം വായ്പയുടെ 75 ശതമാനം പൊതുമേഖലയ്ക്ക് ആയിരുന്നത് ഇപ്പോൾ 58 ശതമാനമായി ഇടിഞ്ഞു. പൊതുമേഖല ബാങ്കുകളൊന്നും സ്വകാര്യവൽക്കരിച്ചിട്ടില്ല. പക്ഷേ ഫലത്തിൽ അതു സംഭവിച്ചുകൊണ്ടിരിക്കുകയാണ്.**

പ്പറേറ്റുകൾക്ക് ബാങ്കുകൾ തുടങ്ങാനുള്ള അനുമതി നൽകിയിട്ടില്ല. അതുകൊണ്ട് നേരിട്ടുള്ള കോർപ്പറേറ്റ് ഓഹരി ഏതാണ്ട് 10 ശതമാനമേ വരൂ. വ്യക്തികളെന്ന നിലയിലാണ് കോർപ്പറേറ്റുകൾ ഓഹരി സൂക്ഷിച്ചിട്ടുള്ളത്. ഏതാണ്ട് 30 ശതമാനത്തോളം ഓഹരി നാട്ടിലെ വ്യക്തികളുടേതാണ്. പറയാൻ ശ്രമിക്കുന്നത് സ്വകാര്യ ഷെഡ്യൂൾഡ് ബാങ്കുകൾ വിദേശ നിയന്ത്രണത്തിലേക്കോ കോർപ്പറേറ്റ് നിയന്ത്രണത്തിലേക്കോ നീങ്ങുന്നതിനാണു പ്രവണത.

## ബാങ്കേതര ധനകാര്യസ്ഥാപനങ്ങൾ

ബാങ്കിങ് വലയത്തിൽ വേണ്ടത്ര വരാത്ത സമ്പാദ്യനിക്ഷേപകർക്കു വേണ്ടിയാണ് 1960കളിൽ ബാങ്കേതര ധനകാര്യസ്ഥാപനങ്ങൾ (നോൺ ബാങ്കിങ് ഫിനാൻസ് കമ്പനി അഥവാ എൻ.ബി.എഫ്.സി) തുടങ്ങിയത്. ഇവ കമ്പനി നിയമപ്രകാരമാണ് രജിസ്റ്റർ ചെയ്തത്. 1970കളിൽ റിസർവ് ബാങ്കിന്റെ നിയന്ത്രണത്തിൽ കൊണ്ടുവന്നു. 1990കളിൽ ഇവയുടെ എണ്ണത്തിൽ അഭൂതപൂർവമായ വളർച്ചയുണ്ടായി. 1981ൽ 7000ത്തിൽ പ്പരം സ്ഥാപനങ്ങൾ ഉണ്ടായിരുന്നത് 30000ത്തിലേറെയായി. വിദേശനിക്ഷേപത്തിന് തുറന്നുകൊടുത്തതും ഇവയുടെ വളർച്ചയ്ക്കു പ്രേരകമായി. എന്നാൽ എണ്ണത്തിന്റെ വർദ്ധനവുപോലെതന്നെ തകർച്ചയുടെ എണ്ണവും കൂടി. ഈ പശ്ചാത്തലത്തിൽ റിസർവ് ബാങ്ക് നിയന്ത്രണങ്ങൾ കർശനമാക്കി. ഇപ്പോൾ ഏതാണ്ട് 10000 ബാങ്കേതര ധനകാര്യ സ്ഥാപനങ്ങളാണുള്ളത്.

വ്യവസായ സ്ഥാപനങ്ങൾക്കു മാത്രമല്ല, പാർപ്പിടം, വാഹനം, സ്വർണ്ണപ്പണയം തുടങ്ങിയ മേഖലകളിൽ ഇവ വളരെ സജീവമാണ്. സ്വർണ്ണപ്പണയ മാർക്കറ്റിന്റെ 61 ശതമാനം ഇപ്പോൾ എൻ.ബി.എഫ്.സിയുടേതാണ്. 2013ൽ ദേശീയവരുമാനത്തിന്റെ 8.6 ശതമാനമായിരുന്നു ഇവരുടെ വായ്പകൾ. ഇത് 2020ൽ 12 ശതമാനമായി ഉയർന്നു. അതേസമയം ഷെഡ്യൂൾഡ് ബാങ്കുകളുടെ തോത് 60 ശതമാനത്തിൽ നിന്ന് 2020ൽ 51 ശതമാനമായി താഴ്ന്നു.

**12 പൊതുമേഖല സ്ഥാപനങ്ങളിൽ ഏറ്റവും വലിയ ബാങ്കായ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയുടെ 56.9 ശതമാനം ഓഹരിയേ ഇന്നു സർക്കാരിനുള്ളൂ. 11 ശതമാനം ഓഹരി വിദേശികൾക്കാണ്. 24 ശതമാനം ധനകാര്യ സ്ഥാപനങ്ങൾക്കും 2.3 ശതമാനം മറ്റു കോർപ്പറേറ്റുകൾക്കുമാണ്. 8 ശതമാനം ഓഹരികൂടി വിറ്റാൽ ഇന്ത്യയിലെ ഏറ്റവും വലിയ ബാങ്കിന്റെ ഭൂരിപക്ഷം ഓഹരിയും സ്വകാര്യ ഉടമസ്ഥതയിലാകും. ഇതുപോലെ ബാങ്ക് ഓഫ് ബറോഡയുടെ 64 ശതമാനമേ സർക്കാർ ഓഹരിയുള്ളൂ.**

## ബാങ്കുകളുടെ കമ്പോളം കവരുന്ന ബാങ്കേതര ധനകാര്യ സ്ഥാപനങ്ങൾ

എൻ.ബി.എഫ്.സിക്ക് മുൻഗണനാ മേഖലകളിൽ ചെലവഴിക്കുന്നതിനു ഷെഡ്യൂൾഡ് ബാങ്കുകൾ വായ്പ നൽകിയാൽ അത് മുൻഗണനാ വായ്പയായി പരിഗണിക്കുമെന്ന മാർഗനിർദ്ദേശം പൊതുമേഖല ബാങ്കുകളുടെ സാധാരണക്കാരുമായി നേരിട്ടുള്ള വായ്പാ ബന്ധങ്ങളെ ചുരുക്കി ബാങ്കേതര ധനകാര്യ സ്ഥാപനങ്ങളുടെ സ്വാധീനം വർദ്ധിക്കുന്നതിന് ഇത് എങ്ങനെ ഇടയാക്കിയെന്ന കാര്യം കഴിഞ്ഞ ലക്കത്തിൽ വിശദമായി പരിശോധിച്ചതാണ്.

ഇതുപോലെ തന്നെ സ്വയംസഹായ സംഘങ്ങൾക്ക് നേരിട്ട് വായ്പ നൽകുന്നതിൽ നിന്ന് പൊതുമേഖല ബാങ്കുകൾ പിൻവാങ്ങിക്കൊണ്ടിരിക്കുകയാണ്. ഇതിനുവേണ്ടി പ്രത്യേക മൈക്രോ ഫിനാൻസ് ഇൻസ്റ്റിറ്റ്യൂഷനു (എംഎഫ്ഐ) കളെ ഇന്ത്യാ സർക്കാർ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുകയാണ്. പൊതുമേഖലാ ബാങ്കുകൾ ഈ പുതിയ ധനകാര്യ സ്ഥാപനങ്ങൾക്ക് വായ്പ നൽകും. ഇങ്ങനെയുള്ള വായ്പകൾ മുൻഗണനാ വായ്പകളിൽ ഉൾപ്പെടുത്തും.

ചുരുക്കത്തിൽ എംഎഫ്ഐ അടക്കമുള്ള ബാങ്കേതര ധനകാര്യ സ്ഥാപനങ്ങൾ പൊതുമേഖലാ ബാങ്കുകളുടെ കമ്പോളത്തെ കവർന്നുകൊണ്ടിരിക്കുകയാണ്. ഇതിന്റെ ദോഷമാകട്ടെ സാധാരണക്കാർക്കാണ്. ബാങ്കേതര ധനകാര്യ സ്ഥാപനങ്ങൾ വലിയ പലിശയാണ് ഈടാക്കുന്നത്. ബാങ്ക് പലിശയേക്കാൾ 12 ശതമാന പോയിന്റ് പലിശ കൂടുതൽ ഈടാക്കാൻ നിയമപരമായിത്തന്നെ ഇവർക്ക് അനുവാദമുണ്ട്.

ഇതിനൊക്കെ പുറമേയാണ് ഇപ്പോൾ എൻ.ബി.എഫ്.സികളും പൊതുമേഖല ബാങ്കുകളും സംയുക്തമായിട്ട് വായ്പകൊടുക്കുന്ന ഏർപ്പാട്. പണം പൊതുമേഖല ബാങ്കുകളുടേത്. പക്ഷെ ഇടപാടുകാരെ തെരഞ്ഞെടുക്കുന്നതും പലിശ നിശ്ചയിക്കുന്നതുമെല്ലാം എൻ.ബി.എഫ്.സി. ഇതു സംബന്ധിച്ച് അദാനി ക്യാപ്പിറ്റലുമായി എസ്ബിഐ ഉണ്ടാക്കിയ കരാർ വലിയ വിവാദമായിരിക്കുകയാണ്.

## അദാനിയുടെ സംയുക്ത വായ്പാ പദ്ധതി

അദാനി ഗ്രൂപ്പിന്റെ നോൺ ബാങ്കിങ് ഫിനാൻഷ്യൽ കമ്പനിയാണ് അദാനി ക്യാപിറ്റൽ പ്രൈവറ്റ് ലിമിറ്റഡ്. കൃഷി യന്ത്രവൽക്കരണം, ഗോഡൗൺ ഈടിനു വായ്പ, ഫാർമർ പ്രൊഡ്യൂസർ സംഘങ്ങൾക്ക് ഉൽപ്പാദനക്ഷമത വർദ്ധിപ്പിക്കാൻ വായ്പ എന്നിവയ്ക്കായി സംയുക്ത വായ്പ നൽകും. മോഡി പ്രഖ്യാപിച്ച കൃഷിക്കാരുടെ വരുമാനം ഇരട്ടിയാക്കൽ ലക്ഷ്യം കൈവരിക്കുകയാണ് ഉദ്ദേശ്യം. എസ്ബിഐയെ സംബന്ധിച്ചിടത്തോളം ഈ ഇടപാട് ശുദ്ധ പേയാണ്.

എസ്ബിഐ ഇന്ത്യയിലെ ഏറ്റവും വലിയ പൊതുമേഖല ബാങ്കാണ്. 22200 ബ്രാഞ്ചുകൾ, 46 കോടി ഇടപാടുകാർ, 2.5 ലക്ഷം ജീവന

ക്കാർ, 48 ലക്ഷം കോടിയുടെ ആസ്തികൾ എന്നിവ ഉള്ള ബാങ്കാണത്.

എന്നാൽ അദാനിയുടെ ബാങ്കേതര ധനകാര്യ സ്ഥാപനമോ? 6 സംസ്ഥാനങ്ങളിലായി 63 ബ്രാഞ്ചുകൾ, 760 ജീവനക്കാർ, 28000 ഇടപാടുകാർ, 1300 കോടി രൂപയുടെ ആസ്തികൾ. രണ്ടും തമ്മിൽ അജഗജാന്തരമുണ്ട്.

അദാനിയുടെ ലക്ഷ്യം വ്യക്തം. സ്റ്റേറ്റ് ബാങ്കിന്റെ ചുമലിൽ കയറി കാർഷിക വായ്പാ മേഖലയിലെ പിടി അതിവേഗം വ്യാപിപ്പിക്കുക. സ്റ്റേറ്റ് ബാങ്കിന് 1.37 കോടി കാർഷിക അക്കൗണ്ടുകൾ ഉണ്ട്. ഏതാണ്ട് 2 ലക്ഷം കോടി രൂപ കടം കൊടുത്തിട്ടുണ്ട്. കാർഷിക വിപണനമേഖലയിലെ 42000 ഡീലർമാരും വെൻഡർമാരുമായി ബന്ധമുണ്ട്. 72000 ബിസിനസ് കറസ്പോണ്ടൻസിന്റെ ശൃംഖലയുണ്ട്. ഇവർ വഴിയുള്ള ബിസിനസിലെ ഒരു ഭാഗം അദാനിയുടേതുംകൂടി ആക്കി കണക്കെഴുതി അദാനിയുടെ കമ്മീഷൻ വെറുതേ കൊടുക്കുകയല്ലാതെ അദാനിയിൽ നിന്നും സ്റ്റേറ്റ് ബാങ്കിന് ഒന്നും കിട്ടാനില്ല.

അദാനിയുടെ 6 കമ്പനികളുടെ കട ബാധ്യത ഏതാണ്ട് 70000 കോടി രൂപ വരും. അദാനി ഗ്രൂപ്പിന്റെ കടബാധ്യത 1.6 ലക്ഷം കോടി രൂപയാണ്. കടത്തിൽ ആറാട്ടു നടത്തുന്നവരാണ് അദാനി ഗ്രൂപ്പ്. മെയ് മാസത്തിലാണ് നാഷണൽ സെക്യൂരിറ്റീസ് ഡെപ്പോസിറ്റ് ലിമിറ്റഡ് അദാനിയുടെ മൗറീഷ്യസിലുള്ള 3 ധനകാര്യ സ്ഥാപനങ്ങളെ ബ്ലാക്ക് ലിസ്റ്റിൽപ്പെടുത്തിയത്.

റിസർവ് ബാങ്ക് ഇപ്പോഴും വ്യവസായ കുത്തകകൾ ബാങ്കുകൾ തുടങ്ങുന്നതിനെതിരാണ്. അതിനെ മറികടക്കാൻ ഒരു വഴി അദാനി കണ്ടെത്തിയിരിക്കുകയാണ്.

കാർഷിക നിയമങ്ങൾ പിൻവലിച്ചത് അദാനിക്ക് തിരിച്ചടിയായി. വലിയതോതിൽ കാർഷിക വിപണിയിൽ ഇടപെടുന്നതിന് അദാനി തയ്യാറെടുത്തുകൊണ്ടിരിക്കുകയായിരുന്നു. ഇനിയിപ്പോൾ കാർഷിക നിയമം ഇല്ലെങ്കിലും വായ്പാ ചരടുകൾ ഉപയോഗിച്ച് അദാനിക്ക് കൃഷിക്കാരെ നിയന്ത്രിക്കാം.

അത്യന്തം ഗുരുതരമായ ഒരു സംഭവവികാസമാണിത്. സ്റ്റേറ്റ് ബാങ്ക് ജീവനക്കാർ അദാനിക്കുവേണ്ടി പണിയെടുക്കണമോയെന്ന് ആലോചിക്കണം. കൃഷിക്കാർക്ക് വായ്പ നൽകാൻ അദാനിയുടെ ഇടനില എന്തിനെന്ന് ബാങ്ക് മേധാവികളോട് ജീവനക്കാർ വ്യക്തമാക്കേണ്ടതുണ്ട്. റിസർവ് ബാങ്കിന്റെയും ധനകാര്യ വകുപ്പിന്റെയും പ്രതിനിധികൾ സംയുക്ത കരാറിന്റെ തീരുമാനമെടുത്ത ബോർഡിലുണ്ടായിരുന്നല്ലോ. അതുകൊണ്ട് കേന്ദ്രസർക്കാർ ഇടപാടു സംബന്ധിച്ച് വിശദീകരണം നൽകിയേ തീരൂ.

## ബാങ്ക് ഹോൾസെയിൽ വിൽപ്പന

ഇതൊന്നും പോരാഞ്ഞിട്ട് രണ്ട് പൊതുമേഖല ബാങ്കുകളെങ്കിലും ഹോൾസെയിലായി വിൽക്കണമെന്ന വാശിയിലാണ് കേന്ദ്ര സർക്കാർ. 2021–22ലെ കേന്ദ്ര ബജറ്റിൽ പ്രഖ്യാപിച്ചതാണ്. ഏതാണ് ഈ രണ്ടു ബാങ്കുകളെന്നു വ്യക്തമാക്കിയിട്ടില്ല. സെൻട്രൽ ബാങ്ക് ഓഫ് ഇന്ത്യയും ഇന്ത്യൻ ഓവർസീസ് ബാങ്കുമാണ് ആദ്യത്തെ ബലിയാടുകൾ എന്നാണു പൊതുവേ കരുതിയിരുന്നത്.

സെൻട്രൽ ബാങ്ക് ഓഫ് ഇന്ത്യയുടെ വിപണിമൂല്യം 19600 കോടി രൂപയും ഓവർസീസ് ബാങ്കിന്റേത് 41000 കോടി രൂപയുമാണ്. രണ്ടിന്റെയും 93 ശതമാനത്തിലേറെ ഓഹരി കേന്ദ്രസർക്കാരിന്റേതാണ്. ഇവ രണ്ടും യഥാക്രമം 18200 കോടി രൂപയ്ക്കും 39600 കോടി രൂപയ്ക്കും വിൽക്കുകയായിരുന്നു ഔദ്യോഗിക ലക്ഷ്യം.

ഈ വിൽപ്പനയും മുമ്പുണ്ടായ ഷെയർ വിൽപ്പനകളും തമ്മിൽ അടിസ്ഥാനപരമായ വ്യത്യാസമുണ്ട്. മുമ്പ് ഭൂരിപക്ഷം ഷെയറുകളും സർക്കാർ ഉടമസ്ഥതയിൽ നിലനിർത്തിക്കൊണ്ടുതന്നെയാണ് ഓഹരി വിറ്റുകൊണ്ടിരുന്നത്. എന്നാൽ ഇപ്പോൾ മുഴുവൻ ഓഹരികളും ഒറ്റയടിക്കു വിൽക്കാനാണു പരിപാടി. എന്നുവച്ചാൽ ബാങ്കിന്റെ പൂർണ്ണ ഉടമസ്ഥത പുതിയ ഓഹരി ഉടമസ്ഥനായിരിക്കും.

എന്നാൽ ഇത്തരത്തിൽ ബാങ്ക് വിൽക്കുന്നതിന് കടുത്ത കടമ്പകളാണ് കേന്ദ്രസർക്കാരിന് അഭിമുഖീകരിക്കേണ്ടി വന്നത്. ആദ്യത്തെ പ്രശ്നം ആര് വാങ്ങുമെന്നുള്ളതു തന്നെ. കോർപ്പറേറ്റുകൾക്കു ബാങ്ക് വാങ്ങാൻ കഴിയില്ല. അപ്പോൾ നിലവിലുള്ള വാണിജ്യ ബാങ്കുകളേയോ ബാങ്കേതര ധനകാര്യ സ്ഥാപനങ്ങളേയോ കണ്ടുപിടിക്കണം. പക്ഷെ പുതിയ ജനറേഷൻ ബാങ്കുകൾ നിലവിലുള്ള മുഴുവൻ ഉദ്യോഗസ്ഥരെയും നിലനിർത്താൻ തയ്യാറല്ല. പെൻഷൻ ബാധ്യതയും ഏറ്റെടുക്കാൻ തയ്യാറല്ല. പിന്നെ എല്ലാറ്റിലുമുപരി ഈ രണ്ട് ബാങ്കുകളും ദേശസാൽക്കരിച്ചത് പാർലമെന്റ് പാസ്സാക്കിയ നിയമപ്രകാരമാണ്. ഈ നിയമം പിൻവലിക്കണം.

സ്വകാര്യവൽക്കരണത്തിനുള്ള നിയമഭേദഗതി ഈ ബജറ്റ് സമ്മേളനത്തിൽ പാർലമെന്റിൽ അവതരിപ്പിക്കുമെന്നാണ് പ്രഖ്യാപിച്ചിരുന്നത്. ബാങ്കിങ് മേഖലയിലെ മുഴുവൻ ജീവനക്കാരും ഒറ്റക്കെട്ടായി പണിമുടക്കിലേക്കു നീങ്ങി. രണ്ടുദിവസത്തെ ദേശീയ പണിമുടക്ക് ഏതാണ്ട് സമ്പൂർണ്ണമായിരുന്നു. കർഷക സമരത്തിന്റെ മുന്നിൽ മുട്ടുമടക്കേണ്ടിവന്ന കേന്ദ്രസർക്കാരിന് സംസ്ഥാന തിരഞ്ഞെടുപ്പുകളുടെ പശ്ചാത്തലത്തിൽ അതുപോലെ മറ്റൊരു ഏറ്റുമുട്ടലിലേക്കു പോകണോയെന്നതിനെക്കുറിച്ച് വീണ്ടുവിചാരമുണ്ടായി. അങ്ങനെ നിയമഭേദഗതി തൽക്കാലം വേണ്ടെന്നുവച്ചു.

സ്വകാര്യവൽക്കരണം അടുത്ത വർഷത്തേയ്ക്കു മാറ്റിയെന്ന വിശദീകരണവും വന്നു. എന്നാൽ അടുത്തവർഷത്തെ ബജറ്റ് അജൻഡയിൽ ബാങ്ക് സ്വകാര്യവൽക്കരണം പ്രഖ്യാപിക്കുന്നതിൽ നിന്ന് കേന്ദ്ര ധനമന്ത്രി ഒഴിഞ്ഞുമാറി. അങ്ങനെ ബാങ്ക് ഹോൾസെയിൽ വിൽപ്പന ത്രിശങ്കുവിലായി. പക്ഷെ സംശയം വേണ്ട ഇന്നത്തെ നിയമപ്രകാരം 51 ശതമാനം ഓഹരി നിലനിർത്തിക്കൊണ്ട് മറ്റ് ഓഹരികൾ കമ്പോളത്തിൽ വിൽക്കും. അതോടൊപ്പം ബാങ്കേതര ധനകാര്യസ്ഥാപനങ്ങളെ പൊതുമേഖല ബാങ്കുകളുമായി കൂട്ടിക്കെട്ടാനുമായിരിക്കും കേന്ദ്ര സർക്കാർ ശ്രമിക്കുക. ●

# തലമറന്ന് എണ്ണ തേക്കുന്ന മാധ്യമങ്ങൾ




മാധ്യമം/ സംവാദം

കെ ജെ ജേക്കബ്

മുതിർന്ന ഐ എ എസ് ഉദ്യോഗസ്ഥൻ ശ്രീ എം ശിവശങ്കർ എഴുതിയ 'അശ്വത്ഥാമാവ്: വെറുമൊരു ആന' എന്ന പുസ്തകം ഈ ദിവസങ്ങളിൽ നമ്മുടെ രാഷ്ട്രീയ–മാധ്യമ രംഗങ്ങളിൽ വലിയ ഇളക്കങ്ങളുണ്ടാക്കിക്കൊണ്ടിരിക്കുകയാണ്. ഏകദേശം ഒന്നര കൊല്ലം മുൻപ്, 2020 ജൂണിൽ, തിരുവനന്തപുരം വിമാനത്താവളത്തിൽക്കൂടി നയതന്ത്ര ചാനലിലൂടെ കടത്തിയ സ്വർണ്ണം കസ്റ്റംസ് പിടിച്ചതിനുശേഷം കുറ്റത്തിൽ പങ്കുണ്ടെന്നാരോപിച്ച് കേന്ദ്ര ഏജൻസികൾ അറസ്റ്റ് ചെയ്തു ജയിലിലാക്കിയ ഉദ്യോഗസ്ഥനാണ് അദ്ദേഹം. മുഖ്യമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്ന ശിവശങ്കർ മൂന്നുമാസത്തെ ജയിൽവാസത്തിനും ഒന്നര വർഷത്തെ സസ്പെൻഷനും ശേഷം സർവീസിൽ തിരിച്ചെത്തിയ ഉടനെയാണ് പുസ്തകം പുറത്തിറങ്ങുന്നത്.

പുസ്തകത്തിൽ ഈ കേസിന്റെ വസ്തുതകൾ, അന്വേഷണ ഏജൻസികളുടെയും മാധ്യമങ്ങളുടെയും പ്രവർത്തനം എന്നിവയെക്കുറിച്ച് വിശദമായി രേഖപ്പെടുത്തിയിട്ടുണ്ട്. കേസുമായി ബന്ധപ്പെട്ട കാര്യങ്ങൾ കോടതിയുടെ പരിഗണനയിൽ ഇരിക്കുന്നതിനാൽ ആ ഭാഗത്തെകുറിച്ചല്ല ഈ കുറിപ്പ്. കേന്ദ്ര അന്വേഷണ ഏജൻസികൾ കേരളത്തിൽ കൊട്ടേഷൻ സംഘത്തിന്റെ രൂപത്തിൽ പ്രവർത്തിക്കുന്നു എന്ന വിമർശനം ഈ ലേഖകൻ ഈ വാരികയിലും പുറത്തുമെഴുതിയ കുറിപ്പുകളിൽ നേരത്തെ ഉന്നയിച്ചിട്ടുണ്ട്. അതിനാൽ മാധ്യമങ്ങൾ ഈ കേസിൽ കാണിച്ച നിരുത്തരവാദപരമായ സമീപനത്തെക്കുറിച്ച് പുസ്തകത്തിൽ പറഞ്ഞതും അതിനെക്കുറിച്ച് മാധ്യമങ്ങളുടെ പ്രതികരണവുമാണ് ഈ കുറിപ്പിന് ആധാരം.

അത് പ്രത്യേകം കുറിക്കാൻ കാരണമുണ്ട്. പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടതിനു ശേഷം കേസിലെ മുഖ്യപ്രതികളിലൊരാളായ സ്വപ്ന സുരേഷ് മാധ്യമങ്ങൾക്കു ദീർഘങ്ങളായ അഭിമുഖങ്ങൾ നൽകുകയുണ്ടായി. സ്വന്തം കാര്യത്തെ നാട്ടുകാരോട് പറയാനുള്ള അവരുടെ അവകാശത്തെപ്പറ്റി ഈ ലേഖകന് ഒരു സം



**സാധാരണഗതിയിൽ കുറ്റാന്വേഷണം നടത്തുന്ന സംഘങ്ങൾ തങ്ങളുടെ പ്രവർത്തനം കഴിയുന്നിടത്തോളം രഹസ്യമാക്കി വയ്ക്കാനായിരിക്കും ശ്രമിക്കുക. എന്നാൽ ചാരക്കേസിൽ, ഇപ്പോൾ സ്വർണക്കടത്തുകേസിലും അങ്ങനെയായിരുന്നില്ല. അന്വേഷണ സംഘം ചെയ്താലും ഇല്ലെങ്കിലും, അവർ അങ്ങനെയൊക്കെ ആലോചിച്ചാലുമില്ലെങ്കിലും അതൊക്കെ വിശദമായ വിവരങ്ങളും പൊടിപ്പും തൊങ്ങലുമായി മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ടു. അതേസമയം കുറ്റാന്വേഷണ ഏജൻസികളുടെ ഭാഗത്തുനിന്നുണ്ടായ പ്രത്യക്ഷമായ വീഴ്ചകൾ പോലും ആരും ചൂണ്ടിക്കാട്ടിയുമില്ല.**

ശയവുമില്ല. എന്നാൽ ആ അഭിമുഖങ്ങളിൽകൂടി മാധ്യമങ്ങൾ പറയാൻ ശ്രമിക്കുന്നതെന്താണെന്നറിഞ്ഞിരിക്കുക എന്നത് അവയെ മെച്ചത്തിൽ മനസിലാക്കാൻ ഉപകരിച്ചേക്കും.

വിമാനത്താവളത്തിൽക്കൂടി കടത്തി കസ്റ്റംസ് പിടികൂടിയ സ്വർണ്ണം വിട്ടുകിട്ടാൻ മുഖ്യമന്ത്രിയുടെ ഓഫീസിൽനിന്നും കസ്റ്റംസിനെ വിളിച്ചു എന്ന് ബിജെപി സംസ്ഥാന അധ്യക്ഷൻ കെ സുരേന്ദ്രൻ ഏതാനും ദിവസങ്ങൾക്കുശേഷം ആരോപിച്ചത് ഒരു വിഭാഗം കേരളീയരിലെങ്കിലും ഞെട്ടലുണ്ടാക്കി. അന്വേഷണം യുക്തമായ കേന്ദ്ര ഏജൻസിയെക്കൊണ്ട് നടത്തിക്കണമെന്നാവശ്യപ്പെട്ടു മുഖ്യമന്ത്രി പിണറായി വിജയൻ പ്രധാനമന്ത്രിക്ക് കത്തയച്ചു. അതിനെത്തുടർന്ന് കസ്റ്റംസിന് പുറമെ ഭീകരപ്രവർത്തനങ്ങൾ അന്വേഷിക്കുന്നതിനുള്ള പ്രത്യേക വിഭാഗമായ നാഷണൽ ഇൻവെസ്റ്റിഗേഷൻ ഏജൻസി (എൻ ഐ എ), കള്ളപ്പണക്കേസുകൾ അന്വേഷിക്കുന്ന എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റ് (ഇ ഡി) എന്നീ കേന്ദ്ര ഏജൻസികളും അന്വേഷണത്തിനായി കേരളത്തിലെത്തി.

പിന്നീട് കേരളം കണ്ടത് ഐ എസ് ആർ ഒ ചാരക്കേസിന്റെ കാലത്തു കണ്ടതുപോലെയുള്ള പ്രവർത്തനങ്ങളായിരുന്നു. സാധാരണഗതിയിൽ കുറ്റാന്വേഷണം നടത്തുന്ന സംഘങ്ങൾ തങ്ങളുടെ പ്രവർത്തനം കഴിയുന്നിടത്തോളം രഹസ്യമാക്കി വയ്ക്കാനായിരിക്കും ശ്രമിക്കുക. എന്നാൽ ചാരക്കേസിൽ, ഇപ്പോൾ സ്വർണക്കടത്തുകേസിലും അങ്ങനെയായിരുന്നില്ല. അന്വേഷണ സംഘം ചെയ്താലും ഇല്ലെങ്കിലും, അവർ അങ്ങിനെയൊക്കെ ആലോചിച്ചാലുമില്ലെങ്കിലും അതൊക്കെ വിശദമായ വിവരങ്ങളും പൊടിപ്പും തൊങ്ങലുമായി മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ടു. അതേസമയം കുറ്റാന്വേഷണ ഏജൻസികളുടെ ഭാഗത്തുനിന്നുണ്ടായ പ്രത്യക്ഷമായ വീഴ്ചകൾ പോലും ആരും ചൂണ്ടിക്കാട്ടിയുമില്ല. മാധ്യമങ്ങൾ അവരുടെ പ്രൊഫഷണലിസം കളഞ്ഞുകുളിച്ച നാളുകളായിരുന്നു നമ്മൾ കണ്ടുകൊണ്ടിരുന്നത്.

**എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റ് സ്വപ്ന സുരേഷിന് നൽകിയ കുറ്റപത്രത്തിൽ പറഞ്ഞത് കോൺസലേറ്റിനുള്ള നയതന്ത്രപദവി ദുരുപയോഗിച്ചു അവർ നടത്തിയ സ്വർണക്കള്ളക്കടത്തിൽനിന്നു സമ്പാദിച്ച പണമാണ് തിരുവനന്തപുരത്തെ രണ്ടു ബാങ്കുകളുടെ ലോക്കറുകളിൽനിന്നു എൻ ഐ എ പിടിച്ചെടുത്തത് എന്നാണ്. അതിനവർ ആധാരമാക്കിയത് സ്വപ്നയുടെ മൊഴികൾ തന്നെ. എന്നാൽ ശിവശങ്കർക്ക് കൊടുത്ത കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്നത് ആ പണം അദ്ദേഹത്തിന്റേതാണ് എന്നാണ്.**

ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടാം. എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റ് സ്വപ്ന സുരേഷിന് നൽകിയ കുറ്റപത്രത്തിൽ പറഞ്ഞത് കോൺസലേറ്റിനുള്ള നയതന്ത്രപദവി ദുരുപയോഗിച്ചു അവർ നടത്തിയ സ്വർണക്കള്ളക്കടത്തിൽനിന്നു സമ്പാദിച്ച പണമാണ് തിരുവനന്തപുരത്തെ രണ്ടു ബാങ്കുകളുടെ ലോക്കറുകളിൽനിന്നു എൻ ഐ എ പിടിച്ചെടുത്തത് എന്നാണ്. അതിനവർ ആധാരമാക്കിയത് സ്വപ്നയുടെ മൊഴികൾ തന്നെ.

എന്നാൽ ശിവശങ്കർക്ക് കൊടുത്ത കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്നത് ആ പണം അദ്ദേഹത്തിന്റേതാണ് എന്നാണ്. കേരളത്തിനുള്ള പ്രളയ സഹായമായി യു എ ഇ സർക്കാർ കേരള സർക്കാരിന്റെ ലൈഫ് മിഷനുമായിച്ചേർന്നു വടക്കാഞ്ചേരിയിൽ ഭവനസമുച്ചയം പണിയാൻ കരാറുണ്ടാക്കിയിരുന്നു; ആ പ്രൊജക്റ്റിൽനിന്നും ശിവശങ്കർക്ക് നൽകാൻ കരുതിയിരുന്ന കൈക്കൂലിയാണ് ഇതെന്നാണ് അദ്ദേഹത്തിനു നൽകിയ കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്നത്.

അതായത്, ഒരേ ലോക്കറിൽനിന്നു പിടിച്ച കള്ളപ്പണം രണ്ടു പേര് രണ്ടു വിധത്തിൽ സമ്പാദിച്ചതാണ് എന്ന് ഒരേ ഏജൻസി ഒരേ കോടതിയിൽ രണ്ടുപേർക്കു നൽകിയ കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്നു!

നിയമത്തിന്റെ നഗ്നമായ ദുർവ്യാഖ്യാനവും ദുരുപയോഗവും ആണ് ഈ കേസിൽ നടന്നത് എന്നു മനസിലാക്കാൻ ഈ ഒരൊറ്റ ഉദാഹരണം മതി. എന്നാൽ ഇത് ചൂണ്ടിക്കാട്ടാൻ ഒരൊറ്റ മാധ്യമവും കേരളത്തിലുണ്ടായില്ല. എന്ത് നിയമനിഷേധമാണ് നിങ്ങൾ നടത്തുന്നതെന്ന് ഈ ഏജൻസിയോട് കേരളത്തിലെ ഒരു മാധ്യമവും ചോദിച്ചില്ല. പകരം ഏജൻസികൾ കൊടുക്കുന്ന 'സൂചന'കൾ സ്വന്തം ഭാവനയിൽ കയറ്റിയിറക്കി വിരിയിച്ചെടുത്ത വാർത്തകൾ കൊടുത്തുകൊണ്ടേയിരുന്നു. അങ്ങനെയാണ് ശിവശങ്കർക്ക് നാഗർകോവിലിൽ സൗരോർജ്ജ പദ്ധതിയും ഗൾഫിൽ ഐ ടി പാർക്കും ഉണ്ടായത്; അന്ന് സംസ്ഥാന വ്യവസായ വകുപ്പുമന്ത്രിയും സിപിഐ എം നേതാവുമായ ഇ പി ജയരാജന്റെ ഭാര്യ സ്വന്തം ബാങ്ക് ലോക്കറിൽ സൂക്ഷിച്ചിരുന്ന സ്വർണ്ണമാല എടുത്തത് ഒന്നാം പേജിൽ പ്രധാനവാർത്തയായത്; അര ബക്കറ്റു വെള്ളംകൊണ്ട് അണച്ച സെക്രട്ടേറിയറ്റിലെ തീ കൊണ്ട് 'തലസ്ഥാനത്തിനു തീ പിടിച്ചത്'.

സ്വർണ്ണം വിട്ടുകൊടുക്കാൻ കസ്റ്റംസിന് ഫോൺ ചെയ്തിരുന്നു എന്ന് ശിവശങ്കർ സമ്മതിച്ചുവെന്ന് മൊഴിനല്കിയതായി ഇ ഡി കോടതിയെ അറിയിച്ചിരുന്നു. എന്നാൽ അങ്ങനെയൊരു മൊഴി കോടതി രേഖകളിൽ ഇല്ല. ഇത്രയും പ്രധാനപ്പെട്ട കേസിൽ ഇത്രയും പ്രധാനപ്പെട്ട മൊഴി ഹാജരാക്കാൻ എന്തുകൊണ്ട്

അന്വേഷണ ഏജൻസികൾക്ക് കഴിഞ്ഞില്ല എന്ന കാര്യവും ഒരു മാധ്യമവും ഒരു ഏജൻസിയോടും ചോദിച്ചില്ല. മറിച്ച് ഏജൻസിയുടെ കള്ളക്കളികൾക്കും നിയമനിഷേധത്തിനും കൂട്ടുനിൽക്കുകയാണ് അവർ ചെയ്തത്.

ഈ കേസിൽപ്പെട്ട പ്രധാന വിഷയം; ആർക്കുവേണ്ടിയാണ്, ആരാണ് ഈ സ്വർണ്ണം കൊണ്ടുവന്നത് എന്ന ചോദ്യത്തിന് ഇപ്പോഴും അന്വേഷണ ഏജൻസികൾക്ക് ഉത്തരമില്ല. ആരാണ് ഈ കച്ചവടത്തിന്റെ ഗുണഭോക്താക്കൾ എന്ന കാര്യത്തിൽ ഇനിയും തീരുമാനമായിട്ടില്ല. ഒന്നാം പ്രതിയായ ഫൈസൽ ഫരീദിനെ എന്തുകൊണ്ട് യു എ ഇ യിൽ നിന്ന് ഇന്ത്യയിലെത്തിച്ചു നിയമനടപടികൾക്ക് വിധേയനാക്കാൻ സാധിക്കുന്നില്ല എന്ന ചോദ്യം ഒരു മാധ്യമവും ചോദിച്ചില്ല.

സ്വർണ്ണം കൊണ്ടുവന്ന ബാഗിന് നയതന്ത്ര പരിരക്ഷ ഉണ്ടായിരുന്നു എന്ന് കേന്ദ്രവും അന്വേഷണ ഏജൻസികളും പറഞ്ഞിട്ടും അങ്ങിനെയല്ല എന്ന് ആവർത്തിച്ചുറപ്പിച്ചു പറയുന്നതിന്റെ പേരിൽ കേന്ദ്ര വിദേശകാര്യവകുപ്പു സഹമന്ത്രി വി മുരളീധരന് ഒരു ചോദ്യവും ഇതുവരെ നേരിടേണ്ടി വന്നിട്ടില്ല.

മാധ്യമങ്ങളുടെ ഈ ഇരട്ടത്താപ്പ് കേരളത്തിലെ ജനങ്ങൾക്ക് ബോധ്യമായതിന്റെകൂടി പ്രതിഫലനമാണ് കഴിഞ്ഞവർഷം നടന്ന തിരഞ്ഞെടുപ്പിൽ കണ്ടത്. പ്രൊഫഷണൽ മര്യാദകൾ അപ്പാടെ കാറ്റിൽപ്പറത്തി എന്ന കുറ്റബോധവും അത് ഫലം കണ്ടില്ല എന്ന നഷ്ടബോധവും കേരളത്തിലെ മാധ്യമങ്ങളെ കലശലായി ബാധിച്ചു എന്നുവേണം കരുതാൻ.

അതിന്റെ മേലാണ് ശിവശങ്കറിന്റെ പുസ്തകം വന്നുവീഴുന്നത്. എങ്ങനെയാണ് മാധ്യമങ്ങൾ വസ്തുതകൾ പരിശോധിക്കാൻ തയ്യാറാകാതെ വാർത്തകൾ കൊടുത്തിരുന്നത് എന്നും എത്ര നീചമായാണ് അദ്ദേഹത്തെ വേട്ടയാടിയതെന്നും അദ്ദേഹം പുസ്തകത്തിൽ കൃത്യമായി വിശദീകരിക്കുന്നുണ്ട്. പലയിടത്തും മാധ്യമങ്ങളെ പേരെടുത്തുപറഞ്ഞുതന്നെ അദ്ദേഹം ആക്രമിക്കുന്നുണ്ട്; അവർ പറയുകയും എഴുതുകയും ചെയ്ത കാര്യങ്ങളെ പൊളിച്ചുകാണിക്കുന്നുണ്ട്.

**സ്വർണ്ണം വിട്ടുകൊടുക്കാൻ കസ്റ്റംസിന് ഫോൺ ചെയ്തിരുന്നു എന്ന് ശിവശങ്കർ സമ്മതിച്ചു എന്ന് മൊഴി നല്കിയതായി ഇ ഡി കോടതിയെ അറിയിച്ചിരുന്നു. എന്നാൽ അങ്ങനെയൊരു മൊഴി കോടതി രേഖകളിൽ ഇല്ല. ഇത്രയും പ്രധാനപ്പെട്ട കേസിൽ ഇത്രയും പ്രധാനപ്പെട്ട മൊഴി ഹാജരാക്കാൻ എന്തുകൊണ്ട് അന്വേഷണ ഏജൻസികൾക്ക് കഴിഞ്ഞില്ല എന്ന കാര്യവും ഒരു മാധ്യമവും ഒരു ഏജൻസിയോടും ചോദിച്ചില്ല. മറിച്ച് ഏജൻസിയുടെ കള്ളക്കളികൾക്കും നിയമനിഷേധത്തിനും കൂട്ടുനിൽക്കുകയാണ് അവർ ചെയ്തത്.**

എന്നാൽ അത്തരം ഉദാഹരണങ്ങളിൽ നിർത്തുക മാത്രമല്ല അദ്ദേഹം ചെയ്തത്. മാധ്യമപ്രവർത്തനത്തിനുണ്ടാകേണ്ട നൈതികതയെപ്പറ്റി അദ്ദേഹം നിലപാട് പറയുകയും അതിന്റെ അഭാവം നാടിനു ദോഷം ചെയ്യുമെന്ന മുന്നറിയിപ്പ് നൽകുകയും ചെയ്തു. ''ചോർത്തിക്കിട്ടിയ മൊഴിയുടെ ശകലങ്ങൾ വാട്ട്സാപ്പ് സ്റ്റാറ്റസായി പോസ്റ്റ് ചെയ്യുന്ന പത്രപ്രവർത്തകരും സത്യമെന്ന തോന്നലുണ്ടാക്കുന്ന വിധം ചിട്ടപ്പെടുത്തുന്ന കഥകളാണ് റേറ്റിങ് കൂട്ടുകയെന്ന് കരുതുന്ന, അതിന്റെ രാഷ്ട്രീയ സാധ്യതകളിൽ ആവേശം കൊള്ളുന്ന മാധ്യമങ്ങളും. മാരകമായ സാമൂഹ്യമാധ്യമ വാർത്താ ചാനലുകളാണ് ഇന്ന് മുഖ്യധാരാ മാധ്യമങ്ങളെപ്പോലും നയിക്കുന്നത് എന്നത് നൽകുന്ന അപകട സൂചന എന്നാണാവോ തിരിച്ചറിയുക!'' എന്ന് അദ്ദേഹം എഴുതുന്നു.

തങ്ങളുടെ നെറികെട്ട പ്രവർത്തനങ്ങളുടെ ഇരകൾ നേർക്കുനേർ നിന്ന് കണക്കുപറയിപ്പിക്കാൻ ശ്രമിക്കുക എന്നത് അടുത്തകാലത്തൊന്നും മാധ്യമങ്ങൾക്കു നേരിടേണ്ടി വന്നിട്ടില്ലാത്ത ഒരു അവസ്ഥയാണ്. അതാണ് ഒരു പുസ്തകത്തിലൂടെ ശിവശങ്കർ ചെയ്തത്. പിടിച്ചുനിൽക്കാനും പണമുണ്ടാക്കാനും മാധ്യമപ്രവർത്തകരും മാധ്യമങ്ങളും നടത്തി

**ആർക്കുവേണ്ടിയാണ്, ആരാണ് ഈ സ്വർണ്ണം കൊണ്ടുവന്നത് എന്ന ചോദ്യത്തിന് ഇപ്പോഴും അന്വേഷണ ഏജൻസികൾക്ക് ഉത്തരമില്ല. ആരാണ് ഈ കച്ചവടത്തിന്റെ ഗുണഭോക്താക്കൾ എന്ന കാര്യത്തിൽ ഇനിയും തീരുമാനമായിട്ടില്ല. ഒന്നാം പ്രതിയായ ഫൈസൽ ഫരീദിനെ എന്തുകൊണ്ട് യു എ ഇ യിൽ നിന്ന് ഇന്ത്യയിലെത്തിച്ചു നിയമനടപടികൾക്ക് വിധേയനാക്കാൻ സാധിക്കുന്നില്ല എന്ന ചോദ്യം ഒരു മാധ്യമവും ചോദിച്ചില്ല.**

ക്കൊണ്ടിരുന്ന പല പ്രവർത്തനങ്ങളും ജീവിതങ്ങളെ തിരിച്ചെടുക്കാനാവാത്തവിധം നാനാവിധമാക്കാറുണ്ട്. അവരിൽ മിക്കവാറും പേരും തീർത്തും നിസ്സഹായരായിരിക്കും; പലർക്കും വീണ്ടുമൊരു യുദ്ധത്തിന് ആളും അർത്ഥവും കാണില്ല. ആ പഴുതുകളിലൂടെ രക്ഷപ്പെടുകയാണ് പലപ്പോഴും മാധ്യമങ്ങൾ ചെയ്യുന്നത്.

ശിവശങ്കർ ആ അവസരം മാധ്യമങ്ങൾക്കു നൽകിയില്ല. മാത്രമല്ല ഈ പുഴുക്കുത്തുകൾ സധൈര്യം തുറന്നുകാണിക്കുകയും ചെയ്തു.

അങ്ങനെ വിശ്വാസ്യത മുഴുവനായി നഷ്ടപ്പെട്ടു നിന്ന മാധ്യമങ്ങളെ സംബന്ധിച്ചിടത്തോളം അത് തിരിച്ചുപിടിക്കാനുള്ള ഒരു വഴി എന്നത് ശിവശങ്കറിന്റെ മേൽ വീണ്ടും നിഴൽ വീഴ്ത്തുക എന്നതാണ്. അതിനുള്ള ശ്രമങ്ങളാണ് നമ്മൾ ഇപ്പോൾ കണ്ടുകൊണ്ടിരിക്കുന്നത്.

ഒന്നുരണ്ടുദാഹരണങ്ങൾ പറയാം. ലൈഫ് മിഷനുമായുള്ള സഹകരണം സർക്കാർ തലത്തിൽ ആകണമെന്നും വീടുനിർമ്മാണം കേരള സർക്കാർ നേരിട്ടുനടത്തണമെന്നുമാണ് യു എ ഇ സർക്കാരിന്റെയും ആ വിഷയത്തിൽ ഇടപെട്ട വ്യവസായി എം എ യൂസഫലിയുടെയും താല്പര്യം എന്ന് ഒരു അഭിമുഖത്തിൽ സ്വപ്ന സുരേഷ് പറയുന്നു; എന്നാൽ കമ്മീഷൻ കിട്ടും എന്നതുകൊണ്ട് തങ്ങൾ നേരിട്ടുനടത്താനാണ് യു എ ഇയുടെ തിരുവനന്തപുരത്തെ കോൺസുലേറ്റിലെ കോൺസൽ ജനറൽ തീരുമാനിച്ചതെന്നും അവർ പറയുന്നു. അതിനു യു എ ഇ സർക്കാർ സമ്മതിച്ചതുകൊണ്ടായിരിക്കുമല്ലോ പദ്ധതി അവസാനം അവർ നേരിട്ട് നടത്തുന്ന നിലയുണ്ടായത്.

എന്നുവച്ചാൽ നേരിട്ട് നടത്തുക എന്നത് ഫലത്തിൽ യു എ ഇ സർക്കാരിന്റെ തീരുമാനമായിരുന്നു, അത് നടത്തിയെടുക്കുക എന്നതായിരുന്നു മുഖ്യമന്ത്രിയുടെ ഓഫീസിലെ പ്രധാന കാര്യക്കാരൻ എന്ന നിലയിൽ ശിവശങ്കറിന്റെ ജോലി എന്നു മനസിലാക്കാൻ വലിയ ബുദ്ധിമുട്ടില്ല. എന്നാൽ അഭിമുഖത്തിൽ മാധ്യമപ്രവർത്തകൻ ആവർത്തിച്ചു ചോദിക്കുന്നത് അഴിമതി നടത്താൻ ശിവശങ്കർ കൂട്ടുനിന്നു അല്ലേ എന്നാണ്; അതിനൊപ്പിച്ച് സ്വപ്ന സുരേഷ് മറുപടിയും നൽകുന്നു. ശിവശങ്കർ ശരിക്കും കുറ്റക്കാരനാണ് എന്നുറപ്പിച്ചശേഷം അടുത്ത ചോദ്യത്തിലേക്ക് കടക്കുന്നു! അഭിമുഖം കണ്ടിരിക്കുന്ന ഒരു സാധാരണക്കാരന് അതുശരിയാണല്ലോയെന്ന തോന്നൽ ഉളവാക്കാനാണ് ശ്രമം.

> **അഭിമുഖത്തിൽ മാധ്യമപ്രവർത്തകൻ ആവർത്തിച്ചു ചോദിക്കുന്നത് അഴിമതി നടത്താൻ ശിവശങ്കർ കൂട്ടുനിന്നു അല്ലേ എന്നാണ്; അതിനൊപ്പിച്ച് സ്വപ്ന സുരേഷ് മറുപടിയും നൽകുന്നു. ശിവശങ്കർ ശരിക്കും കുറ്റക്കാരനാണ് എന്നുറപ്പിച്ചശേഷം അടുത്ത ചോദ്യത്തിലേക്ക് കടക്കുന്നു! അഭിമുഖം കണ്ടിരിക്കുന്ന ഒരു സാധാരണക്കാരന് അതുശരിയാണല്ലോയെന്ന തോന്നൽ ഉളവാക്കാനാണ് ശ്രമം.**

മറ്റൊരു ഉദാഹരണം ലോക്കറുമായി ബന്ധപ്പെട്ടതാണ്. ലോക്കർ ശിവശങ്കർക്കുവേണ്ടിയാണ് തുറന്നത് എന്ന് സ്ഥാപിക്കാനാണ് ശ്രമം. 'ശിവശങ്കറുടെ ചാർട്ടേർഡ് അക്കൗണ്ടന്റ്' കൂടി ഇടപെട്ടാണ് ലോക്കർ തുറന്നത് എന്നതിനാലാണ് അദ്ദേഹത്തിന്റെ പേര് ഇതുമായി ബന്ധപ്പെടുന്നതുതന്നെ. എന്നാൽ ലോക്കർ തുറന്നു ആറുമാസത്തിൽ മുഴുവൻ പണവും അവിടെനിന്നും വിവിധ ബാങ്കുകളിൽ നിക്ഷേപിച്ചിട്ടു 'ശിവശങ്കറുടെ ചാർട്ടേർഡ് അക്കൗണ്ടന്റ്' കീ തിരികെക്കൊടുത്തു എന്ന് ശിവശങ്കർ കോടതിയിൽ പറഞ്ഞിട്ടുണ്ട്. അക്കാര്യം സ്വപ്നയോട് ചോദിച്ചു വ്യക്തത വരുത്തിയാൽ ശിവശങ്കർക്ക് ഈ ഇടപാടിൽ എന്തെങ്കിലും കൈയുണ്ടെന്ന ആരോപണം പൊളിഞ്ഞുപോകും. അതുകൊണ്ടു സത്യം മുഴുവൻ അറിയേണ്ടാത്തതുകൊണ്ടും അറിഞ്ഞാൽ ശിവശങ്കറുടെ നിരപരാധിത്വം വെളിവായാൽ തങ്ങളുടെ വിശ്വാസ്യത വീണ്ടും ഇടിയും. അതിനാൽ ശിവശങ്കറിനെ നിഴലിൽ നിർത്താനുള്ള ശ്രമമാണ് ഇപ്പോൾ കേരളത്തിലെ മാധ്യമങ്ങൾ നടത്തുന്നത്. അതുവഴി തങ്ങൾക്കു പറ്റിയ നഷ്ടം നികത്താമെന്നും അവർ കണക്കുകൂട്ടുന്നു.

എന്നാൽ ഇത്തരം ഗിമ്മിക്കുകൾ കണ്ടുമടുത്ത ജനത്തിനു ഇതെല്ലാം തിരിച്ചറിയാമെന്ന കാര്യം അവർ മറന്നുപോവുകയാണ്. സർക്കാരിനെ അടിക്കാനുള്ള വടി എന്ന നിലയിൽ ഒരു സ്ത്രീ എന്ന പരിഗണന പോലും നൽകാതെ നിരന്തരവും ക്രൂരവുമായ ആക്രമണങ്ങൾക്കു വിധേയയാക്കിയ സ്വപ്നയ്ക്കു മുൻപിൽ അവർ പറയുന്നത് മുഴുവൻ അതേപടി വിഴുങ്ങി തിരിച്ച് ഒരു ചോദ്യം പോലും ചോദിക്കാതെ അതേ മാധ്യമ പ്രവർത്തകർ ഇരിക്കുന്നത് നാട്ടുകാർ കാണുന്നുണ്ട്. അവരുടെ മുൻപിൽ തങ്ങളുടെ വിശ്വാസ്യത വീണ്ടും പകടത്തിലാകുകയാണ് ഇമ്മാതിരി ഏകപക്ഷീയമായ പ്രവർത്തനങ്ങൾകൊണ്ട് എന്ന കാര്യം മാധ്യമപ്രവർത്തകർക്കു മനസിലാകുന്നേയില്ല എന്നതാണ് സങ്കടകരമായ കാര്യം.

ഇതു മനസിലാക്കി പ്രൊഫഷണലിസത്തിലേക്കു മടങ്ങിപ്പോകുന്നതിനുപകരം തങ്ങൾക്കുണ്ടെന്നു മാധ്യമടാഗിൽ ധരിച്ചിരുന്ന പ്രിവിലേജുകളെ ചോദ്യം ചെയ്യുന്ന സാമൂഹ്യ മാധ്യമങ്ങളെ ആക്രമിക്കാനാണ് മാധ്യമങ്ങൾ ശ്രമിക്കുന്നത്. കെ

റെയിലുമായി ബന്ധപ്പെട്ടു നടന്ന ചർച്ചകളിൽ അസംബന്ധമായ കാര്യങ്ങൾ പറഞ്ഞ ആളുകളെ സോഷ്യൽ മീഡിയ പൊളിച്ചുകാട്ടിയപ്പോൾ അതിനെ വ്യക്തി ആക്ഷേപമെന്നു കുറ്റപ്പെടുത്താൻ മുതിർന്ന മാധ്യമ പ്രവർത്തകർ പോലും തയാറായി. ഇക്കാലമത്രയും യാതൊരു വസ്തുതകളുടെയോ രേഖകളുടെയോ പിൻബലമില്ലാതെ വ്യക്തികളെയും രാഷ്ട്രീയപ്രസ്ഥാനങ്ങളെയും മുൾമുനയിൽ നിർത്തിയിരുന്ന മാധ്യമങ്ങൾക്ക് ഇപ്പോൾ സോഷ്യൽ മീഡിയയെ ശുദ്ധീകരിക്കാനാണ് താൽപ്പര്യം.

ജനാധിപത്യത്തിൽ മാധ്യമങ്ങൾക്കു സുപ്രധാനമായ ഉത്തരവാദിത്വമുണ്ട്. കാരണം അവിടെ ജനങ്ങളാണ് കാര്യങ്ങൾ തീരുമാനിക്കുന്നത്. അങ്ങനെ തീരുമാനമെടുക്കാൻ ആവശ്യമായ വിവരങ്ങൾ എത്തിച്ചുകൊടുക്കുക എന്നതാണ് മാധ്യമങ്ങളുടെ ജോലി. അതിൽ വെള്ളം ചേർത്താൽ രണ്ടു കാര്യങ്ങൾ സംഭവിക്കും: ഒന്നുകിൽ ജനങ്ങൾ തെറ്റായ തീരുമാനമെടുക്കും; അത് ജനാധിപത്യത്തെത്തന്നെ താറുമാറാക്കും. നരേന്ദ്ര മോദിയുടെ നേതൃത്വത്തിൽ കേന്ദ്ര സർക്കാർ നടത്തുന്ന ജനവിരുദ്ധനയങ്ങളെയും വർഗീയത മാത്രം ആധാരമാക്കി നടത്തുന്ന പ്രവർത്തനങ്ങളെയും വേണ്ട വിധത്തിൽ തുറന്നുകാട്ടാൻ മാധ്യമങ്ങൾ ശ്രമിക്കാതിരുന്നതുകൊണ്ടു കൂടിയാണ് ഇപ്പോഴും അത്തരം കാര്യങ്ങളുമായി മുൻപോട്ടു പോകാൻ അവർക്ക് അവസരം ലഭിച്ചിരിക്കുന്നത്. മാധ്യമപ്രവർത്തനത്തിനടക്കമുള്ള ജനാധിപത്യാവകാശങ്ങളെ ഇല്ലാതാക്കാനുള്ള പ്രലോഭനം അത് ഭരണകക്ഷിക്കു മുൻപിൽ തുറന്നു വയ്ക്കും.

അതിന്റെ മറുഭാഗം പക്ഷംപിടിച്ചുള്ള മാധ്യമപ്രവർത്തനത്തിന്റെ പൊള്ളത്തരം മനുഷ്യർ മനസിലാക്കുക എന്നതാണ്. കേരളത്തിൽ നമ്മൾ കണ്ടതും, കണ്ടുകൊണ്ടിരിക്കുന്നതും അതാണ്.

ഈ കാലത്തു മാധ്യമപ്രവർത്തനം പുതിയ വെല്ലുവിളികൾ നേരിടുന്നുണ്ടെന്നത് സത്യമാണ്. അതിവേഗം വികസിക്കുന്ന ടെക്നോളജി മാധ്യമപ്രവർത്തനം കൂടുതൽ ജനകീയമാക്കുന്നു. വിവരങ്ങൾ അറിയാൻ പലപ്പോഴും മാധ്യമങ്ങൾ വേണ്ട എന്ന അവസ്ഥ തന്നെ വരുന്നു. സോഷ്യൽ മീഡിയ കൂടുതൽ സജീവമാകുന്നു.

സ്വയം ജീർണ്ണമാക്കുന്ന വഴികൾ ഉപേക്ഷിച്ചു മെച്ചപ്പെട്ട മാധ്യമപ്രവർത്തനത്തിലേക്കും അതിന്റെ നൈതികതയിലേക്കും ഉത്തരവാദിത്വങ്ങളിലേക്കും തിരിച്ചുപോവുകയായിരിക്കും മാധ്യമങ്ങൾക്കും സമൂഹത്തിനും മെച്ചം. വസ്തുതാന്വേഷണം എന്ന പ്രാഥമികമായ ഉത്തരവാദിത്വം വഴിയിൽകളഞ്ഞിട്ട് അപകടത്തിൽ ചാടുകയും കിട്ടുന്ന കച്ചിത്തുരുമ്പിൽപിടിച്ചു രക്ഷപ്പെടാൻ നോക്കുകയും ചെയ്യുന്നത് സ്ഥായിയായ കാര്യമല്ല. വെല്ലുവിളികൾക്കു മുൻപിൽ ജനാധിപത്യബോധത്തോടും നീതിയോടും ഒത്തുതീർപ്പുകൾ നടത്തി മുന്നോട്ടുപോയ ചരിത്രമല്ല പത്രപ്രവർത്തനത്തിന്റേത്; അവയെ സധൈര്യം നേരിടുകയും നീതിക്കൊപ്പം നിൽക്കുകയും ചെയ്താണ് പിടിച്ചുനിൽക്കുകയും മുന്നേറുകയും സമൂഹത്തിന്റെ വളർച്ചയിൽ ഒരു സ്ഥാനം നേടുകയും ചെയ്തത്.

**സ്വയം ജീർണ്ണമാക്കുന്ന വഴികൾ ഉപേക്ഷിച്ചു മെച്ചപ്പെട്ട മാധ്യമപ്രവർത്തനത്തിലേക്കും അതിന്റെ നൈതികതയിലേക്കും ഉത്തരവാദിത്വങ്ങളിലേക്കും തിരിച്ചുപോവുകയായിരിക്കും മാധ്യമങ്ങൾക്കും സമൂഹത്തിനും മെച്ചം. വസ്തുതാന്വേഷണം എന്ന പ്രാഥമികമായ ഉത്തരവാദിത്വം വഴിയിൽകളഞ്ഞിട്ട് അപകടത്തിൽ ചാടുകയും കിട്ടുന്ന കച്ചിത്തുരുമ്പിൽപിടിച്ചു രക്ഷപ്പെടാൻ നോക്കുകയും ചെയ്യുന്നത് സ്ഥായിയായ കാര്യമല്ല. വെല്ലുവിളികൾക്കുമുൻപിൽ ജനാധിപത്യബോധത്തോടും നീതിയോടും ഒത്തുതീർപ്പുകൾ നടത്തി മുന്നോട്ടുപോയ ചരിത്രമല്ല പത്രപ്രവർത്തനത്തിന്റേത്;**

**സ്വർണ്ണം കൊണ്ടുവന്ന ബാഗിന് നയതന്ത്ര പരിരക്ഷ ഉണ്ടായിരുന്നു എന്ന് കേന്ദ്രവും അന്വേഷണ ഏജൻസികളും പറഞ്ഞിട്ടും അങ്ങിനെയല്ല എന്ന് ആവർത്തിച്ചുറപ്പിച്ചു പറയുന്നതിന്റെ പേരിൽ കേന്ദ്ര വിദേശകാര്യവകുപ്പു സഹമന്ത്രി വി മുരളീധരന് ഒരു ചോദ്യവും ഇതുവരെ നേരിടേണ്ടി വന്നിട്ടില്ല.**

ശിവശങ്കറുടെ പുസ്തകം വന്നതിനു ശേഷമുള്ള മാധ്യമങ്ങളുടെ പ്രതികരണം കാണുമ്പോൾ 'തല മറന്ന് എണ്ണ തേക്കരുത്' എന്ന പഴഞ്ചൊല്ല് അവരെ ഓർമ്മിപ്പിക്കാൻ തോന്നുന്നു.

**(അഭിപ്രായങ്ങൾ വ്യക്തിപരം)**